


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# രാമായണത്തിന്റെ താക്കോൽക്കൂട്ടം




സ്വാമി അശ്വതി തിരുനാൾ

# കേളികൊട്ട്



ലോകത്തിലെ ഏറ്റവും വിലപിടിച്ച ആദ്ധ്യാത്മിക ഗ്രന്ഥമേതാണ്? ഈ ചോദ്യത്തിന് വിവിധ മതവിശ്വാസികൾ വിവിധ ഉത്തരങ്ങളായിരിയ്ക്കും നല്കുക. തങ്ങൾ വിശ്വസിയ്ക്കുന്ന മതത്തിന്റെ ഗ്രന്ഥം തങ്ങൾക്ക് ഏറ്റവും നല്ലത് എന്ന ബോധത്തിനപ്പുറം കടന്നു ചിന്തിയ്ക്കുക സാധാരണ മതവി ശ്വാസികൾക്ക് സാദ്ധ്യമല്ലാത്ത കാര്യമാണ്. ഒരേ മതത്തിൽ വിശ്വസിയ്ക്കു ന്നവരിൽ നിന്നു തന്നെ ആ മതത്തിലെ ഏറ്റവും നല്ല ഗ്രന്ഥമേതെന്ന ചോദ്യത്തിന് വ്യത്യസ്ഥങ്ങളായ ഉത്തരങ്ങൾ വരാം. ഹിന്ദുമതത്തിലെ ഏറ്റവും ശ്രേഷ്ഠമായ ഗ്രന്ഥമേതെന്ന ചോദ്യത്തിന് ഋഗ്വേദമെന്നും, അല്ല യജുർ വേദമെന്നും അല്ല രാമായണമെന്നും, മഹാഭാരതമെന്നും, ഭാഗവ തമെന്നുമൊക്കെ ഭക്തന്മാർ തമ്മിൽ തർക്കിച്ചേയ്ക്കാം. ഇതൊന്നുമല്ല ഭഗവദ്ഗീതയാണ് ഏറ്റവും നല്ല ഗ്രന്ഥമെന്നും ഒരു കൂട്ടം ഭക്തന്മാർ വാദി ച്ചേയ്ക്കാം. ഇവയൊക്കെ സത്യവുമായിരിയ്ക്കാം. ഓരോ ഗ്രന്ഥവും അതി ന്റേതായ രീതിയിൽ അത്യുജ്ജ്വലം തന്നെ.

പക്ഷെ സമ്പൂർണ്ണ ആദ്ധ്യാത്മിക ജീവിതം നയിയ്ക്കാനാഗ്രഹിയ്ക്കുന്ന ഒരു സാധകന്റേയും, അതുപോലെ ഒരു ഗൃഹസ്ഥന്റേയും ചോദ്യ ങ്ങൾക്കെല്ലാം കൃത്യമായ മറുപടി ഏറ്റവും ലളിതമായ ഭാഷയിൽ പ്രതി പാദിയ്ക്കുന്ന ഒരു മഹദ്ഗ്രന്ഥമുണ്ടോ? ആദ്ധ്യാത്മിക ജീവിതത്തിന്റെ 'അ' തൊട്ട് 'റ' വരെയുള്ളതെല്ലാം വിവരിച്ചിരിയ്ക്കുന്ന ഒരു പുസ്തകം? സാധനാ ജീവിതത്തിൽ എന്തെല്ലാം പ്രതിബന്ധങ്ങളും പ്രതിസന്ധികളു മുണ്ടോ അവയുടെയെല്ലാം പോംവഴികൾ പ്രതിപാദിയ്ക്കുന്ന ഒരു പുസ്തകം? ഒരു കൊടുങ്കാടിനുള്ളിലേയ്ക്കു ഏകാന്തതപസ്സിനു പോകുന്ന

ഒരു മുമുക്ഷുവും ഗൃഹത്തിലിരുന്ന് സാധനയനുഷ്ഠിയ്ക്കുന്ന ഗൃഹസ്ഥനും അവശ്യം സൂക്ഷിയ്ക്കേണ്ട ഒരു പുസ്തകം? ഏതു വായിച്ചു പഠിച്ചാലാണോ പിന്നെ മറ്റൊന്നും വായിക്കേണ്ടതായിട്ടില്ലാത്തത് അങ്ങിനെ ഒന്ന്? ഏതു പുസ്തകം വായിച്ചാലാണോ മറ്റു പുസ്തകങ്ങളെല്ലാം കുറേക്കൂടി നന്നായി മനസ്സിലാകുന്നത് അങ്ങിനെയൊരു ഗ്രന്ഥം? **അങ്ങിനെയൊരു ഗ്രന്ഥമുണ്ടെങ്കിൽ അതു രാമായണം മാത്രമാണ്.** അതാണ് രാമായണത്തിന്റെ താക്കോൽകൂട്ടം എന്ന ഈ ഗ്രന്ഥം വെളിപ്പെടുത്തുന്ന രഹസ്യം. വാല്മീകിയുടെ രാമായണത്തിനേയും, വ്യാസന്റെ അദ്ധ്യാത്മരാമായണത്തിനേയുമാണ് പ്രധാനമായിട്ട് ഈ ഗ്രന്ഥം അടിസ്ഥാനമാക്കിയിരിയ്ക്കുന്നത്.

രത്നാകരനെന്ന കൊള്ളക്കാരൻ തികച്ചും നീചനും ഒരു തരം താണ ഭൗതികജീവിതത്തിന്റെ ഉടമയുമായിരുന്നു. മനുഷ്യനെ കൊല്ലുന്നതു പോലും നിസ്സാരമായി കണ്ടിരുന്ന രത്നാകരൻ സാധനയിലൂടെ തന്റെ വ്യക്തിത്വത്തെ സ്ഫുടം ചെയ്തെടുത്ത് വാല്മീകിയായി. ഒരു പക്ഷിയെ ഒരു വേടൻ അമ്പെയ്തു കൊല്ലുന്നതുപോലും കണ്ടു നില്ക്കാൻ കഴിയാത്ത ഒരു ആർദ്രഹൃദയത്തിന്റെ ഉടമയായി. സമാഹിതാവസ്ഥയിൽ തന്നിലേയ്ക്കെത്തുന്ന വിശുദ്ധചിന്തകളെ അനർഗ്ഗളമായി നിർഗ്ഗളിച്ച് കാവ്യചക്രവർത്തി പദത്തിലെത്തി സാഹിത്യചക്രവർത്തിയായി. ആ പരിണാമ പ്രക്രിയയിൽ തനിയ്ക്കനുഭവിയ്ക്കേണ്ടി വന്ന അനുഭവങ്ങൾ, നേരിട്ട വെല്ലുവിളികൾ, പ്രയോഗിച്ച തന്ത്രങ്ങൾ, പഠിച്ചപാഠങ്ങൾ അവയെല്ലാം ഭാവിയിൽ ആദ്ധ്യാത്മിക പാതയിൽ സഞ്ചരിയ്ക്കാനാഗ്രഹിയ്ക്കുന്ന സാധകന്മാർക്കുവേണ്ടി അത്യത്ഭുതകരമായ പ്രതീകങ്ങളിലൂടെയും സംഭവ പരമ്പരകളിലൂടെയും ആ മഹാഗുരു അവതരിപ്പിച്ചിരിയ്ക്കുകയാണ് രാമായണം എന്ന ഈ ഗ്രന്ഥത്തിലൂടെ. കാലത്തിന്റെ നാൾവഴികളിലെവിടെയോവച്ച് നമുക്കു കൈമോശം വന്നു പോയ ആ അദ്ധ്യാത്മിക സൂര്യകിരീടം തന്റെ സാധനയിലൂടെ കണ്ടെത്തി തരുന്നു സ്വാമി അശ്വതിതിരുനാൾ നമുക്കായ്.

അതെ! രാമായണമെന്ന മണിച്ചിത്രത്താഴിന്റെ താക്കോൽകൂട്ടമാണ് ഈ ഗ്രന്ഥം. രാമായണം ആയിരം തവണ വായിച്ചിട്ടുള്ളവർക്കും, രാമായണത്തിൽ ഗവേഷണം നടത്തി ഡോക്ടറേറ്റ് നേടിയവർക്കും, രാമായണം സ്വതന്ത്രമായി വിവർത്തനം ചെയ്തിട്ടുള്ളവർക്കുമെന്നുവേണ്ട ആദ്യമായി രാമായണം വായിക്കാൻ തുടങ്ങുന്നവർക്കു പോലും വളരെ ഹൃദ്യവും വിജ്ഞാനപ്രദവുമാണ് ഈ ഗ്രന്ഥം. നൂറ്റാണ്ടുകളായി നിലനിന്നു പോരുന്ന

"രാമന്റെ അയനം = രാമായണം" എന്ന സുപ്രസിദ്ധവാക്യം തിരുത്തി കുറിയ്ക്കപ്പെടുകയാണിവിടെ. രത്നാകരൻ എന്ന കൊള്ളക്കാരൻ വാല്മീകി എന്ന ആദ്ധ്യാത്മിക നക്ഷത്രമായി മാറിയ ജീവിതകഥയുടെ പ്രതീകാത്മക ചിത്രമാണ് രാമായണം എന്നിവിടെ തെളിയിയ്ക്കപ്പെടുന്നു. ഈ ഗ്രന്ഥം വായിയ്ക്കുന്നതോടുകൂടി നമുക്കൊരു കാര്യം വ്യക്തമാകും. ഈശ്വരനെ തേടുന്ന ഒരു ജിജ്ഞാസുവിന് മോക്ഷത്തിലെത്താൻ രാമായണത്തേക്കാൾ ആശ്രയിയ്ക്കാൻ പറ്റിയ മറ്റൊരു പുസ്തകവും ഈ ഭൂമിയിലില്ല.

ഇന്നോളം രാമായണം ഒരു മുകുളം മാത്രമായിരുന്നു. ഇന്നിതാ ഒരു മന്ദമാരുതസ്പർശം കൊണ്ട് അത് വിടർന്നിരിയ്ക്കുന്നു. ആദ്ധ്യാത്മിക ചൈതന്യത്തിന്റെ ദിവ്യഗന്ധം പരത്തിക്കൊണ്ട് അതൊരു കല്യാണസൗഗന്ധികമായി സാധകന്റെ പാതയിൽ പരിലസിച്ചു നില്ക്കുന്നു. അതെ! രാമായണമെന്ന അമൂല്യ രത്നഭണ്ഡാരത്തിന്റെ ചന്ദനവാതിൽ ഇവിടെ തുറക്കപ്പെട്ടിരിയ്ക്കുന്നു. ലോകചരിത്രത്തിൽ ആദ്യമായി. വ്യക്തമായി. സംശയത്തിനതീതമായി.

**സ്വീകരിയ്ക്കുക...**<br>
**നെഞ്ചിലേറ്റി ലാളിയ്ക്കുക...**<br>
**ആത്യന്തിക സത്യത്തെ**<br>
**സാക്ഷാത്ക്കരിയ്ക്കുക...**

**പ്രസാധകർ**

**• അറിയിപ്പ് •**

ഈ ഗ്രന്ഥം രാമായണത്തിന്റെ ഒരു കൈപ്പുസ്തകമാണ്. അതുകൊണ്ട് രാമായണം ഒരു പ്രാവശ്യമെങ്കിലും വായിച്ചിട്ടുള്ളവർക്കായിരിക്കും ഈ പുസ്തകം ഏറെ ഗുണം ചെയ്യുന്നത്. രാമായണത്തോടൊപ്പം ഈ ഗ്രന്ഥം വായിയ്ക്കുന്നുവെങ്കിൽ അതായിരിക്കും ഏറ്റവും ശ്രേഷ്ഠം.

# തിരനോട്ടം



ഒരു സാധകന്റെ ദൃഷ്ടിയിലൂടെ രാമായണ കഥയെ കാണാനുള്ള സ്വാമി അശ്വതിതിരുനാളിന്റെ ഉദ്യമം വളരെ മഹത്തരമാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള മലയാളികൾക്കും ഭാരതീയ സംസ്ക്കാരത്തിൽ താല്പര്യമുള്ള വിദേശികൾക്കും റ്റി.വി. പരിപാടികളിലൂടെ സ്വാമി സുപരിചിതനാണ്. കൂടാതെ എല്ലാമതവിഭാഗത്തിലുള്ളവരും ഭിന്നമാർഗ്ഗങ്ങളിലൂടെ ഒരേ ലക്ഷ്യത്തിലേക്കു പോകുന്നവരാണെന്ന് ലോകത്തെ മനസ്സിലാക്കാൻ ശ്രമം നടത്തുന്ന ഒരു ആദ്ധ്യാത്മിക ചൈതന്യമാണ് സ്വാമി. അദ്ദേഹം നമ്മുടെ സംസ്ക്കാരത്തിന്റെ രാജവീഥിയിൽ വഴിവിളക്കായി ശോഭിക്കുന്നു. സർവ്വമത യോഗങ്ങളിൽ സ്വാമി യുടെ പ്രഭാഷണം കേട്ട മറ്റു പല മതവിഭാഗങ്ങളിൽപെട്ടവരും അവരുടെ ദേവ സ്ഥാനത്തു സ്വാമിയെ പ്രഭാഷണത്തിന് വിളിയ്ക്കുന്നത് ഒരു പതിവായിട്ടുണ്ട്. ആയിരക്കണക്കിന് വിവിധ മതവിശ്വാസികളെ ഒരേ സ്ഥലത്ത് ക്ഷണിച്ചുകൊ ണ്ടുവന്ന് സുനാമി ദിവസം (ഡിസംബർ 26) സ്വാമിയുടെ നേതൃത്വത്തിൽ (റെയിൻബോയെന്ന ആദ്ധ്യാത്മിക പ്രസ്ഥാനം) നടത്തുന്ന സർവ്വമത പ്രാർത്ഥനാസംഗമം ലോക പ്രശസ്തിയാർജ്ജിച്ചു കഴിഞ്ഞു. 2008 ഒക്ടോ ബറിൽ ഫിലിപ്പീൻസിലെ മനിലയിൽ വച്ച് നടന്ന സർവ്വമത നേതൃത്വ സമ്മേള നത്തിൽ സ്വാമി അശ്വതിതിരുനാൾ ചെയ്ത പ്രസംഗം ലോകമെമ്പാടുമുള്ള ഈശ്വരഭക്തരും, മതനേതാക്കളും, സമാധാനകാംക്ഷികളും ഹർഷാരവത്തോടെ സ്വീകരിച്ചു. അതിന്റെ ഫലമായി സ്വാമിജിയെ Asain Conference of Relgions For Peace (ACRP) എന്ന അഖിലലോക മതസമാധാന സംഘടന, അതിന്റെ ഗവേർണിങ് ബോഡിയിലേയ്ക്ക് തിരഞ്ഞെടുത്തു എന്നു പറഞ്ഞാൽ മതി ആ പ്രഭാഷണം എത്രകണ്ട് അർത്ഥവത്തും സമാധാനപ്രേമികൾക്കു സ്വീകാര്യവു മായിരുന്നുവെന്ന് മനസ്സിലാക്കുവാൻ.

'ദ്രാവിഡയോഗം' എന്ന അമൂല്യയോഗവിജ്ഞാനം ലോകത്തിന് പകർന്ന്കൊടുക്കുന്ന ദൗത്യമേറ്റെടുത്തിരിയ്ക്കുന്ന സ്വാമി രണ്ടു അനാഥാലയ ങ്ങൾ, അമ്മമാരുടെ വീടുകൾ, മൂന്ന് സൗജന്യ സി.ബി.എസ്.ഇ. സ്കൂളുകൾ തുടങ്ങിയവ നടത്തുന്നതിന് നേതൃത്വം കൊടുക്കുകയും ചെയ്യുന്നു. ആദ്ധ്യാത്മികത വെറും പ്രഭാഷണത്തിനുള്ള വിഷയമല്ല, ജീവിതത്തിന്റെ ശൈലി കൂടിയാണ് എന്ന സത്യത്തെ സ്വാമിജി സ്വന്തം ജീവിതംകൊണ്ട് വരച്ചു കാട്ടുന്നു.

അങ്ങനെയുള്ള സ്വാമിജിയാണ് ഈ ഗ്രന്ഥത്തിന്റെ കർത്താവ് എന്നത് ഈ ഗ്രന്ഥത്തിന്റെ മൂല്യത്തെ ഉറപ്പിയ്ക്കുന്ന വസ്തുതയാണ്. രാമായണത്തിന്റെ ഉള്ളും പൊരുളും അറിഞ്ഞ ചേങ്കോട്ടുകോണം ശ്രീരാമദാസആശ്രമ മഠാധിപതിയും സമാധിസ്ഥനുമായ ജഗദ്ഗുരു സ്വാമി സത്യാനന്ദസരസ്വതിയുടെ 'ഏകലവ്യൻ' ആണ് സ്വാമി അശ്വതിതിരുന്നാളെന്ന വസ്തുത ഈ പുസ്തകത്തിന് ചോദ്യം ചെയ്യാനാകാത്ത ഒരു ആധികാരികതയുടെ പരിവേഷം നൽകുന്നു.

രാമായണവും മഹാഭാരതവുമാണ് നമ്മുടെ രണ്ടു ഇതിഹാസപുരാണങ്ങൾ. മഹാഭാരതത്തിലെ കഥ വളരെ വിപുലവും, കഥകളും, ഉപകഥകളും രാജവംശങ്ങളുടെ ചരിത്രവും കൊണ്ട് സങ്കീർണ്ണവുമാണ്. വാത്മീകി എഴുതിയ രാമായണമാകട്ടെ അങ്ങനെയല്ല. രാമന്റെ കഥ മാത്രമാണതിലെ കഥാതന്തു. രഘുമഹാരാജാവിന്റെ പൗത്രനായ ദശരഥന്റെ കാലഘട്ടം മുതൽ ശ്രീരാമന്റേയും മറ്റും മഹാപ്രസ്ഥാനംവരെ ഉള്ള ചരിത്രം മാത്രമാണ് രാമായണത്തിലെ കഥ.

'രാമ' എന്ന ശബ്ദത്തിന്റെ മാഹാത്മ്യത്താൽ 'പിടിച്ചു പറിക്കൽ' ജീവിതമാർഗ്ഗമായി സ്വീകരിച്ച രത്നാകരൻ എന്ന കാട്ടാളൻ വത്മീകത്തിൽ നിന്നു വാൽമീകി മഹർഷിയായി പുറത്തു വന്നതു കണ്ട ബ്രഹ്മാവ്, സരസ്വതീദേവിയെ വാത്മീകിയുടെ നാവിൽ പ്രവേശിപ്പിച്ച് ജനനന്മയ്ക്കുവേണ്ടി വാൽമീകിയെ കൊണ്ട് രാമായണം എഴുതിപ്പിച്ചു എന്നാണ് വിശ്വാസം.

ദശരഥൻ, രാമൻ, കൈകേയി, കൗസല്യ, സുമിത്ര, വിശ്വാമിത്രൻ, മുതലായ കഥാപാത്രങ്ങൾക്കെല്ലാം തന്നെ ഭൗതികമായ അർത്ഥവ്യാപ്തിയുണ്ട് എന്ന് നാം പലരും മനസ്സിലാക്കിയിട്ടുണ്ട്. എന്നാൽ പരംപൂജനീയനായ സ്വാമി വായനക്കാരുടെ മുമ്പിൽ അവതരിപ്പിയ്ക്കുന്നത് അവയുടെ ആത്മീയമായ അർത്ഥമാണ്. ഒരു സാധകന്റെ പരംപൊരുളിലേയ്ക്കുള്ള പ്രയാണത്തിന്റെ പടികളാണ് രാമായണത്തിലെ കഥാഭാഗങ്ങളെന്ന് വായനക്കാർക്കു സ്വാമി മനസ്സിലാക്കിത്തരുന്നു. ഇതിന് മുമ്പും രാമായണത്തിന്റെ രഹസ്യത്തിന്റെ ചുരുളഴിയ്ക്കാൻ മഹാരഥന്മാരായ യോഗികൾ ശ്രമം നടത്തിയിട്ടുണ്ട്. പക്ഷെ ആ ശ്രമങ്ങളെല്ലാം ദുർഗ്രാഹ്യവും യുക്തിരഹിതവുമായി പരിണമിയ്ക്കുകയാണ് ചെയ്തിട്ടുള്ളത്. രാമായണത്തിലെ ഒരു പ്രതീകത്തിന്റെ അർത്ഥം വ്യക്തമാക്കുമ്പോൾ അത് രാമായണത്തിലെ ഒരു സന്ദർഭത്തിന് മാത്രം യോജിച്ചാൽ പോരാ. കഥാപരമ്പരയിലുടനീളം അത് യുക്തിയുക്തവും അർത്ഥവ്യാപ്തിയും ഉള്ളതുമായിരിയ്ക്കണം. ഈ പുസ്തകത്തിലൂടെ സ്വാമി അത് സാധിച്ചെടുത്തിരിയ്ക്കുന്നു. വായനക്കാരനെ അക്ഷരാർത്ഥത്തിൽ അത്ഭുതപരതന്ത്രനാക്കുമീ വെളിപ്പെടുത്തലുകൾ. വായന തുടങ്ങിയാൽ മുഴുവൻ വായന തീർത്തേ പുസ്തകം മടക്കിവയ്ക്കാൻ നമുക്കു സാധിയ്ക്കൂ. അത്രഹൃദ്യമാണ് സ്വാമിയുടെ വിവരണവും അവതരണവും.

"He touched nothing which he did not adorn" എന്ന ഇംഗ്ലീഷ് വാചകം സ്വാമിയുടെ ജീവിതത്തിൽ സമ്പൂർണ്ണമാകും. അതിന് തെളിവാണ് ഈ ഗ്രന്ഥം.

**വെള്ളനാട് നാരായണ പിള്ള,**

ഗോകുൽ, മുളയറ , തിരുവനന്തപുരം - 695543.

**കഥ പറയുന്നത്**

ലവ്യാദാസ്

(സാങ്കല്പിക കഥാപാത്രം)

**ചിത്രങ്ങൾ**

ജഗത്ത്

**രൂപകല്പന**

യോഗിനി അശ്വതി ചിത്ര

യോഗിനി അശ്വതി ഷീല

**സാക്ഷാത്ക്കാരം**

യോഗിനി അശ്വതി സുധ

യോഗിനി അശ്വതി ലക്ഷ്മി

യോഗിനി അശ്വതി രാധ

**ടൈപ്പിംങ്**

കുമാരി മാരി

**സംയോജനം**

ജോയി മാത്യു

**അച്ചടി**

ആരാധിക പ്രിന്റേഴ്സ്

## പ്രതീകാവലി

| | |
|---|---|
| അശോകവനം | - ഈ ലോകം |
| അയോദ്ധ്യ | - തപസ്സുകൊണ്ട് ശാന്തസുന്ദരമായ മനസ്സ് |
| അസുരർ | - ലൗകികചിന്തകൾ |
| അരുന്ധതി | - കുടുംബവിശുദ്ധി |
| അഹല്യ | - ഹൃദയത്തിന്റെ ആർദ്രത |
| അനസൂയ | - പാതിവ്രത്യത്തിന്റെ പ്രതീകം, സാധനാപരിശുദ്ധി |
| അത്രി | - ഏക ദൈവബോധം |
| അഗസ്ത്യൻ | - അഹങ്കാരമെന്ന അഗത്തെ(പർവ്വതത്തെ) അടക്കിയവൻ |
| അഗസ്ത്യൻ കൊടുക്കുന്ന പടച്ചട്ട | - മാന്യമായ പെരുമാറ്റം |
| അഗസ്ത്യൻ കൊടുക്കുന്ന ആവനാഴി | - മധുരമായ ഭാഷണം |
| അഗ്നി | - ആദ്ധ്യാത്മിക വൈരാഗ്യം |
| അഷ്ടദിക് പാലകർ | - സർവ്വദിക്കുകളും അടച്ചുള്ള ധ്യാനം |
| അഗ്നിപരീക്ഷണം | - സ്വന്തം ശരീരത്തോട് തനിയ്ക്ക് ബന്ധമെത്രയുണ്ടെന്നുള്ളതിന്റെ ആത്മപരീക്ഷണം |
| അക്ഷകുമാരൻ | - ചൂതുകളിവാസന |
| അരുണൻ | - ആദ്ധ്യാത്മിക ജ്ഞാനത്തിന്റെ ആദ്യപാഠം |
| അംഗദൻ | - നേതൃത്വപാടവം |
| അമൃത് | - ആത്യന്തിക മോക്ഷം |
| അഗ്നി ജിഹ്വൻ | - സാധനയിലൂടെ നേടിയെടുത്ത വാഗ്മിത്വം |
| ഇന്ദ്രൻ | - ഇന്ദ്രിയങ്ങളുടെ അധിപൻ |
| ഇന്ദ്രജിത്ത് | - ലൗകിക ജീവിതവിസ്മയം |
| ഊർമ്മിള | - മനസ്സിന്റെ അലയടിക്കുന്ന ഭാവം |
| ഋശ്യശൃംഗൻ | - ഋഷികളിൽ ശ്രേഷ്ഠൻ, വേദങ്ങളുടെ ആൾരൂപം |
| ഋശ്യമൂകാചലം | - ഋഷി മൂകനും അചലനുമായിരിയ്ക്കുന്ന അവസ്ഥ |
| ഐന്ദ്രിയാസ്ത്രം | - ഇന്ദ്രിയ നിഗ്രഹണം |
| ഐരാവതം | - അധികാരം |
| കാലനേമി | - കാലതാമസം |
| കൗസല്യ | - ആദ്ധ്യാത്മിക കൗശലം |
| കൈകേയി | - പ്രായോഗികബുദ്ധി ഉപയോഗിച്ച് കൈകാര്യം ചെയ്യാനുള്ള കഴിവ് |
| കുംഭകർണ്ണൻ | - തമോഗുണം |
| കോസലം | - ആദ്ധ്യാത്മിക കൗശലത്തോടു കൂടിയ മനുഷ്യജന്മം |

| | |
|---|---|
| കുങ്കുമക്കുറി | - ചിതയിലെ അഗ്നിജ്വാല |
| കബന്ധൻ | - ശരീരസൗന്ദര്യതാല്പര്യം |
| കിഷ്കിന്ധ | - മനുഷ്യഹൃദയം |
| കാളകൂടം | - മനസ്സിന്റെ തളർച്ച |
| ഖരൻ | - അനിയന്ത്രിതമായ കാമച്ചൂട് |
| ഗംഗ | - ആത്മശുദ്ധി |
| ഗുഹൻ | - ഗുഹ്യമായ സാധനാക്രമങ്ങളുടെപ്രതീകം |
| ഗൗതമൻ | - സാധനാഗൗരവം |
| ചന്ദനമിടൽ | - ഈ ശരീരം ഒടുവിൽ ചന്ദനച്ചിതയിലേയ്ക്കുവയ്ക്കാനുള്ളതാണെന്ന സത്യത്തെ ഓർമ്മിപ്പിയ്ക്കുന്ന പ്രതീകം |
| ചന്ദ്രൻ | - വികാര വായ്പിന്റെ പ്രതീകം |
| ചന്ദ്രഹാസം | - ലൗകിക ജീവിതത്തിന്റെ പരിഹാസമായ ചിരി |
| ജാംബവാൻ | - സംസ്കാരവും പാരമ്പര്യവും നമുക്ക് നൽകുന്ന ഊർജ്ജം |
| ജഡായു | - പാരമ്പര്യം നൽകുന്ന മാർഗ്ഗദർശനം |
| ജയന്തൻ | - ഇന്ദ്രപുത്രൻ ( കാമത്തെ പ്രതിനിധീകരിയ്ക്കുന്നു ) |
| താടക | - ആദ്ധ്യാത്മിക അഹങ്കാരം |
| താര | - വിവേകം |
| ത്രയംബകം | - ജാഗ്രത, സ്വപ്നം,സുഷുപ്തി എന്നീ മൂന്നു മണ്ഡലങ്ങളും വിജയിച്ചതിന്റെ പ്രതീകം (ശിവതത്വം) |
| ത്രിശിരസ്സ് | - കാമോദ്ദീപന കാഴ്ച |
| ദശരഥൻ | - പത്ത് ഇന്ദ്രിയങ്ങളുമടക്കിനടത്തുന്ന സാധന |
| ദണ്ഡകവനം | - അച്ചടക്കം ഉള്ള മനസ്സ് |
| ദുർവാസാവ് | - ദുർവാസനകളുടെ പ്രതീകം |
| ദൂഷണൻ | - കാമോദ്ദീപനഭാഷണം |
| ദ്രോണപർവ്വതം | - യജ്ഞപാത്രം |
| ദുന്ദുഭി | - മൃഗീയതയുടെ പ്രതീകം |
| ദണ്ഡകൻ | - നീതി, സത്യധർമ്മാദിമൂല്യങ്ങൾ സംരക്ഷിച്ചുകൊണ്ടുള്ള ജീവിതരീതി |
| ദേവന്മാർ | - നല്ല ചിന്തകളും വാസനകളും |
| നാരദൻ | - ജീവിതത്തിന്റെ ദൈവീക ശ്രുതി |
| നേമി(ചക്രം) | - മാറ്റങ്ങൾ ഉൾക്കൊള്ളാനുള്ളമനോഭാവമുള്ള വ്യക്തിത്വം |
| പട്ടാഭിഷേകം | - ആത്യന്തിക ജ്ഞാനത്തിലെത്തൽ |
| പായസം(ക്ഷീരാന്നം) | - ആദ്ധ്യാത്മിക ബോധവും ഭൗതികതയും ചേർന്ന-ജീവിതം |
| പരശുരാമൻ | - ജാതി, മത വർഗ്ഗ ചിന്ത |
| പഞ്ചവടി | - പഞ്ചേന്ദ്രിയങ്ങൾ അടക്കി യജ്ഞം ചെയ്യുന്ന സ്ഥലം |

| | |
|---|---|
| പുത്രകാമേഷ്ടി | - ആദ്ധ്യാത്മികജ്ഞാനം എന്ന പുത്രനെ ലഭിയ്ക്കാനുള്ള യാഗം |
| പ്രകാശം | - അറിവിന്റെ പ്രതീകം |
| പൊന്മാൻ | - മനസ്സിനെ മോഹിപ്പിയ്ക്കുന്നത് / സ്വർണ്ണം |
| പാലാഴിമഥനം | - സാധനാജീവിതം |
| ഭരതൻ | - ഭരണനൈപുണ്യം |
| ഭരധ്വജൻ | - കഠിനസാധനയുടെ പ്രതീകം |
| ഭസ്മ ധാരണം | - ഈ ശരീരം അവസാനം ഒരുപിടി ഭസ്മമാണെന്ന ചിന്ത |
| ബാലി | - വികാരം (ഇന്ദ്രപുത്രൻ) |
| ബല-അതിബല | - പ്രാണായാമ വിദ്യ |
| മാണ്ഡവി | - ഉപനിഷത് ചൈതന്യം |
| മന്ഥര | - വക്രബുദ്ധിയുടെ പ്രതീകം |
| മണ്ഡോദരി | - മനസ്സാക്ഷി |
| മുനിവൃന്ദം | - ആദ്ധ്യാത്മികതയുടെ ഉറവിടം |
| മരവുരി | - ലാളിത്യം |
| മൈനാകം | - മനസ്സിനെ രമിപ്പിയ്ക്കുന്ന കാഴ്ചകൾ |
| മാരീചൻ | - ഇല്ലാത്തതിനെ ഉണ്ടെന്ന് തോന്നിപ്പിയ്ക്കുന്നത് |
| മേനക | - മേനിയഴക് |
| മാന്യൻ | - മാന്യതയുടെ പ്രതീകം (അഗസ്ത്യന്റെ ആദ്യനാമം) |
| മൃതസഞ്ജീവനി | - അമൃത്, സാധനാശക്തി |
| മഹാവിഷ്ണു | - അറിയുവാൻ മനുഷ്യനാൽഅപ്രാപ്യമായ ഈശ്വരഭാവം |
| മന്ഥരപർവ്വതം | - മനസ്സ് |
| മുദ്രമോതിരം | - ആത്മാവും മനസ്സും തമ്മിലുള്ള നിത്യപ്രണയ ചിഹ്നം (ഭക്തി) |
| രാവണൻ | - രജോഗുണം |
| രാമബാണം | - കുണ്ഡലിനി ശക്തി |
| ലക്ഷ്മണൻ | - ലക്ഷ്യബോധം |
| ലങ്ക | - സാത്വിക, രാജസ, തമോഗുണസൃഷ്ടമായ ലോകത്തിന്റെ ലൗകിക ഭാവം |
| ലക്ഷ്മണരേഖ | - കാമ, ക്രോധ, ലോഭം |
| വസിഷ്ഠൻ | - ആദ്ധ്യാത്മിക നിഷ്ഠകൾ |
| വിഭാണ്ഡൻ | - ലൗകിക ഭാണ്ഡങ്ങൾ വലിച്ചെറിഞ്ഞവൻ |
| വിഭീഷണൻ | - ഭീഷണിപ്പെടുത്താത്ത, പ്രലോഭിപ്പിയ്ക്കാത്ത, സാത്വിക ഗുണം |
| വല്മീകം | - മതാനുഷ്ഠാനുങ്ങളും വിശ്വാസങ്ങളും |
| വിദേഹം | - ദേഹത്തെ വെടിഞ്ഞ മനസ്സ് |
| വിഷ്ണുവിന്റെ വില്ല് | - സ്ഥിതി രഹസ്യം |



വിരാധൻ - ഇന്ദ്രിയ നിയന്ത്രണം എന്ന മനോവിദ്യ നഷ്ടപ്പെട്ടവൻ
വിശ്വാമിത്രൻ - വിശ്വത്തെ മിത്രമായി കാണുന്നവൻ
വിന്ധ്യൻ - മത്സരബുദ്ധി
വാനരന്മാർ - ദേവന്മാർ, ആദ്ധ്യാത്മിക ചിന്തകൾ
വജ്രായുധം - വികാരതീവ്രത.
വനയാത്ര - സാധനാജീവിതം
വായവ്യായാസ്ത്രം - പ്രാണായാമം
വാസുകി - വാസനകൾ
ശൂർപ്പണഖ - കാമാസക്തിയുടെ പ്രതീകം
ശ്രീരാമൻ - ജീവാത്മാബോധം
ശത്രുഘ്നൻ - ശത്രുതാമനോഭാവത്തെ ഹനിയ്ക്കൽ
ശ്രുതകീർത്തി - വേദമാഹാത്മ്യം
ശരഭംഗൻ - ക്ഷാത്രതേജസ് ബ്രഹ്മതേജസ്സിലേയ്ക്ക് പ്രവേശിയ്ക്കുന്ന അവസ്ഥ
ശബരി - ഈശ്വര സാധനയിൽ ജാതി, വർണ്ണ, വർഗ്ഗ വ്യത്യാസങ്ങളില്ലെന്ന സത്യത്തിന്റെ പ്രതീകം
സപ്തസാലം - മൂലാധാരത്തിൽ നിന്നു തുടങ്ങി സഹസ്രാരപത്മത്തിലേയ്ക്കുള്ള ഏഴുപടികൾ.
സമുദ്രലംഘനം - ലൗകിക സമുദ്രം കടന്നെത്തുന്ന സാധന
സുഗ്രീവൻ - വിചാരം (സൂര്യ പുത്രൻ)
സമ്പാതി - ആദ്ധ്യാത്മിക സാധനയിലൂടെ സമ്പാദിയ്ക്കുന്ന ജ്ഞാന ദൃഷ്ടി
സുരസ - മാതൃഭാവം
സൂര്യൻ - ആദ്ധ്യാത്മിക ജ്ഞാനം
സൂര്യവംശം - ജന്മങ്ങളിലൂടെ സിദ്ധമായ ആദ്ധ്യാത്മിക പാരമ്പര്യം
സ്വയംപ്രഭ - യോഗശക്തിയുടെ പ്രതീകം
ഹനുമാൻ - ഗുരുവിന്റെ പ്രതീകം
ഹിംസിക - ഹിംസാചിന്ത
സുമന്ത്രർ - സജ്ജനങ്ങൾ
സീത - ശരീരവും മനസ്സും ചേർന്ന പ്രതിഭാസം
സുമിത്ര - മിത്രഭാവത്തിൽ വർത്തിക്കാനുള്ള കഴിവ്, സദ്സംഗത്തിനുള്ള ഇച്ഛ
സുബാഹു - ശരീരശക്തിയുടെ അഹംഭാവം
സുതീക്ഷ്ണൻ - തീക്ഷ്ണമായ സാധന
യുധാജിത്ത് - യുദ്ധങ്ങളെ ജയിച്ച് സമാധാനത്തിലെത്തി നില്ക്കുന്ന അവസ്ഥ

# ഒരു രാമായണ സപ്താഹം ആരംഭിയ്ക്കുന്നു



സ്വാമിയുടെ രാമായണ സപ്താഹം വരുന്നു! ഈ വാർത്ത കേട്ടപ്പോൾ തന്നെ ഞാൻ തീരുമാനിച്ചു. ഈ സപ്താഹം ഞാൻ ആദ്യന്തം കേട്ടിരിയ്ക്കും. ഞങ്ങളുടെ വീടിനടുത്തുള്ള അമ്പലത്തിലാണ് സപ്താഹം എന്നു കൂടി അറിഞ്ഞപ്പോൾ എനിക്ക് സന്തോഷം സഹിയ്ക്കാൻ വയ്യാതായി. ഞങ്ങളുടെ വീട്ടിൽ നിന്നാൽ ക്ഷേത്രം കാണാം. ശ്രീരാമ ക്ഷേത്രമാണ്. എങ്കിലും ആദ്യമായാണ് ഇത്തരത്തിൽ ഒരു യജ്ഞം അവിടെ നടക്കുന്നത്. ഈ സപ്താഹത്തിന്റെ വാർത്തയുമായി അമ്പലത്തിന്റെ കമ്മിറ്റി സെക്രട്ടറിയും കൂട്ടരും എന്റെ വീട്ടിൽ വന്നപ്പോൾ ഞാൻ പറഞ്ഞു.

"ഈ സപ്താഹം ഈ നാട്ടിൽ നടന്നാൽ ഇവിടത്തെ ക്ഷേത്രം വളരാൻ തുടങ്ങും".

"അതെങ്ങിനെ?" സെക്രട്ടറി നാണപ്പൻ സാർ ഒരു പഴയ കമ്മ്യൂണിസ്റ്റുകാരനായതു കൊണ്ടായിരിയ്ക്കണം ആ ചോദ്യത്തിൽ ഒരു പുച്ഛരസം.

ഞാൻ പറഞ്ഞു.

"വെറുതെ കഥ പറഞ്ഞു പോകുന്ന രീതിയല്ല സ്വാമിയുടേത്.

പുരാണകഥകളെ ദൈനംദിന ജീവിതസംഭവങ്ങളുമായി കോർത്തിണക്കിയാണ് അദ്ദേഹം പ്രഭാഷണം നടത്തുന്നത്. അതുകൊണ്ട് സാധാരണയായി ഇത്തരം കാര്യങ്ങളിൽ പങ്കെടുക്കാത്തവരും ഇത് കേൾക്കാൻ വരും. അപ്പോൾ ക്ഷേത്രസന്ദർശകർ കൂടും".

"ഉവ്വോ?" നാണപ്പൻ സാറിന്റെ ശബ്ദത്തിൽ ആ പുച്ഛസ്വരം അപ്പോഴുമുണ്ടായിരുന്നു.

"കണ്ടോളൂ! കാണാൻ പോകുന്ന പൂരം എന്തിനാ കേട്ടറിയുന്നത്?"

സെക്രട്ടറിയുടെ കൂടെ വന്ന തങ്കപ്പൻ നായർ വരാന്തയിലേയ്ക്ക് കയറിയിരുന്നുകൊണ്ട് പറഞ്ഞു. "ലവ്യ ടീച്ചർക്ക് സ്വാമിയെ തലയ്ക്കു പിടിച്ച മട്ടാണല്ലോ". ഞാനതിന് മറുപടി പറഞ്ഞില്ല. തങ്കപ്പൻ നായരോട് ഞാൻ അധികം സംസാരിയ്ക്കാറില്ല. അധികം സംസാരിയ്ക്കാൻ കൊള്ളില്ല എന്നതാണ് സത്യം. പലപ്പോഴും ദ്വയാർത്ഥത്തിൽ സംസാരിയ്ക്കുന്ന ഒരു രീതി അദ്ദേഹത്തിനുണ്ട്.

"പൂരമൊക്കെ ശരിയായിരിയ്ക്കാം. പക്ഷെ ഇത്തരം സംരംഭങ്ങൾക്കൊക്കെ നല്ല ചെലവ് വരും". നാണപ്പൻ സാർ ചാരുകസേരയിൽ ചാരിയിരുന്നു. കൂടെ വന്നവർ വരാന്തയിലെ മറ്റു കസേരകളിലിരുന്നു.

"ഓരോരുത്തരെക്കൊണ്ട് ഓരോന്നു സ്പോൺസർ ചെയ്യിയ്ക്കണം" ഞാൻ വിട്ടു കൊടുത്തില്ല, "അതല്ലേ നിങ്ങളുടെയൊക്കെ ചുമതല?"

"ഇതൊക്കെ നമുക്ക് പറയാം, ഓരോന്നു ചെന്ന് ഓരോരുത്തരോട് ചോദിയ്ക്കുമ്പോൾ കാണാം മട്ടും ഭാവവും"

"അങ്ങിനെയാണെങ്കിൽ വടക്കുംഭാഗത്തെ പള്ളിയിൽ പെരുന്നാളിന് പതിനഞ്ചുലക്ഷത്തിന്റെ വെടിക്കെട്ടല്ലേ നടത്തിയത്? ആരും കൊടുക്കാഞ്ഞിട്ടാണോ?"

"അത് ക്രിസ്ത്യാനികള്!" തങ്കപ്പൻ നായര് ഏറ്റു പിടിച്ചു. "അതു പോലെയാണോ മോളെ നമ്മൾ ഹിന്ദുക്കളുടെ കാര്യം?"

എനിയ്ക്കയാളുടെ "മോളെ" യെന്നുള്ള വിളി ഒട്ടും ഇഷ്ടപ്പെട്ടില്ല. ഇത്രയും കാലത്തെ സിംഗിൾ പാരന്റ് ജീവിതത്തിൽ നിന്ന് ഞാൻ പഠിച്ച ഒരു പാഠമുണ്ട്. 'മോളേ'യെന്ന് വിളിയ്ക്കുന്നവരെ സൂക്ഷിയ്ക്കുക. പുത്രവാത്സല്യം കവിഞ്ഞൊഴുകുന്നതുകൊണ്ടാണ് ആ വിളിയെന്ന് പാവം പെൺകുട്ടികൾ തെറ്റിദ്ധരിയ്ക്കും. അല്ല! മോളെയെന്ന വിളി ഒരു ടോക്കൺ എടുക്കലാണ്. ഭാവിയിൽ ആവശ്യമില്ലാത്ത സ്വാതന്ത്ര്യം കാണിയ്ക്കുവാനുള്ള ഒരു ടോക്കൺ എടുപ്പ്. എല്ലാവരുടേയും കാര്യത്തിൽ അതാണ് ശരി

യെന്ന് ഞാൻ പറയുന്നില്ല. പക്ഷെ ആധുനിക ലോകത്തിലെ പല·ആണു ങ്ങളുടേയും കാര്യത്തിൽ അങ്ങിനെ തന്നെയാണ്. ഞാനീപ്പറയുന്നതിന് അനു ഭവത്തിന്റെ ഹാൾമാർക്ക് സർട്ടിഫിക്കറ്റുണ്ട്. വെറുതേയല്ല കേട്ടോ?

"ഹിന്ദുവെന്നോ, ക്രിസ്ത്യാനിയെന്നോ, മുസ്ലീമെന്നോ ഉണ്ടൊ ഇക്കാ ര്യത്തിൽ?" ഞാൻ ചോദിച്ചു, "ചോദിയ്ക്കുന്നതിൽ ആത്മാർത്ഥതയുണ്ടെ ങ്കിൽ തരുന്നതിലും ആത്മാർത്ഥതയുണ്ടാവും. ആത്മാർത്ഥതയ്ക്ക് ജാതിയും മതവുമില്ല തങ്കപ്പൻ സാറെ". എന്റെ അഭിപ്രായം തങ്കപ്പൻ സാറിന് തീരെ ഇഷ്ടപ്പെട്ടില്ലെന്നെനിയ്ക്കു മനസ്സിലായി. കഷായം കുടിച്ച കുരങ്ങനെ പ്പോലെ അയാളിരുന്നു.

മതവും ജാതിയും പഴത്തിന്റെ തൊലി മാത്രമാണെന്ന് എന്റെ ഗുരു എന്നെ പഠിപ്പിച്ചിട്ടുണ്ട്. "എല്ലാ മതങ്ങളോടും സ്നേഹവും ബഹുമാനവും പുലർത്തുകയെന്നതാണ് യഥാർത്ഥ ആദ്ധ്യാത്മിക സംസ്ക്കാരം". സ്വാമി ഇടയ്ക്കിടയ്ക്കു ഇക്കാര്യം പറയാറുണ്ട്. അദ്ദേഹം പറയുക മാത്രമല്ല സ്വജീ വിതത്തിൽ പകർത്തി കാണിയ്ക്കുകയും ചെയ്യുന്നു. "നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിയ്ക്കൂ" എന്ന് ക്രിസ്തു പറയുന്നതു കൊണ്ട് അദ്ദേഹം അർത്ഥമാക്കുന്നത് നിന്റെ മതത്തെ നീ സ്നേഹിയ്ക്കുകയും ബഹു മാനിയ്ക്കുകയും ചെയ്യുന്നതുപോലെ നിന്റെ അയൽക്കാരന്റെ വ്യത്യസ്ത മതത്തെ സ്നേഹിയ്ക്കുകയും ബഹുമാനിയ്ക്കുകയും ചെയ്യണമെന്നു കൂടിയാണ്.

സ്വാമി ഒരു പള്ളിയിൽ ചെയ്ത പ്രഭാഷണത്തിൽ ഇക്കാര്യം പറഞ്ഞത് ഞാൻ ഓർക്കുന്നു. അന്ന് ഞാനിരുന്ന സീറ്റിന്റെ മുമ്പിൽ പ്രഭാഷണം കേട്ടു കൊണ്ടിരുന്ന ഒരു വയോധികനായ വികാരി എണീറ്റ് നിന്ന് കയ്യടിച്ചു. പിന്നെ ആ വൈദികൻ അന്ന് സ്വയം മന്ത്രിയ്ക്കുന്നത് ഞാൻ കേട്ടു. "ഹി സ്പീക്ക്സ് ട്രൂത്ത്. ഹി സ്പീക്ക്സ് ട്രൂത്ത്".

"അങ്ങിനെയാണെങ്കിൽ ലവ്യാറ്റീച്ചറോട് എന്തെങ്കിലും ഒന്നു സ്പോൺസർ ചെയ്യാൻ പറയണം നാണപ്പൻ സാറെ" തങ്കപ്പൻ നായർ ഒരു പ്രതികാരത്തിന്റെ ലാഞ്ചനയുള്ള സ്വരത്തിൽ പറഞ്ഞു.

"അതൊക്കെ നമുക്ക് സൗകര്യമായി പറയാം" നാണപ്പൻ സാർ എന്നെ രക്ഷിയ്ക്കാനായി എന്ന മട്ടിൽ എണീറ്റു. "നമുക്ക് പോകാം തങ്കപ്പൻ നായരെ".

ഞാൻ വിട്ടില്ല "എന്തു ചെയ്യണം ഞാൻ? എന്നാലാവുന്നതാണെങ്കിൽ ഞാൻ ചെയ്യാം. എനിക്ക് ഒറ്റയ്ക്കു ചെയ്യാൻ വയ്യാത്തതാണെങ്കിൽ, കൂടെ

ആരെയെങ്കിലും സഹായത്തിന് കണ്ടുപിടിച്ച് ഞാൻ ചെയ്യാം".

എന്റെ ശബ്ദത്തിലെ നിശ്ചയദാർഢ്യം ആ വൃദ്ധന്മാരെ തെല്ല് അമ്പരപ്പിച്ചു.

മനസ്സില്ലാമനസ്സോടെ നാണപ്പൻ സാർ തങ്കപ്പൻനായരെ നോക്കി.

തങ്കപ്പൻ നായർ പറഞ്ഞു.

"സ്വാമി, സപ്താഹത്തിനു വരുമ്പോൾ താമസിയ്ക്കാൻ ഒരു ശുദ്ധമായ സ്ഥലം വേണം. ഇവിടെ റ്റീച്ചറുടെ ഭർത്താവിന്റെ ഒരു കെട്ടിടം ഒഴിഞ്ഞു കിടക്കുകയല്ലെ? അതൊന്ന് ഒരാഴ്ചത്തേയ്ക്ക് കിട്ടിയാൽ സൗകര്യമായി. സ്വാമിയോടൊപ്പം ആശ്രമത്തിലെ സഹായികളും ചിലപ്പോൾ കാണും. ഹോട്ടലിലോ മറ്റൊ അക്കോമഡേഷൻ കൊടുക്കാമെന്നു വെച്ചാൽ... ഒരു സ്വാമിയല്ലെ? അതു ശരിയാവില്ല. മാത്രമല്ല ഇതിനടുത്തൊന്നും നല്ല ഹോട്ടലുകളുമില്ല".

അത്തരത്തിലൊരു ശരം എന്റെ നേരെ നീണ്ടു വരുമെന്ന് ഞാൻ തീരെ പ്രതീക്ഷിച്ചില്ല. ഞാനും ഭർത്താവും അകന്ന് താമസിയ്ക്കുകയാണെന്നറിയാത്തവരല്ല ആ രണ്ട്വയസ്സന്മാർ. അറിഞ്ഞു വെച്ചു കൊണ്ടാണ് ചോദ്യം. എന്റെ ശരീരം കത്തി വെണ്ണീറായിപ്പോകുമെന്ന അവസ്ഥ വന്നാൽ പോലും, ഞാൻ എന്റെ ഭർത്താവിനോടോ അവരുടെ വീട്ടുകാരോടൊ ഒരു ഔദാര്യത്തിനും പോകില്ല. എന്റെ നാട്ടിലെല്ലാവർക്കുമതറിയാം. തങ്കപ്പൻ നായർ പ്രതികാരം ചെയ്യുകയാണ്. അയാളുടെ പല്ലു കൊഴിഞ്ഞ മേധാവിത്വത്തിന് വെഞ്ചാമരം വീശാൻ എന്നെ കിട്ടില്ലെന്നറിയാമയാൾക്ക്.

"ശരി. സ്വാമിയുടെ താമസവും ഭക്ഷണവുമെല്ലാം ഞാനേറ്റു" ഞാൻ എടുത്തടിച്ചപോലെ പറഞ്ഞു. അതവർക്ക് വിശ്വാസമായില്ല.

"അപ്പോൾ ഇന്നു തന്നെ ആ കെട്ടിടത്തിന്റെ കാര്യം പോയി ചോദിയ്ക്കാമൊ?"

"ആ കെട്ടിടമൊന്നും വേണ്ട. ജീവിതത്തിൽ പണത്തിനപ്പുറം വലുതായി ഒന്നുമില്ലെന്നു വിശ്വസിച്ചു ജീവിയ്ക്കുന്ന പണഭ്രാന്തന്മാരുടെ വീട്ടിലൊന്നും സ്വാമിയെകൊണ്ട് താമസിപ്പിയ്ക്കണ്ട".

"പിന്നെ? ഇവിടെ ആകെക്കൂടി, ഒഴിഞ്ഞു കിടക്കുന്ന വീട്, അതേയുള്ളൂ" നാണപ്പൻ സാർ പറഞ്ഞു.

"അതൊന്നും വേണ്ട. സ്വാമി എന്റെ വീട്ടിൽ താമസിയ്ക്കും. ഇവിടെ നിന്ന് ആഹാരവും കഴിയ്ക്കും പോരെ?".

വൃദ്ധന്മാർ വായ് പൊളിച്ചു.

"ങേ! ഇല്ല. അതു നടക്കില്ല!" തങ്കപ്പൻ നായർ പറഞ്ഞു. "ഞാൻ ആശ്രമത്തിൽ പോയപ്പോൾ സ്വാമി വീടുകളിൽ താമസിയ്ക്കാറില്ലെന്ന് അവിടുത്തെ ആളുകൾ പറഞ്ഞു. സ്വാമി സാധാരണയായി വീടുകളിലേ പോകില്ലയത്രേ. താമസിയ്ക്കാൻ ഒരു ഒഴിഞ്ഞ കെട്ടിടം തന്നെ വേണം".

"അതൊന്നും നിങ്ങൾ അറിയേണ്ട. ഞാൻ സ്വാമിയെക്കൊണ്ട് സമ്മതിപ്പിച്ചോളാം".

"അതിന് നിങ്ങൾക്ക് സ്വാമിയെ നേരിട്ടറിയാമൊ?"

ഇതിന് ഞാൻ മറുപടി പറയാൻ പോയില്ല.

ഞാൻ മൊബൈലെടുത്ത് സ്വാമിയുടെ നമ്പർ വിളിച്ചു. ഭാഗ്യത്തിനത് റിങ്ങു ചെയ്തു. "സൂര്യകാന്തി"യെന്നു തുടങ്ങുന്ന സിനിമാ ഗാനം. സ്വാമിയുടെ റിംഗ് ടോണാണ്. ഞാൻ ആദ്യമായി അത് കേട്ടപ്പോൾ വിചാരിച്ചിട്ടുണ്ട് ഒരു സ്വാമിയുടെ മൊബൈൽ ഫോണിന് ചേർന്ന റിങ്ങ് ടോണാണൊ ഇതെന്ന്? ഇതിലെന്നല്ല പലകാര്യങ്ങളിലും സ്വാമി സാധാരണക്കാരുടെ സ്വാമിസങ്കല്പത്തിൽ നിന്നും തികച്ചും വ്യത്യസ്തനാണ്. പിന്നെയിതുമാത്രമെന്തിനു പറയുന്നു! ഇനി സ്വാമി ഫോൺ എടുക്കാതിരിയ്ക്കുമോ? ചിലപ്പോൾ സ്വാമി എന്തുകൊണ്ടോ മൊബൈൽ എടുക്കാറില്ല. നമ്മൾ വിളിച്ച് വിളിച്ച് മെനക്കെട്ടു പോകും. (സ്വാമിയുടെ ചില ദുശ്ശീലങ്ങളിലൊന്ന്). ചോദിച്ചാൽ നിസ്സാരമട്ടിൽ പറയും "ഞാൻ കേട്ടില്ല".

നാണപ്പൻ സാർ അത്ഭുതത്തോടെ നോക്കുന്നത് കണ്ട് ഞാൻ പറഞ്ഞു.

"ഞാൻ സ്വാമിയോട് ഇപ്പോൾ തന്നെ ചോദിച്ചു നോക്കാം, ഫോണിൽ കിട്ടിയാൽ" ("കിട്ടണേ..." ഞാൻ മനമുരുകി പ്രാർത്ഥിച്ചു).

ഫോണിൽ സ്വാമിയുടെ ശബ്ദം മുഴങ്ങി.

"എടേയ്... നിന്നെ വിളിയ്ക്കണമെന്ന് ഞാൻ വിചാരിച്ചിരിയ്ക്കുകയായിരുന്നു." അദ്ദേഹം പറഞ്ഞു "നിന്റെ വീടിന്റെ മുമ്പിലുള്ള അമ്പലത്തിൽ ഒരു രാമായണ സപ്താഹത്തിനായി ഞാൻ എത്തുന്നുണ്ട്. എന്റെ കൂടെ രണ്ടു മൂന്ന് ആശ്രമവാസികളും കാണും. ഞാൻ നിന്റെ വീട്ടിലാണ് താമസിയ്ക്കാൻ പോകുന്നത്".

ഞാൻ സന്തോഷം കൊണ്ട് മതിമറന്നു.

"ശരി സ്വാമി. എനിയ്ക്കു സന്തോഷമായി. സത്യത്തിൽ ഞാൻ

ഈ കാര്യം പറയാനായിട്ടാണ് അങ്ങോട്ട് വിളിച്ചത്. അമ്പലത്തിന്റെ സെക്രട്ടറിയും പ്രസിഡന്റുമൊക്കെ ഇപ്പോൾ ഇവിടെ നില്പുണ്ട്. ഞാനതു ഉറപ്പിയ്ക്കട്ടെ?"

ഞാൻ മൊബൈലിന്റെ ലൗഡ് സ്പീക്കർ ഓൺ ചെയ്തു. അതിലൂടെ സ്വാമിയുടെ ശബ്ദം ഒഴുകി.

"അവരോട് പറഞ്ഞു കൊള്ളു. ഞാൻ നിന്റെ വീട്ടിൽ തന്നെയാണ് താമസിയ്ക്കുന്നത്."

ഞാൻ അഭിമാനവും സന്തോഷവും കൊണ്ട് വീർപ്പുമുട്ടി. എങ്കിലും ഒരു മുൻകൂർ ജാമ്യമെന്ന മട്ടിൽ പറഞ്ഞു.

"സ്വാമി, എന്റെ വീട്ടിൽ സൗകര്യങ്ങളൊക്കെ കുറവാണ്. ഒരു ചെറിയ വീടാണ്".

"പോടി"

സ്വാമി ഫോൺ വച്ചു. സ്വാമിയുടെ ഒരു സ്ഥിരം ശൈലിയാണത്. ഒരു നീണ്ട ഫോൺ സംഭാഷണം ഇഷ്ടപ്പെടുന്നയാളല്ല സ്വാമി. ആവശ്യ മില്ലാതെ സംഭാഷണം നീണ്ടാൽ ഉടൻ വരും ഈ 'പോടി' വിളി. ചില പ്പോൾ അത് ആവർത്തിയ്ക്കും 'പോടി, പോടി, പോടി'.

എനിക്ക് സ്വാമിയുമായി ഇത്രയ്ക്കു അടുപ്പമുണ്ടെന്ന് അതിഥികൾ കരു തിയില്ല. ഒരു പ്രഭാഷണത്തിന് പോയി ക്ഷണിച്ചാൽ പോലും അങ്ങേയറ്റം മടി കാണിയ്ക്കുന്ന സ്വാമിയ്ക്ക് സപ്താഹമെന്നു കേട്ടാൽ അപ്പോൾ കുളിരും പനിയും വരും. കഴിയുന്നതും ഒഴിവാകാനേ സ്വാമി നോക്കു. ഞാൻ ആശ്രമം സന്ദർശിച്ച വേളകളിൽ പലപ്പോഴും ഈ രംഗത്തിന് സാക്ഷ്യം വഹിച്ചിട്ടുണ്ട്. അങ്ങനെയുള്ള സ്വാമി സപ്താഹത്തിനു വരാമെന്ന് സമ്മ തിച്ചിരിക്കുന്നു. മാത്രമല്ല എന്റെ വീട്ടിൽ താമസിയ്ക്കുന്നു. എനിക്ക് സ്വാമിയെ അറിയാമെന്നല്ലാതെ എനിക്ക് അദ്ദേഹത്തോട് വ്യക്തിപരമായ ബന്ധമൊന്നും ഉള്ളതായി ഞാൻ അവരോട് പറഞ്ഞിരുന്നില്ല. ഇപ്പോൾ ഞാൻ അവരുടെ മുമ്പിൽ ശരിയ്ക്കും ഒരു ഗോളടിച്ചു.

"അപ്പോൾ പിന്നെ ആ പ്രശ്നം തീർന്നു. എന്നാൽ ഞങ്ങളിറങ്ങട്ടെ"

നാണപ്പൻ സാർ സന്തോഷത്തോടെ എണീറ്റു.

തങ്കപ്പൻ നായരുടെ മുഖത്ത് സന്തോഷം കണ്ടില്ല.

"അതു ശരിയാവുമോ സാറെ?" അയാൾ ചോദിച്ചു.

"താൻ വാടൊ. സ്വാമി അത് നേരിട്ട് പറഞ്ഞത് നമ്മൾ കേട്ടതല്ലെ?

"എങ്കിലും..."

"താൻ വാടൊ ഒരു 'എങ്കിലു'മില്ല. താൻ വാ. ഇറങ്ങട്ടെ റ്റീച്ചറെ?" പ്രസിഡന്റ് പടിയിറങ്ങി. പിറകേ തങ്കപ്പൻ നായരും, കൂട്ടരും.

"നമസ്തെ"

ഞാൻ ഒരു സ്വപ്നാടനത്തിലെന്ന പോലെ പറഞ്ഞു.

അവർ പടിയിറങ്ങി റോഡിലെത്തിയപ്പോൾ തങ്കപ്പൻ നായർ പറയുന്നതു ഞാൻ കേട്ടു.

"എങ്കിലും നാണപ്പൻ സാറെ, ഇങ്ങനെ ഒരു സ്ത്രീയും കുട്ടിയും മാത്രം താമസിയ്ക്കുന്ന ഒരു വീട്ടിൽ ഒരു സ്വാമി വന്നു താമസിയ്ക്കുന്നതു ശരിയാണോ? പെണ്ണുങ്ങളെ സൂക്ഷിയ്ക്കണം ഞാൻ പറഞ്ഞേക്കാം. പ്രത്യേകിച്ച് ഇവളെ".

എനിയ്ക്ക് ചിരി വന്നു. ആരെങ്കിലും മുണ്ടടിച്ചു നനയ്ക്കുന്ന ശബ്ദം കേട്ടാൽ വേലി പൊത്തു നോക്കുന്നയാളാണ് ഈ തങ്കപ്പൻ നായർ. അയാളാണ് സദാചാരം വിളമ്പുന്നത്.

അവരുടെ ശബ്ദം അകന്നകന്നു പോയി. വീട്ടിനുള്ളിലേയ്ക്കു ഞാൻ ഓടി. സത്യത്തിൽ ഞാൻ ഓടുകയായിരുന്നില്ല. നൃത്തം ചെയ്തു കൊണ്ട് പോവുകയായിരുന്നു.

അകത്തെ മുറിയിൽ മകൻ പ്രതീക്ഷിരുന്ന് ചിത്രം വരയ്ക്കുന്നു.

"മക്കൂ..." ഞാൻ വിളിച്ചു.

"എന്താ?" അവൻ മുഖം ഉയർത്തി. എന്റെ 'മക്കൂ'വെന്ന വിളി കേട്ടാലറിയാം അവന്, എന്തോ സന്തോഷകരമായ കാര്യമാണെന്ന്.

"നമ്മുടെ സ്വാമി വരുന്നെടാ"

"ങെ!... സ്വാമിയൊ?" അവന്റെ കണ്ണുകൾ വിടർന്നു.

"എവിടെ?"

"ഇവിടെ?"

"ഇവിടെയെന്നു വച്ചാൽ? നമ്മുടെ വീട്ടിലോ?"

ഞാൻ അവനെയെടുത്ത് വട്ടം കറക്കി.

"സ്വാമി നമ്മുടെ വീട്ടിൽ വരുന്നു! ഏഴു ദിവസം താമസിയ്ക്കുന്നു".

അവന്റെ മുഖത്ത് സന്തോഷത്തിന്റെ പൂത്തിരി.

"സത്യം?"

"സത്യമെടാ......"

അവൻ എന്നെ കെട്ടിപ്പിടിച്ച് ഉമ്മ വച്ചു.

ഞാൻ അവനെയും കൊണ്ട് വട്ടം ചുറ്റി. ദൈവം വരുന്നുവെന്ന് പറഞ്ഞാൽ പോലും സത്യത്തിലെനിക്ക് ഈ സന്തോഷം വരില്ല. എന്റെ ഗുരു. ഞാൻ ആരാധിയ്ക്കുന്ന ആ വ്യക്തി. ഒരിയ്ക്കലും പ്രതീക്ഷിയ്ക്കാതെ എന്റെ വീട്ടിൽ വരുന്നു. വരുന്നെന്നു മാത്രമല്ല. ഒരു ആഴ്ച എന്നോടൊപ്പം കഴിയുന്നു. ഞാൻ ഉണ്ടാക്കുന്ന ആഹാരം കഴിയ്ക്കുന്നു. എന്നോടും കുട്ടിയോടും സംസാരിയ്ക്കുന്നു.

എനിയ്ക്കൊരു നിധി കിട്ടിയപോലെ.

ഞാൻ എന്റെ മോനേയും തോളിലെടുത്തുകൊണ്ട് നൃത്തം ചെയ്തു.



**"എന്തിനാണ് സ്വാമി ഈ പുരാണങ്ങൾ പാരായണം ചെയ്യുന്നത്? വായിച്ചാൽ പോരെ?"**

നാണപ്പൻ ചേട്ടനാണ് ഈ ചോദ്യം സ്വാമിയോട് ചോദിച്ചത്. സ്വാമി ഞങ്ങളുടെ അതിഥിയായി വീട്ടിൽ താമസത്തിനെത്തിയതിന്റെ അന്നു രാത്രിയാണ് ചേട്ടൻ ഈ ചോദ്യം ചോദിച്ചത്. ഞങ്ങളുടെ വീടിന്റെ മുറ്റത്ത് ഒരു ചെറിയ ഔട്ട് ഹൗസ് ഉണ്ടായിരുന്നു. ഓലമേഞ്ഞ ഒരു കുഞ്ഞുവീട്. ഞങ്ങൾ അതിനെ 'അച്ചാശ്രമം' എന്നായിരുന്നു വിളിച്ചിരുന്നത്. എന്റെ അച്ഛൻ കെട്ടിയതാണത്. അവസാനകാലത്ത് ആ വീട്ടിലായിരുന്നു അച്ഛന്റെ താമസം. ചുമതലകളെല്ലാം തീർത്തിട്ട് ഒടുവിൽ സന്യാസം സ്വീകരിച്ച് ഹിമാലയത്തിൽ പോകണമെന്നായിരുന്നു അച്ഛന്റെ ഏറ്റവും വലിയ ആഗ്രഹം. ആഗ്രഹം ഒരിയ്ക്കലും നടന്നില്ല. അത് നടക്കുവാൻ അമ്മയും ഞങ്ങളും സമ്മതിച്ചില്ല എന്നതാണ് വാസ്തവം. ഹിമാലയത്തിലും കാശിയിലും പോകുന്ന ഒരു സംഘത്തിനോടൊപ്പം ഒരു മാസത്തെ ഒരു തീർത്ഥയാത്രയ്ക്കായി അച്ഛൻ പോകുന്നതിനൊരുമ്പെട്ടപ്പോൾ അമ്മ ഉണ്ടാക്കിയ പുകിൽ! ഇന്നും ആ സംഭവം എന്റെ മനസ്സിൽ പച്ച പിടിച്ചു കിടക്കുന്നു. അമ്മ മുറ്റത്തു കിടന്നുരുണ്ടു. തന്റെ രണ്ട് പെൺമക്കളേയും കിണറ്റിലെറിഞ്ഞ് താനും ചാവും എന്നുവരെ അമ്മ ഭീഷണിപ്പെടുത്തി. ബഹളം കേട്ട് വീടിനെ ആൾക്കൂട്ടം വന്നു

പൊതിഞ്ഞു. ഒടുവിൽ അച്ഛൻ കീഴടങ്ങി. യാത്ര മാറ്റി വച്ചു. ആ സംഭവത്തിനുശേഷം അച്ഛൻ ഒരിയ്ക്കലും ചിരിയ്ക്കുന്നത് ഞാൻ കണ്ടിട്ടില്ല. പിന്നെ സർവ്വ സ്വാതന്ത്ര്യവും നഷ്ടപ്പെട്ട ഒരു അടിമയുടെ ഭാവമായിരുന്നു അച്ഛന്റേത്.

തനിയ്ക്കു ആദ്ധ്യാത്മിക സാധനയനുഷ്ഠിയ്ക്കാൻ വേണ്ടി അച്ഛൻ കെട്ടിയതാണ് ആ ഔട്ട് ഹൗസ്. ഒടുവിൽ വാതം പിടിച്ച് അച്ഛൻ ആ "അച്ചാശ്രമ"ത്തിന്റെ മുറിയിൽ ഏകനായി കണ്ണു നിറഞ്ഞു കിടക്കുന്നത് പലപ്പോഴും ഞാൻ കണ്ടിട്ടുണ്ട്. വളരെയേറെ കഷ്ടപ്പെട്ടു വിലയ്ക്കു വാങ്ങിക്കൊണ്ടുവന്ന ഒരു അമൂല്യ വസ്തു ഒടുവിൽ വടക്കേപ്പുറത്ത് ആരാലും ശ്രദ്ധിയ്ക്കപ്പെടാതെ ഉപേക്ഷിയ്ക്കപ്പെട്ട നിലയിൽ കിടക്കുന്നതുപോലെ അച്ഛൻ അവിടെ കിടന്നിരുന്നു. അമ്മയ്ക്ക് ആ സമയം പഞ്ചായത്ത് മെമ്പറാകാനും രാഷ്ട്രീയ പ്രവർത്തനങ്ങൾക്കായി നാട്ടിൽ കറങ്ങി നടക്കാനുമായിരുന്നു ഇഷ്ടം. സ്ക്കൂളിൽ നിന്ന് റിട്ടയർ ചെയ്തപ്പോൾ സമയം പോകുന്നില്ലെന്നു പറഞ്ഞ് അമ്മ തുടങ്ങിയ പരിപാടികളാണ് സാമൂഹ്യസേവനവും, രാഷ്ട്രീയവും. ഒടുവിൽ അമ്മയ്ക്ക് അതായി ജീവിതം. അച്ഛന്റേയോ ഞങ്ങളുടേയോ കാര്യങ്ങളിൽ അമ്മയ്ക്കു ഒരു താല്പര്യവുമില്ലാതായി. ഞാൻ എന്നും വൈകുന്നേരം സ്ക്കൂളിൽ നിന്ന് വന്ന് അടുക്കളയിൽ പോയി ചായയിട്ടു കൊണ്ട് അച്ഛന്റെ അരികിലെത്തും. അച്ചാശ്രമത്തിന്റെ മുറിയിൽ കട്ടിലിൽ തന്റെ കൊഴിഞ്ഞു പോയ സ്വപ്നങ്ങളുടെ തൂവലുകൾ പെറുക്കിയെടുക്കാനുള്ള വ്യർത്ഥശ്രമത്തിലെന്ന പോലെ വിദൂരതയിലേയ്ക്ക് കൊതിയോടെ നോക്കി കിടക്കുന്ന അച്ഛന്റെ രൂപം കാണുമ്പോഴൊക്കെ അമ്മ പണ്ട് നാട്ടുകാരെ കാണിയ്ക്കാൻ നടത്തിയ ചവിട്ടു നാടകം എനിയ്ക്കോർമ്മവരുമായിരുന്നു. സത്യത്തിൽ എന്റെ അച്ഛൻ ഒരു പാവമായിരുന്നു. പാവമാകുന്നത് ഒരു ശാപം തന്നെയാണ്. ആ പാഠം ഞാൻ പഠിച്ചത് അച്ഛനിൽ നിന്നാണ്. അച്ഛനെപ്പോലെ പാവമായിരുന്നെങ്കിൽ എന്റെ ജീവിതവും എന്റെ ഭർത്താവെന്ന നരാധമൻ ചവിട്ടി മെതിച്ചേനെ. ജീവിതത്തിന്റെ ഇന്റർവെല്ലിനുശേഷമെങ്കിലും ഒരു തന്റേടക്കാരിയായത് എന്റെ ഭാഗ്യം. ഓ, അതൊക്കെ പോട്ടെ.

ഞങ്ങളുടെ വീടിന്റെ മുറ്റത്തായി ഒരു കൊച്ച് പർണ്ണാശ്രമം പോലെ കെട്ടിയിരുന്ന ആ അച്ചാശ്രമത്തിൽ സ്വാമിയ്ക്കു താമസിയ്ക്കാൻ ഞാൻ സൗകര്യങ്ങളൊരുക്കിയിരുന്നത് നന്നായി. തങ്കപ്പൻപിള്ളയെപ്പോലുള്ള സദാചാരപ്രേമികൾക്ക് അതു കൊണ്ടു എന്നെ കണ്ണടച്ചാക്ഷേപിയ്ക്കാൻ

കഴിയാതെയായി. സപ്താഹത്തിന്റെ തലേദിവസം വൈകുന്നേരം തന്നെ സ്വാമി ഞങ്ങളുടെ വീട്ടിൽ എത്തിയിരുന്നു.

സ്വാമി എത്തിയെന്നറിഞ്ഞ് സ്വാമിയുടെ രാമായണസപ്താഹത്തിന്റെ രീതികളും വിശദാംശങ്ങളും ചോദിച്ചറിയാൻ വന്ന കമ്മിറ്റി ഭാരവാഹികളുടെ കൂട്ടത്തിലിരുന്നാണ് പഴയ കമ്മ്യൂണിസ്റ്റായ നാണപ്പൻ ചേട്ടൻ മുമ്പ് ചോദിച്ച ചോദ്യം ചോദിച്ചത്. വരാന്തയിൽ ഒരു മൂലയിൽ നിന്നിരുന്ന ഞാൻ ഇത്തരം ചർച്ചകളിൽ നേരിട്ടു പങ്കെടുക്കുകയോ, സ്വാമിയുടെ സംഭാഷണം തൽസമയം എഴുതിയെടുക്കുകയോ ചെയ്തിരുന്നില്ല. പകരം എന്റെ കയ്യിലുള്ള കൊച്ച് ടേപ്പ്റെക്കോർഡറിൽ സംഭാഷണങ്ങൾ ടേപ്പ് ചെയ്യുകയായിരുന്നു. സപ്താഹം നടക്കുമ്പോഴും ഞാൻ ആ കൊച്ച് ടേപ്പ്റെക്കോർഡർ കയ്യിൽ സൂക്ഷിച്ചിരുന്നു. ആ സംഭാഷണങ്ങൾ ഞാൻ പല ദിവസങ്ങളായി എഴുതിയെടുത്ത്, ഇവിടെ ചേർത്തിരിയ്ക്കുകയാണ്. ഈ ചോദ്യോത്തരവേളകൾക്കിടയിൽ ഭൂതകാലത്തിലേയ്ക്കും ഭാവികാലത്തിലേയ്ക്കും കയർപൊട്ടിച്ച് ഓടിപ്പോയിരുന്ന എന്റെ മനസ്സിന്റെ ചില രേഖാചിത്രങ്ങളും നിങ്ങൾക്ക് കാണാം. ആദ്ധ്യാത്മിക ലോകത്തുമാത്രം വിരാജിയ്ക്കുന്ന മനസ്സുകളുടെ ഉടമകളായ വായനക്കാർക്ക് അധികപ്രസംഗിയായ എന്റെ മനസ്സിന്റെ യാത്രാവിവരണം രസകരമായി തോന്നണമെന്നില്ല. ഒരു പക്ഷെ അവ അവസരോചിതമല്ലെന്നും തോന്നാം. എന്നാൽ എന്നെപ്പോലെ സമൂഹത്തിന്റെ വ്യവസ്ഥിതികൾക്കുള്ളിൽ കിടന്ന് നീറുന്ന നൂറായിരം ജനങ്ങൾക്കതു രസകരവും സഹായകരവുമാകുമെന്നെനിയ്ക്ക് ഉറപ്പുണ്ട്. ഭൗതിക ജീവിതം എന്ന മാന്ത്രികൻ വരയ്ക്കുന്ന വിവാഹജീവിതമെന്ന കളത്തിനുള്ളിൽ പുരുഷന്റെ കൈയ്യിലെ വിളയാട്ട് ബൊമ്മകളായി മുടിയാട്ടം നടത്തേണ്ടി വരുന്ന ലക്ഷക്കണക്കിന് സ്ത്രീജനങ്ങൾക്ക് വെറും ഭൗതിക ജീവിതം മാത്രമല്ല, ആദ്ധ്യാത്മിക ജീവിതമെന്ന ഒരു ജീവിതം കൂടിയുണ്ട് ജീവിയ്ക്കാൻ ഈ ലോകത്ത്, എന്ന് മനസ്സിലാക്കാൻ ഈ ഗ്രന്ഥം സഹായിക്കണം. അത് എന്റെ ഒരു രഹസ്യ അജണ്ടയാണ്. വരാന്തയിലെ ചാരുകസേരയിൽ തലയിൽ കെട്ടും കൊമ്പൻമീശയുമുള്ള ഒരാൾ പേരിനെങ്കിലും ഇരുന്നില്ലെങ്കിൽ സ്ത്രീകളുടെ ജീവിതം നരകമാകുമെന്ന ശുദ്ധാബദ്ധം ! ആ അബദ്ധ ചിന്തയിൽ ജീവിതാവസാനം വരെ, ഒരു ചുമതലയുമെടുക്കാതെ, സ്നേഹവായ്പിന്റെ ഒരു നുള്ള് മധുരവും തിരിച്ചു നൽകാതെ മദ്യത്തിലും അലസതയിലും നീന്തിത്തുടിച്ച്, തന്നെ സ്നേഹിക്കയും

പരിചരിക്കുകയും ചെയ്യുന്ന സ്ത്രീയെ ശാരീരികവും മാനസികവുമായി പീഡിപ്പിച്ച്, കരിമ്പിന്റെ നീര് എടുക്കുന്ന യന്ത്രത്തിൽ നിന്നും പുറന്തള്ളപ്പെടുന്ന കരിമ്പിൻ ചണ്ടിയെന്നപോലെ തറവാടുകളുടെ അകത്തളങ്ങളിലെ ഇരുൾ മാളങ്ങളിലേയ്ക്ക് വലിച്ചെറിഞ്ഞ്, ലോകത്തിന്റെ മുമ്പിൽ കേമൻമാരാകുന്ന ലക്ഷക്കണക്കിന് പുരുഷജന്തുക്കളോടുള്ള എന്റെ അടങ്ങാത്ത രോഷം! അതാണ് എന്റെ ഈ തൂലികയുടെ മഷിയെ ഉണങ്ങാൻ അനുവദിയ്ക്കാതെ ചൂട് പിടിപ്പിയ്ക്കുന്നത്. ഈ രോഷം ചിലപ്പോൾ അധികമായി പോകുന്നുവെന്ന് എനിയ്ക്കും തോന്നിയിട്ടുണ്ട്. പക്ഷെ അത് എന്റെ വാചകങ്ങളിൽ നിന്നും മാറ്റി കളയുവാൻ എന്തുകൊണ്ടോ എനിയ്ക്ക് ആകുന്നില്ല. ഇത്തരമൊരു ഗ്രന്ഥത്തിൽ ഇത് അല്പം അപ്രതീക്ഷിതമൊ അസഹനീയമൊ ആയി വായനക്കാരന് തോന്നിയാൽ ക്ഷമിയ്ക്കുക. റോസാപുഷ്പം പറിക്കുമ്പോൾ മുള്ളുകൊള്ളുമെന്ന ന്യായപ്രമാണത്തെ ഓർത്തു സദയം ക്ഷമിച്ചാലും.

ഭക്തന്മാർ സ്വാമിയോട് ചോദിച്ച ചോദ്യങ്ങളിൽ ചിലത് പിന്നീട് ഞാൻ എഴുതി ചേർത്തതുമുണ്ട്. ചുരുക്കത്തിൽ ഈ സംഭാഷണങ്ങളിൽ ഒരു അടുക്കും ചിട്ടയും വരുത്താൻ ഒന്നുമല്ലാത്തവളായ ഞാൻ ഒരു 'വ്യാസശ്രമം' നടത്തിയിട്ടുണ്ട്. പക്ഷെ പൂർണ്ണമായി ഞാനതിൽ വിജയിച്ചിട്ടില്ല. അതുകൊണ്ട് ആദ്യം ഒരു ആശയകുഴപ്പം ഉണ്ടാവാം വായനക്കാരന്. പ്രത്യേകിച്ച് ഞാൻ എന്റെ ചിന്തകളുമായി ഇടയ്ക്കിടെ കയറി വരുന്ന ഭാഗങ്ങളിൽ. വായനയിൽ പുരോഗമിയ്ക്കുമ്പോൾ അതു മാറിക്കൊള്ളുമെന്നാണ് എന്റെ ഉത്തമവിശ്വാസം.

ആ മുറിയിലിരുന്ന പലരും പല ചോദ്യങ്ങളും ചോദിച്ചു. അവയ്ക്കൊക്കെ സ്വാമി ഉത്തരങ്ങളും പറഞ്ഞു 'ആര് ചോദിച്ചു' എന്നത് പ്രസക്തമല്ലാത്തതുകൊണ്ട് 'എന്തു ചോദിച്ചു'വെന്നതിനാണ് ഞാൻ പ്രാധാന്യം കൊടുത്തിരിയ്ക്കുന്നത്. പിന്നീടുള്ള രാത്രികളിൽ വീട്ടിൽ ഈ സദ്സംഗം ഒരു പതിവായി. ഓരോ ദിവസം ആളുകൾ കൂടി കൂടി വന്നു. ചിലപ്പോൾ രാത്രി ഏറെ ചെന്നിട്ടും ഈ സദ്സംഗം അവസാനിയ്ക്കുമായിരുന്നില്ല. ആ ചോദ്യങ്ങളും സ്വാമിയുടെ ഉത്തരങ്ങളും പുട്ടിൽ തേങ്ങയെന്നപോലെ എന്റെ ആത്മകഥാകഥനവും ചേർന്ന് ഇത് ഒഴുകുന്നു. സദയം എന്നോടൊപ്പം തുഴഞ്ഞാലും.

ശരി. അപ്പോൾ ലവ്യാദാസ് തല്ക്കാലം വിടവാങ്ങുന്നു. ഇനി നിങ്ങളും, സ്വാമി അശ്വതി തിരുനാളും മാത്രം. "ഇനി നിങ്ങളായി നിങ്ങളുടെ പാടായി". എന്നു പറഞ്ഞ് ഞാനിറങ്ങി ഓടിപ്പോവുകയൊന്നുമല്ല കേട്ടൊ.

ഇടയ്ക്കിടയ്ക്കു ഞാൻ കേറി വരും. അപ്പോൾ "ഇവളാരിത് ഇങ്ങനെ ഇടയ്ക്കുവന്നു കയറാൻ?" എന്ന് ചോദിയ്ക്കരുത്. പറഞ്ഞേയ്ക്കാം. ഐ ആം ലവ്യാദാസ് സ്വാമി. അശ്വതിതിരുനാളിന്റെ ഏറ്റവും ചെറിയ ശിഷ്യ. ബൈ.



## എന്തിനാണ് പുരാണങ്ങൾ വായിയ്ക്കുന്നത്? കഥ മനസ്സിലാക്കിയാൽ പോരെ?

പുരാണങ്ങൾ, വായിയ്ക്കുവാനുള്ളതല്ല. പാരായണം ചെയ്യുവാനുള്ളതാണ്. പാരായണം ചെയ്യുക എന്നാൽ വായിയ്ക്കുക എന്നു മാത്രമല്ല അർത്ഥം. വാക്കുകളുടേയും വരികളുടേയും അർത്ഥം അറിഞ്ഞുവായിയ്ക്കുക എന്നതും അല്ല. പുരാണങ്ങളിലെ വരികളുടെ ഉള്ളിലെ പ്രതീകാത്മകമായ അർത്ഥം അറിഞ്ഞു വായിയ്ക്കുക എന്നതാണ്. ആ പ്രതീകങ്ങളിലൂടെ പുരാണ കർത്താവ് പറയാൻ ശ്രമിക്കുന്ന സാധനാ ശാസ്ത്ര പാഠങ്ങൾ മനസ്സിലാക്കണം. അവയെക്കുറിച്ച് മനനം ചെയ്യണം. എന്നിട്ട് ആ പാഠങ്ങളെ ഉൾക്കൊള്ളണം. അവ ജീവിതത്തിൽ പ്രയോഗിയ്ക്കണം. ഇത്തരത്തിൽ സാധനയുടെ പാതയിൽ മുന്നോട്ടുപോകാൻ സാധകനെ സഹായിയ്ക്കുന്ന ഒരു സാധനാ സങ്കേതമാണ് പുരാണപാരായണം. അങ്ങനെ നോക്കിയാൽ ഈ രാമായണമാസത്തിൽ വിവിധ ക്ഷേത്രങ്ങളിലും ദേവസ്ഥാനങ്ങളിലും മറ്റും നടക്കുന്നത് പുരാണവായനയാണ് പാരായണമല്ല. അതു കൊണ്ട് തന്നെ ഒരു ആചാരത്തിനപ്പുറം അതുകൊണ്ടു പ്രയോജനമൊന്നുമുണ്ടാവാറില്ല.



## രാമായണം പ്രതീകാത്മകമായ ഒരു ഗ്രന്ഥമാണൊ? ഒരു പുരാണകഥ മാത്രമല്ലെ?

രാമായണം, പ്രതീകങ്ങളുടെ അർത്ഥം മനസ്സിലാക്കി പഠിയ്ക്കേണ്ട ഒരു വിശിഷ്ട ഗ്രന്ഥമാണ്. അതുല്യമായ ആ ഗ്രന്ഥത്തിലെ എല്ലാ കഥാപാത്രങ്ങളും പ്രതീകങ്ങളാണ്. ആ പ്രതീകങ്ങളുടെ രഹസ്യം മനസ്സിലാ

ക്കുവാൻ കഴിഞ്ഞാലേ രാമായണം ശരിയ്ക്കും മനസ്സിലായെന്നു പറയുവാൻ സാധിയ്ക്കു. ആദ്ധ്യാത്മിക സാധനയിലൂടെ ബ്രഹ്മജ്ഞാനത്തിലെത്തുവാൻ ആഗ്രഹിക്കുന്ന ഏതൊരു സാധകനും, ഒരു ഗുരുവും വഴികാട്ടിയുമാണ് ഈ ഗ്രന്ഥം. ഒരു സാധകൻ എങ്ങനെ തന്റെ പാതയിൽ അധഃപതിക്കുന്നുവെന്ന് അത് പറഞ്ഞു തരുന്നു. ആ തകർച്ചയിൽ നിന്ന് എങ്ങനെ സാധകന് കരേറാം? അതും പറയുന്നു. സാധനയിൽ മുന്നോട്ടു പോകുമ്പോൾ സാധകന്റെ മുമ്പിൽ വരുന്ന വിഘ്നങ്ങൾ ഏതെല്ലാമാണ്? ആ വിഘ്നങ്ങളെ ഒരു സാധകൻ എങ്ങനെയാണ് തരണം ചെയ്യേണ്ടത്? എന്നു വേണ്ട സാധനാശാസ്ത്രത്തിൽ അവശ്യം വേണ്ട, എല്ലാഘടകങ്ങളും രാമായണത്തിലുണ്ട്. ഭാരതീയ ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ സമ്പൂർണ്ണ വഴികാട്ടി എന്നു വേണമെങ്കിൽ നമുക്ക് രാമായണത്തെ വിശേഷിപ്പിയ്ക്കാം. ഇത്തരത്തിൽ പ്രായോഗിക സാധനാ ജീവിതത്തിനെ സഹായിയ്ക്കുന്ന മറ്റൊരു ഗ്രന്ഥവും ഈ ഭൂമിയിലില്ല.

ശ്രീരാമൻ, സീത, ദശരഥൻ, ദശരഥപത്നിമാർ, ഹനുമാൻ, ശ്രീരാമ സഹോദരന്മാർ, രാവണൻ, കുംഭകർണ്ണൻ തുടങ്ങി ചിറകെട്ടാൻ സഹായിയ്ക്കുന്ന അണ്ണാറക്കണ്ണൻ വരെ പ്രതീകങ്ങളാണ്. ആ പ്രതീകങ്ങളുടെ അർത്ഥം മനസ്സിലാക്കി രാമായണം പാരായണം ചെയ്യുന്ന ഒരുവന്, രാമായണം സാധനാസായൂജ്യമായി. അതിനുമുപരി എന്തെങ്കിലുമൊന്നുണ്ടെങ്കിൽ അതുമാണ്.



## ഒരു സാധകന്റെ നിത്യജീവിതത്തിലെ സാധനയെ രാമായണം എങ്ങനെ സ്വാധീനിയ്ക്കുന്നു?

രത്നാകരനെന്ന കാട്ടാളൻ വാല്മീകിയെന്ന ആദ്ധ്യാത്മിക സാഗരമായി മാറിയതെങ്ങനെ? ഈ ചോദ്യത്തിന് വിശദമായ ഉത്തരമാണ് രാമായണം. സാധനായാത്രയിൽ യാത്രികന് നേരിടേണ്ടി വരുന്ന വിഷമങ്ങളെയൊക്കെ കഥകളിലൂടെ, പ്രതീകങ്ങളിലൂടെ, വാല്മീകി നമുക്ക് പറഞ്ഞു തരുന്നു. നമ്മുടെ സാധനായാത്രയിൽ വഴിതെറ്റാതെ മുന്നോട്ടു പോകാൻ സഹായിയ്ക്കുന്ന ലോകത്തിലെ ഏറ്റവും വിശിഷ്ടമായ ഗ്രന്ഥമായി രാമായണം മാറുന്നതിങ്ങനെയാണ്. മറ്റൊരു രീതിയിൽ നോക്കിയാൽ

വാല്മീകി തന്റെ ആത്മകഥയിലൂടെ തന്നെ പിന്തുടർന്നു വരുന്ന സാധകന്മാർക്ക് വഴി കാട്ടുകയാണ് രാമായണത്തിലൂടെ എന്നു കാണാം. സനാതനധർമ്മത്തിന്റെ സമ്പൂർണ്ണ വഴികാട്ടിയും പ്രായോഗിക ഹിന്ദുമതത്തിന്റെ ഏറ്റവും ഉദാത്തവുമായ ഗ്രന്ഥം ഏതെന്നു ചോദിച്ചാൽ പ്രതീകങ്ങളറിഞ്ഞ് രാമായണം പാരായണം ചെയ്തിട്ടുള്ള ഒരു സാധകന് ഒരൊറ്റ ഉത്തരമേയുണ്ടാകു, **രാമായണം.**



**രാമായണം, ശ്രീരാമന്റെ യാത്ര എന്നതിനേക്കാൾ വാല്മീകിയുടെ ആത്മകഥയാണെന്നങ്ങ് പറയുന്നുണ്ടല്ലോ? എന്തുകൊണ്ടാണങ്ങനെ പറയുന്നത്?**

വാല്മീകിരാമായണമാണ് ആദി രാമായണം. വല്മീകമെന്ന പദത്തിന്റെ അർത്ഥം ചിതൽപ്പുറ്റ് എന്നാണ്. വെറും ലൗകികനായിരുന്ന രത്നാകരൻ റായ്പ്പൂരിൽ 'ഭംഗി' എന്ന പറയജാതിയിൽ ജനിച്ചു. ഒരു പിടിച്ചുപറിക്കാരനും കൊലപാതകിയുമായിരുന്നു രത്നാകരൻ. ഒരിയ്ക്കൽ അയാൾ ഒരു കൂട്ടം മുനിമാരെ കൊള്ളയടിയ്ക്കാൻ ശ്രമിച്ചു. ആ മുനിമാർ അയാളോട് ചോദിച്ചു.

“നീ ചെയ്യുന്നത് കഠിന പാപമാണെന്നറിയാമോ?”

“അറിയാം” രത്നാകരൻ പറഞ്ഞു “പക്ഷെ എനിയ്ക്കിതു ചെയ്തേ പറ്റൂ. എന്റെ കുടുംബം പുലർത്തണമെനിക്ക്”.

മഹർഷിമാർ ചോദിച്ചു.“നീ ചെയ്യുന്നതിന്റെ ഫലം അനുഭവിയ്ക്കുവാൻ അവർ കൂടി തയ്യാറാകുമോ?”

കാട്ടാളൻ ആ ചോദ്യം കേട്ട് വിഷണ്ണനായി. അത്തരത്തിലവൻ ആദ്യമായാണ് ചിന്തിക്കുന്നത്, അയാൾ ഓടിച്ചെന്ന് വീട്ടുകാരോട് ചോദിച്ചു.

“ഞാൻ ചെയ്യുന്ന കൊടിയ പാപങ്ങളുടെ ഫലം നിങ്ങൾ കൂടി അനുഭവിയ്ക്കുമോ?”

അവർ കൈമലർത്തി. “അവനവൻ ചെയ്യുന്നതിൻ ഫലം അവനവൻ തന്നെ അനുഭവിച്ചെന്നേവരു”.

താൻ എത്രമാത്രം തെറ്റായൊരു ജീവിതശൈലിയാണ് ജീവിതത്തിൽ സ്വീകരിച്ചത് എന്നസത്യം അപ്പോഴാണ് രത്നാകരൻ മനസ്സിലാക്കുന്നത്. തെറ്റായ മാർഗ്ഗത്തിലൂടെ മാനംകെട്ടു പണം ഉണ്ടാക്കിയാൽ തെറ്റൊന്നുമില്ലെന്നും, പണമില്ലെങ്കിൽ പിണമെന്നുമൊക്കെയുള്ള മുദ്രാവാക്യങ്ങളും മുഴക്കി ജീവിതസമരജാഥ നടത്തുന്നവർക്ക് ഇന്നല്ലെങ്കിൽ നാളെ കുറ്റബോധത്തിന്റെ ജലപീരങ്കിയുടെ ആഘാതമേറ്റ് നടുങ്ങേണ്ടി വരും. മറ്റുള്ളവരെ ചതിച്ചും പറ്റിച്ചുമുണ്ടാക്കിയ പണംകൊണ്ട് തങ്ങൾ പഠിപ്പിച്ചു വലുതാക്കിയ മക്കൾ തങ്ങളെ തള്ളി പറയുന്നത് നേരിട്ടു കേൾക്കേണ്ട ഗതി വരുമ്പോൾ ഏതു പ്രായോഗിക ബുദ്ധിമാന്റേയും അന്തഃക്കരണം രത്നാകരന്റെ അന്തഃക്കരണം വിലപിച്ചപോലെ വിലപിയ്ക്കും.

“വേണ്ടായിരുന്നു. തെറ്റുകൾ ചെയ്യാതെ അന്തസ്സായി ജീവിച്ചാൽ മതിയായിരുന്നു”.

കുറ്റബോധത്തിന്റെ അഗ്നികുണ്ഡത്തിൽ രത്നാകരന്റെ അന്തരംഗം കത്തി നീറി. “ഇനി എനിക്ക് രക്ഷപ്പെടാൻ എന്തെങ്കിലും മാർഗ്ഗമുണ്ടോ?” എന്ന അവന്റെ ചോദ്യത്തിന് “ഈശ്വരാവതാരവും ശ്രേഷ്ഠരിൽ ശേഷ്ഠനുമായ ശ്രീരാമചന്ദ്രനെ ഭക്തിപൂർവ്വം ധ്യാനിയ്ക്കുക. രാമനാമം ജപിക്കുക” എന്നായിരുന്നു മഹർഷിമാരുടെ ഉത്തരം. രത്നാകരൻ രാമനാമം ഉരുവിട്ടുകൊണ്ട് കഠിനമായ തപസ്സാരംഭിച്ചു.

‘രാ’ എന്ന വാക്ക് ഇരുട്ടിനെ സൂചിപ്പിയ്ക്കുന്നു. അതിനോടൊപ്പം ‘മാ’ എന്ന പദം ചേരുമ്പോൾ “ഇരുട്ടിനെ അകറ്റു” എന്ന് അർത്ഥം ഉണ്ടാകുന്നു. ഒരുവൻ ‘രാമ’ ‘രാമ’ എന്നു ജപിയ്ക്കുമ്പോൾ ഉള്ളിലെ അജ്ഞാനമാകുന്ന ഇരുട്ട് മാറട്ടെ, ആ ഇരുട്ട് മാറി ജ്ഞാനമാകുന്ന പ്രകാശം വരട്ടെയെന്നാണ് ഉദ്ദേശിക്കുന്നത്. രാമ എന്ന് ശരിയ്ക്കും ഉച്ചരിക്കാൻ രത്നാകരന് കഴിഞ്ഞില്ല. അതുകൊണ്ട് രണ്ടുമരങ്ങളുടെ ഇടയിൽ അയാളെ ഇരുത്തിയിട്ട് ‘ആ മരഃ’ ‘ഈ മരഃ’ എന്ന് ജപിയ്ക്കാൻ മഹർഷിമാർ നിർദ്ദേശിച്ചെന്നും അങ്ങനെ ജപിച്ച് ജപിച്ച് ‘രാമ’ ‘രാമ’ എന്നായിരുന്നും കഥ. ഈശ്വരനും താനും രണ്ടാണെന്ന മിഥ്യാബോധത്തിന്റെ അവസാനം കുറിയ്ക്കുന്ന ഞാനും ഈശ്വരനും ഒന്നാണെന്ന സത്യത്തിന്റെ ഉദയത്തെയാണ് ഈ പ്രതീകങ്ങളിലൂടെ ഗ്രന്ഥകാരൻ കാട്ടിത്തരുന്നത്.

‘ഒന്നായനിന്നെയിഹ രണ്ടെന്നു കണ്ടളവി-

ലുണ്ടായൊരിണ്ടൽബത മിണ്ടാവതല്ല മമ’ എന്ന എഴുത്തച്ഛന്റെ വരികൾ ഓർക്കുക. തീവ്രവൈരാഗ്യത്തോടുകൂടി ആ മന്ത്രം നിരന്തരം

ജപിച്ചു കൊണ്ട് തപസ്സു ചെയ്യുമ്പോൾ ഉള്ളിലെ മനോമയകോശത്തിലെ ജ്ഞാനത്തിന്റെ ഭണ്ഡാരം സ്വയം തുറക്കും. ആധുനിക കംപ്യൂട്ടർ ഭാഷയിൽ പറഞ്ഞാൽ "രാമ" എന്ന പാസ്‌വേർഡു കൊണ്ട് സബ്കോൺഷ്യസ് എന്ന ഹാർഡ്ഡിസ്ക്കിലെ അറിവെന്ന ഫയൽ തുറക്കുന്നു. (മന്ത്രങ്ങളെല്ലാം മനസ്സിന്റെ പാസ്‌വേർഡുകളാണ്. അവ ഉപയോഗിച്ച് മനസ്സിന്റെ തുറക്കാത്ത വാതിലുകൾ മഹർഷിമാർ തുറന്ന് സിദ്ധൻമാരായി മാറി. ഇതാണ് മന്ത്രശാസ്ത്രത്തിന്റെ രഹസ്യം.)

തപസ്സനുഷ്ഠിയ്ക്കുന്ന രത്നാകരന്റെ ചുറ്റും പൊതിഞ്ഞു നിന്ന വല്മീകത്തെ പൊളിച്ച് ജ്ഞാനിയായ വാല്മീകി ഒടുവിൽ പുറത്തു വന്നു. ആ വല്മീകം മതാനുഷ്ഠാനങ്ങളുടേയും വിശ്വാസങ്ങളുടേയും, ആചാരങ്ങളുടേയും പ്രതീകമാണ്. മതത്തിന്റെ ചട്ടക്കൂടുകളെയാണ് അത് പ്രതിനിധീകരിയ്ക്കുന്നത്. സാധനയുടെ ആദ്യകാലങ്ങളിൽ ഈ ചിതൽപ്പുറ്റ് സാധകന് ചുറ്റും തിങ്ങി നിന്നു സംരക്ഷിക്കും. സാധനയുടെ ശൈശവകാലങ്ങളിൽ, അതു നല്ലതു തന്നെ. പക്ഷെ ആദ്ധ്യാത്മികതയുടെ സുവർണ്ണ വെളിച്ചം ഉള്ളിൽ തെളിയുമ്പോൾ സാധകൻ ആ വല്മീകങ്ങളുടെ മതിലുകൾ തട്ടിത്തകർത്ത് പുറത്തു വരണം. അപ്പോഴേ അയാൾ ശരിയായ ഒരു വാല്മീകിയായെന്ന് പറയുവാനാകു. പിറന്ന മതത്തിന്റെ വല്മീകം പൊട്ടിച്ചു പുറത്തു വരാത്ത ഒരു അവതാരവും പ്രവാചകനും, ദൈവപുത്രനും ലോകത്തില്ല എന്ന സത്യം ഇവിടെ ഓർക്കുക. അത്തരത്തിലൊരു ഗുരുവിനേ ഇത്തരത്തിലൊരു ഗ്രന്ഥം എഴുതുവാനും കഴിയൂ.

സാധനയിലൂടെ ആദ്ധ്യാത്മികതയുടെ ഹിമാലയശൃംഗം കീഴടക്കിയ വാല്മീകിയോട് സാധകന്മാർക്ക് വഴികാട്ടിയായി എന്നെന്നും നിലനില്ക്കുന്ന ഒരു മഹദ്ഗ്രന്ഥം രചിയ്ക്കാൻ ബ്രഹ്മാവ് ആവശ്യപ്പെട്ടു. അതിനായി മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീരാമന്റെ ജീവിതത്തെ കഥാതന്തുവായി സ്വീകരിയ്ക്കാൻ അദ്ദേഹം നിർദ്ദേശിച്ചു. അതിനുവേണ്ടിയുള്ള കാവ്യസിദ്ധിയും അദ്ദേഹം വാല്മീകിയ്ക്കു നല്കി അനുഗ്രഹിച്ചു. അങ്ങനെ വാല്മീകി മഹർഷി രാമായണം എഴുതി.

ആ അതിവിശിഷ്ട ഗ്രന്ഥത്തിന്റെ പ്രതീകങ്ങളുടെ അർത്ഥം മനസ്സിലാക്കുമ്പോൾ നമുക്ക് മറ്റൊരു സത്യവും ബോദ്ധ്യമാകും. സത്യത്തിൽ രാമായണം ശ്രീരാമന്റെ കഥ മാത്രമല്ല വാല്മീകി എന്ന സാധകന്റെ ആത്മകഥകൂടിയാണ്. വെറും ഒരു കൊള്ളക്കാരനും കൊലപാതകിയുമായിരുന്ന രത്നാകരൻ ആർദ്രതയുടേയും ആദ്ധ്യാത്മിക വിജ്ഞാനത്തിന്റേയും

കവിത്വത്തിന്റേയും അവതാരമായ വാല്മീകിയായി മാറിയ വഴിയിലെ സംഭവങ്ങൾ ഓരോന്നായി കോർത്തിണക്കി സൃഷ്ടിച്ച അതുല്യവും അനിതരസാധാരണവും അത്യത്ഭുതകരവുമായ ഒരു സാധനാഗ്രന്ഥം! അതാണ് രാമായണം. അത് രത്നാകരൻ എന്ന വാല്മീകിയുടെ സാധനയുടെ നാൾവഴി പുസ്തകം കൂടിയാണ്.



### രാമായണങ്ങൾ നിരവധിയുണ്ടല്ലോ? ഏതാണ് സ്വാമീ യഥാർത്ഥ രാമായണം?

രാമായണങ്ങൾ നിരവധിയുണ്ട്. വാത്മീകി രാമായണം, അദ്ധ്യാത്മ രാമായണം, കമ്പരാമായണം, രംഗനാഥരാമായണം അങ്ങനെ പോകുന്നു നിര. ആഖ്യാനത്തിന്റെ കാര്യത്തിൽ ചില അല്ലറ ചില്ലറ വ്യത്യാസങ്ങൾ ഉണ്ടെന്നത് സത്യമെങ്കിലും അടിസ്ഥാനപരമായ കാര്യങ്ങൾ എല്ലാത്തിലും ഒന്നു തന്നെ. കേരളത്തിൽ പ്രചുരപ്രചാരം നേടിയ രാമായണം അദ്ധ്യാത്മരാമായണമാണ്. സത്യത്തിൽ വ്യാസനാൽ എഴുതപ്പെട്ട രാമായണമാണ് അദ്ധ്യാത്മരാമായണം. ഈ രാമായണത്തെ അടിസ്ഥാനമാക്കിയാണ് തുഞ്ചത്തുരാമാനുജനെഴുത്തച്ഛനെന്ന നമ്മുടെ മലയാള ഭാഷാപിതാവ് തന്റെ കിളിപ്പാട്ട് ശൈലിയിലുള്ള അദ്ധ്യാത്മ രാമായണത്തിന് രൂപം നല്കിയത്. മലയാള ഭാഷയ്ക്കു വിശ്വസാഹിത്യ ഭൂപടത്തിൽ സ്ഥാനം നേടിക്കൊടുത്തത് ഈ ഗ്രന്ഥമാണ്. രാമായണങ്ങളെല്ലാം ഉജ്ജ്വലഗ്രന്ഥങ്ങൾ തന്നെയെങ്കിലും അദ്ധ്യാത്മരാമായണമാണ് സാധകന് കൂടുതൽ പ്രയോജനം ചെയ്യുന്നത്. കാരണം കലികാലത്ത് ഭക്തിയുടെ പാതയിലാണ് സാധകൻ നടക്കേണ്ടത്. ആ വഴി അദ്ധ്യാത്മിക രാമായണത്തിലൂടെയാണ് വ്യക്തമായി തെളിയുന്നത്.



### പ്രതീകങ്ങളെ മുൻ നിർത്തിയുള്ള രാമായണ പഠനം എവിടെ തുടങ്ങണം?

പ്രതീകാത്മക രാമായണപഠനം തുടങ്ങുന്നതിനുമുമ്പേ ആദികവിയായ വാല്മീകിയുടേയും വ്യാസന്റേയും തുഞ്ചത്തുരാമാനുജനെഴുത്തച്ഛന്റേയും

പാദാരവിന്ദങ്ങളിൽ സ്വയം സമർപ്പിച്ചു കൊണ്ടു നമുക്ക് തുടങ്ങാം. ആ മൂന്നു മഹത്തുക്കളില്ലായിരുന്നുവെങ്കിൽ നമുക്കൊന്നും ഇങ്ങനെയൊരു മഹത് ഗ്രന്ഥത്തെ കുറിച്ച് ചിന്തിയ്ക്കാൻ പോലും കഴിയുമായിരുന്നില്ല.

"നാൻമറനേരായ രാമായണം ചമയ്ക്കയാൽ
നാന്മുഖനുള്ളിൽ ബഹുമാനത്തെ വളർത്തൊരു
വാല്മീകി കവിശ്രേഷ്ഠനാകിയ മഹാമുനി-
താൻ മമ വരം തരികെപ്പോഴും വന്ദിക്കുന്നേൻ"

എഴുത്തച്ഛൻ ഇപ്രകാരമാണ് വാല്മീകിയെ വന്ദിയ്ക്കുന്നത്.

ഇത് പറഞ്ഞ് സ്വാമിജി അല്പനേരം ധ്യാനനിഷ്ഠനായിരുന്നു. വാല്മീകിയുടേയും വ്യാസന്റേയും എഴുത്തച്ഛന്റേയും പാദാരവിന്ദങ്ങളേയാണ് സ്വാമി ധ്യാനിച്ചുകൊണ്ടിരിയ്ക്കുന്നത് എന്നറിയാൻ ഞങ്ങൾക്കു വിഷമമുണ്ടായില്ല. ഞങ്ങളും ആ ധ്യാനത്തിൽ പങ്കു ചേർന്നു.

സ്വാമി പിന്നെ തുടർന്നു. "മിക്ക രാമായണങ്ങളും ആരംഭിയ്ക്കുന്നത് രാമന്റെ ജനനത്തോടെയാണ്. പുത്രന്മാരില്ലാത്തതിലുള്ള ദശരഥന്റെ ദുഃഖമാണ് മിക്ക രാമായണത്തിന്റേയും ആദ്യ എപ്പിസോഡ്. എന്നാൽ തമിഴരുടെ കമ്പരാമായണം രാവണന്റെ ജനനവും ബാല്യയൗവ്വനകാലവുമാണ് ആദ്യം ചർച്ച ചെയ്യുന്നത്. ഇപ്പോൾ ഞാൻ പറയാൻ പോകുന്ന പ്രതീകരാമായണം തുടങ്ങുന്നത് ഇവിടെയെങ്ങുമല്ല. ലങ്കയിൽ ശിംശിപാ വൃക്ഷത്തിന്റെ ചുവട്ടിലാണ്.

ഇവിടെ സ്വാമി മെല്ലെയെണീറ്റ് ഒരു നല്ല കഥാപ്രാസംഗികനെപ്പോലെ നാടകീയ ഭാവങ്ങളോടെയാണ് സംസാരിച്ചത്. ഞാൻ എപ്പോഴും രഹസ്യമായി ആരാധിച്ചിരുന്ന ഒരു കാര്യമാണ് സ്വാമിയുടെ കലാഹൃദയം. ഉള്ളിന്റെ ഉള്ളിൽ തന്റെ പ്രതിഭയെ അടിച്ചമർത്താൻ വിധിയ്ക്കപ്പെട്ട ഒരു കലാകാരനാണ് സ്വാമി എന്നാണ് എനിക്ക് പലപ്പോഴും തോന്നിയിട്ടുള്ളത്. സ്വാമി പ്രസംഗിക്കും, കഥ പറയും, നാടകം അഭിനയിയ്ക്കും, പാടും, പാട്ടെഴുതും, സംഗീതം കൊടുക്കും, നൃത്തത്തിന് രൂപകല്പന കൊടുക്കും, ചിത്രം വരയ്ക്കും, ശില്പങ്ങൾ നിർമ്മിയ്ക്കും. ഇങ്ങനെയൊക്കെ ചെയ്യുവാൻ ദൈവം ശരിയ്ക്കും മൂർദ്ധാവിൽ കൈവച്ച് തന്നെ സ്വാമിയെ അനുഗ്രഹിച്ചിട്ടുണ്ട്. പക്ഷെ അത്തരം കഴിവുകളെയൊക്കെ സ്വയം അടിച്ചമർത്തുന്ന ഒരു രീതിയാണ് സ്വാമിയ്ക്കുണ്ടായിരുന്നത്. എന്നാൽ ഇടയ്ക്കിടെ ആ കലാകാരൻ ആകാശത്തു നിന്ന് മിന്നൽ എന്ന പോലെ വന്ന് മിന്നിമറയും. എന്തുകൊണ്ടാണ് ആ

ഉള്ളിലെ കലാകാരനെ സ്വാമി അടിച്ചമർത്തുന്നത്? താൻ ഒരു സന്യാസി യായിപ്പോയതുകൊണ്ടാണോ? അതൊ ആയിരക്കണക്കിന് ജനങ്ങൾക്ക് റ്റി.വി.യിലൂടെയും നേരിട്ടും അനുദിനം ആത്മവിശ്വാസവും തന്റേടവും പകർന്നു കൊടുക്കുന്ന സ്വാമി അശ്വതിതിരുനാളിന്റെ ഉള്ളിൽ അദ്ദേഹം അറിയാതെ ഉറങ്ങുന്ന ഒരു ലജ്ജയുണ്ടോ? ആവോ ആർക്കറിയാം... ഇപ്പോൾ സ്വാമിയുടെ ഉള്ളിൽ നിന്നുണർന്നു വരുന്ന ആ കലാകാരനെ കാണാനുള്ള അവസരമാണ് എനിക്ക് ലഭിച്ചിരിയ്ക്കുന്നത്. ഞാൻ അതു ശരിക്കും ആസ്വദിച്ചു.

"രാത്രിയേറെച്ചെന്നു. നല്ല നിലാവ്. അതിഗംഭീരമായ ലങ്കാരാജ്യം അതിന്റെ ഹൃദയമെന്നു പറയാവുന്ന രാവണരാജധാനി. വിശ്വത്തിന്റെ മുഴുവൻ അധികാരകേന്ദ്രം. ആ രാജധാനിയുടെ നടുമുറ്റമായി പരിലസി ക്കുന്ന അശോകവനമെന്ന ഉദ്യാനം. ആ ഉദ്യാനത്തിൽ രാജകീയമായി തല ഉയർത്തി നില്ക്കുന്ന ശിംശിപാവൃക്ഷം. ആ വൃക്ഷത്തിന്റ ചുവട്ടിൽ ദുഃഖിതയായി കേഴുന്ന ഒരു സുന്ദരിയായ സ്ത്രീ. അശോകവനം എന്ന വാക്കിന്റെ അർത്ഥം തന്നെ 'ശോകം' അല്ലെങ്കിൽ 'ദുഃഖ'മില്ലാത്ത വനം എന്നാണ്. വിധി വൈപരീത്യം എന്നു തന്നെ പറയട്ടെ. ആ വനത്തിന്റെ നടുവിൽ സുമംഗലിയുടെ നെറുകയിൽ സിന്ദൂരമെന്നമട്ടിലിരിക്കുന്ന ആ യുവസുന്ദരിയുടെ കണ്ണുകൾ നിറഞ്ഞു തൂകുകയാണ്. ചുണ്ടുകൾ വിതുമ്പുകയാണ്. ഹൃദയം ഏങ്ങലടിയ്ക്കുകയാണ്. സൂക്ഷിച്ചു നോക്കൂ. ഓർമ്മയുണ്ടോ ആ മുഖം? ആരാണവൾ? തീർച്ചയാണ്. നിങ്ങൾക്കുത്തരം അറിയാം. അത് സീതാദേവിയുടേതാണ്. ജനകപുത്രിയായ സീതാദേവി യുടെ. ശ്രീരാമപത്നിയായ സീതാദേവിയുടെ. ശരി സമ്മതിച്ചു. ഇനി ഒന്നുകൂടി സൂക്ഷിച്ചു നോക്കൂ. ആ മുഖത്തേയ്ക്ക്. 'മോണാലിസ'യെന്ന വിശ്വപ്രസിദ്ധ ചിത്രത്തിന്റെ ഉള്ളിൽ വേഷപ്രച്ഛന്നനായി ഗൂഢമന്ദസ്മിതം തൂകിയിരിയ്ക്കുന്ന അതിന്റെ ചിത്രകാരൻ ഡാവിഞ്ചിയെപോലെ ആ സീതാദേവിയുടെ മുഖകമലത്തിന്റെ ഉള്ളിൽ ആരോ ഒരാൾ ഗൂഢമന്ദ സ്മിതം തൂകിയിരിപ്പുണ്ടോ? ഇനിയും സൂക്ഷിച്ചു നോക്കൂ. ആ മുഖം നിങ്ങൾ കാണുന്നില്ലേ? അതെ! അതു തന്നെ. നിങ്ങളുടെ ഏറ്റവും അടുത്ത സുഹൃത്തും, സന്തതസഹചാരിയുമെല്ലാമായ നിങ്ങളുടെ മനസ്സും ശരീരവും ചേർന്ന പ്രതിഭാസം! അതാണ് രാമായണത്തിലെ സീത. ആ സീതയാ ണവിടെ ദുഃഖത്തിലാഴ്ന്നിരിക്കുന്നത്.



**അപ്പോൾ ലങ്കയോ? ലങ്ക എന്തിന്റെ പ്രതീകമാണ്.**

ലങ്ക ഈ ലോകമാണ്. സാത്വിക, രാജസ, തമോഗുണങ്ങൾ ചേർന്ന് സൃഷ്ടിച്ചിരിയ്ക്കുന്ന ലോകം. ഇവിടെ രാവണന്റെ ഭരണമാണ് നടക്കുന്നത്. രാവണൻ രാജസഗുണമാണ്. രാവണന്റെ രാജ്യമാണ് ലങ്ക. പ്രൗഢിയുടേയും, പണത്തിന്റേയും, അധികാരത്തിന്റേയും, സുഖലോലുപതയുടേയും, ശൗര്യത്തിന്റേയും അഹന്തയുടേയും, കൃത്രിമത്വത്തിന്റേയും ലോകം. രാവണൻ മാടി വിളിയ്ക്കുന്നു. "സീതേ വരൂ! എന്നോടൊപ്പം നില്ക്കു. നിന്റെ എല്ലാം എനിയ്ക്ക് സമർപ്പിയ്ക്കു. ഞാൻ നിനക്ക് ആനയ്ക്കെടുക്കുവോളം പൊന്നു തരാം. രത്നങ്ങളും പട്ടു വസ്ത്രങ്ങളും അണിയിയ്ക്കാം. അധികാരത്തിന്റെ സോപാനമഞ്ചത്തിലിരുത്താം. വിശ്വസുന്ദരികളെ കൊണ്ട് ചാമരം വീശിയ്ക്കാം. നക്ഷത്രങ്ങളെ അടർത്തിയെടുത്ത് ആകാശത്തിന്റെ നീലിമയിൽ നിന്റെ സനാതന ചിത്രങ്ങൾ ഞാൻ വരയ്ക്കാം. നീ എന്നെ പ്രാണനാഥനായി സ്വീകരിച്ചാൽ മാത്രം മതി".

ഈ അഭ്യർത്ഥനകേട്ട് നിങ്ങളുടെ മനസ്സ് ത്രസിയ്ക്കുന്നു. ബാങ്കിൽ നിങ്ങളുടെ അക്കൗണ്ടിൽ ഏഴക്കങ്ങളുള്ള ഡിപ്പോസിറ്റു തുക വന്നു കിടന്നു അയവിറക്കുന്നതു കണ്ട് ബാങ്കിന്റെ കൗണ്ടറിലിരിയ്ക്കുന്ന സുന്ദരിയായ അക്കൗണ്ടന്റ് നിങ്ങളെ ആരാധനാപൂർവ്വം നോക്കുന്ന കാഴ്ച നിങ്ങളുടെ മനോഗതത്തിൽ ഉണരുന്നു. നിങ്ങളുടെ ബി.എം.ഡബ്ലിയു. കാറ് മുറ്റത്ത് ചെന്നു നില്ക്കുമ്പോൾ തറവാടിന്റെ മുറിയുടെ ജാലകങ്ങൾ താനെ തുറക്കുന്നത്, അവയിലൂടെ ആരാധനയുടെ ബന്ധുനേത്രങ്ങൾ നിങ്ങളെ അസൂയയുടെ സുഗന്ധമുള്ള സ്വാഗതമാല്യങ്ങൾ അണിയിച്ച് സ്വീകരിയ്ക്കുന്നത്. ചലിയ്ക്കുന്ന കൊട്ടാരത്തിൽ നിന്നിറങ്ങി കോട്ടിന്റെ വശങ്ങൾ പിടിച്ചു നേരെയിട്ട് റേയ്ബാൻ കൂളിംഗ് ഗ്ലാസ്സണിഞ്ഞ് നിങ്ങൾ കൊട്ടാരസമാനമായ ഓഫീസിലേയ്ക്ക് കയറുമ്പോൾ നിങ്ങളോടുള്ള ബഹുമാനാർത്ഥം എക്സിക്കൂട്ടീവ് കസേരകളിലമർന്നിരുന്ന നിതംബങ്ങൾ താളാത്മകമായി ഉയരുന്നത്. "ഗുഡ് മോർണിങ്ങ് സാർ, ഗുഡ് മോർണിങ്ങ് ബോസ്" എന്ന മന്ത്രങ്ങൾ മുറിയിൽ പ്രതിധ്വനിക്കുന്നത്, നിങ്ങൾ ഒരു വിജയിയുടെ ചിരി ചിരിയ്ക്കുന്നത്, കംപ്യൂട്ടർ സുന്ദരിമാരുടെ കണ്ണിലെ

കൺമഷി കൊണ്ട് മുഖം കറുത്തു പോകാതിരിക്കാൻ നിങ്ങൾ കർച്ചീഫു കൊണ്ട് ഇടയ്ക്കിടെ മുഖം തുടയ്ക്കുന്നത്!

"രാവണന്റെ സമ്മാനങ്ങൾ നീ സ്വീകരിയ്ക്കണം. ജീവിതം വിജയിപ്പിക്കണം". ചുറ്റുമിരിക്കുന്ന രാക്ഷസിമാർ (നിങ്ങളുടെ ബന്ധുക്കളും സുഹൃത്തുക്കളും) നിങ്ങളോട് പറയുന്നു. രാവണന്റെ മഹത്ത്വത്തെപ്പറ്റി അവർ പാടി പുകഴ്ത്തുന്നു. "അമേരിക്കൻ ഡോളർ ഇൻ യുവർ പോക്കറ്റ്, ഫ്രഞ്ചു വിസ്ക്കി ഓൺ യുവർ റ്റേബിൾ, ജാപ്പനീസ് വൈഫ് ഇൻ യുവർ ബെഡ്, ചൈനീസ് കുക്ക് ഇൻ യുവർ കിച്ചൻ, ദി ഇൻഡ്യൻ ഗുരു ഓൺ ദി അതർ സൈഡ് ഓഫ് യുവർ സെൽ ഫോൺ. ഇതൊക്കെ നേടു. ജയം ഒരു ശീലമാക്കു". അവർ പറയുന്നു. രവം എന്നാൽ ആരെയും ഞെട്ടിപ്പിയ്ക്കുന്ന ശബ്ദം എന്നർത്ഥം. അങ്ങനെയൊരു ശബ്ദത്തിന്റെ ഉടമയായതു കൊണ്ടാണ് രാവണന് ആ പേർ ലഭിച്ചത്.

സ്വാമിജി തന്റെ സംഭാഷണം തുടർന്നു. "പണം, അധികാരം, പ്രസിദ്ധി, ലൗകികസുഖങ്ങൾ ഇതൊക്കെയാണ് ലോക കോടീശ്വരന്മാരുടെ നേട്ടങ്ങൾ. ഇവയൊക്കെ നേടിയാൽ ജീവിതം വിജയിക്കുമോ? നിങ്ങൾ ചിന്താക്കുഴപ്പത്തിലാണ്. ഇതൊക്കെ നേടിയ നിങ്ങളുടെ സീനിയർ സിറ്റിസൺസ്, നിങ്ങളുടെ പഴയ ബോസുകൾ, നഗരങ്ങളിലെ ഗോൾഫ് ക്ലബ്ബുകളിൽ സുഹൃത്തുക്കളുടെ ഓസ് പറ്റി നുണയുന്ന മദ്യത്തിന്റെ ലഹരി മുറുകുമ്പോൾ സ്വയം വിലപിക്കുന്നത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ? അവരുടെ വ്യർത്ഥമായിപ്പോയ ജീവിതത്തെക്കുറിച്ച് അവർ വാചാലമാകുന്നത്"?

"ഈ പത്രാസിലൊന്നും ഒരു കാര്യമില്ലനിയാ! എന്തു ശമ്പളം? എന്ത് കാറ്? എന്തു ഫ്ളാറ്റ്? എന്തു ബാങ്ക് അക്കൗണ്ട്? എന്തു ഫോറിൻ ടൂറ്? നമ്മളെല്ലാം നമുക്കുവേണ്ടിയല്ല മറ്റാർക്കോ ഒക്കെ വേണ്ടി ജീവിച്ച വിഡ്ഢികളാണ്. നമ്മളെ അടിമകളാക്കി എല്ലുമുറുകെ പണിചെയ്യിപ്പിച്ചിട്ട് വേറെ ആരൊക്കെയോ സുഖിച്ചു. അത്ര തന്നെ". അവർ ദീർഘനിശ്വാസത്തോടെ പറയും.

ബിറ്റ്വീൻ ദി കപ്പ് ആന്റ് ദി ലിപ്പ് ജീവിതം നഷ്ടപ്പെട്ടവർ! അവരത്രേ ഇവർ. സന്തോഷിയ്ക്കാനും ആഹ്ലാദിക്കാനും അത്യാവശ്യമായ സമയമെന്ന ധനത്തിന് അർഹതയില്ലാതെ പോയവർ. ഇത്തരക്കാരെ എവി ടെയും നിങ്ങൾക്ക് കാണാം. ഒരാൾപോലുമില്ല, അക്കൂട്ടത്തിൽ സന്തോഷമുള്ളയാൾ, സമാധാനമുള്ളവൻ, സംതൃപ്തിയുള്ളയാൾ, 'സഫലമീ ജീവിത'മെന്ന് പറഞ്ഞ് ലോകത്തിനോട് യാത്ര പറയാൻ ചങ്കൂറ്റമുള്ളയാൾ. ആദ്ധ്യാത്മികമായി അല്പം പോലും വളരാത്ത 'സ്പിരിച്യുലി

റിറ്റാർഡഡ്' മനുഷ്യരാണവർ. സാധനാഭാഗ്യം കിട്ടാതെ പോയ നിർഭാഗ്യവാന്മാർ! വിലപിടിച്ച മനുഷ്യജന്മത്തെ സാധനയ്ക്കായി ഉപയോഗിയ്ക്കാൻ കഴിയാതെ പോയ വിഢ്ഢികൾ! എങ്ങിനെ ഈ രാവണദാസന്മാരെ വിശ്വസിക്കും? രാമനുമായി പിരിഞ്ഞുള്ള ജീവിതമാണിവിടെ സീതയുടേത്. ഇവിടെ ഇനിയെന്തു നേടിയാലും ഏതു വിമാനത്തിൽ എത്ര ഉയരത്തിൽ ഏതു പുഷ്പകവിമാനത്തിൽ പറന്നാലും ആത്മാവായ രാമനെപ്പിരിഞ്ഞ മനസ്സാകുന്ന സീത നിശബ്ദതയിൽ വിലപിയ്ക്കുകയേയുള്ളു.



## കുംഭകർണ്ണന്റെ പ്രാധാന്യമെന്താണ്?

രാവണൻ നിങ്ങൾക്ക് തരുന്ന ഓഫറുകൾ ഒരു വശത്ത്. രാവണന്റെ അനുജനായ കുംഭകർണ്ണന്റെ പ്രലോഭനങ്ങൾ മറ്റൊരു വശത്ത്.

"എന്തിനാണ് ഈ ത്രൈലോക്യ ചക്രവർത്തിയാകാൻ വെമ്പൽ കൊണ്ട് നടക്കുന്നത്? കിടന്ന് സ്വസ്ഥമായി ഉറങ്ങിക്കൂടെ? വരു നമുക്ക് ആ ബാറിന്റെ ഇരുട്ടിലേക്ക് പോകാം. ഫോർ കമ്പനീസേക്ക്, ഒരു സ്മാൾ". (ഏതു കമ്പനിയെന്നാണോ നിങ്ങൾ ചോദിക്കുന്നത്? മാക്ഡവ്വൽ കമ്പനി തുടങ്ങിയ ചില കമ്പനികൾ! ആ കമ്പനികളെ നന്നാക്കാനാണല്ലോ ആണുങ്ങൾ ആണുങ്ങളായി ഇങ്ങനെ ജീവിക്കുന്നത്!) ഇനി മദ്യം വീര്യം കുറഞ്ഞ ഒരു വസ്തുവാണെന്നു തോന്നുന്നെങ്കിൽ, കഞ്ചാവുണ്ട്. പിന്നെ മയക്ക് മരുന്നുകൾ... ഇത്തരത്തിലുള്ള മുഖ്യപ്രലോഭനങ്ങൾ മാത്രമല്ല സൂക്ഷ്മഭാവത്തിലുള്ള ചില വിശേഷസമ്മാനങ്ങളും നമുക്കായി കുംഭകർണ്ണൻ ഒരുക്കുന്നുണ്ട്. അതിലൊന്നാണ് പരദൂഷണം. വെറുതേ പരദൂഷണം നടത്തി ജീവിതം പാഴാക്കാം. എന്തുരസമാണ് ക്ലബ്ബുകളിലും മരിച്ചീനിവിളകളിലും ചീട്ടുകളിച്ചിരുന്നുകൊണ്ട് ജീവിതത്തിൽ കഷ്ടപ്പെട്ട് വിജയം നേടിയവരെ ഇടിച്ചു താഴ്ത്തി സംസാരിയ്ക്കാൻ? ഒന്നും ചെയ്യാതെ തറവാടുകളുടെ പൂമുഖങ്ങളുടെ ചാരുകസേരകളെ ശയ്യകളാക്കാൻ! ആധുനിക സ്ത്രീകളെ ഉദ്ദേശിച്ചു പ്രധാനമായും കുംഭകർണ്ണ ഫിലിംസ് ഒരുക്കിയിരിക്കുന്ന മെഗാസീരിയലുകൾ, കാർട്ടൂണുകൾ പിന്നെ കൗമാരക്കാർക്ക് ഇന്റർനെറ്റ് സെക്സ്, മൊബൈൽ പ്രേമം, കംപ്യൂട്ടർ ഗെയിംസ് തുടങ്ങി പലതും".

സ്വാമിയുടെ ഈ വിമർശനം കേട്ടപ്പോൾ എനിക്ക് എന്റെ അമ്മയുടെ കാര്യമാണ് ഓർമ്മ വന്നത്. ഒരു നല്ല തറവാട്ടിൽ ജനിച്ചിട്ടും, തരക്കേടില്ലാത്ത വിദ്യാഭ്യാസ യോഗ്യതയുണ്ടായിട്ടും അമ്മയ്ക്കു പണത്തിനോടും അധികാരത്തോടും വസ്തുവകകളോടുള്ള ഭ്രമം വളരെ തീവ്രമായിരുന്നു. നാട്ടിലെ ഏതു പണക്കാരന്റേയും കല്യാണത്തിന് അമ്മ പോകും. പോയി വന്നു കഴിഞ്ഞാൽ കല്യാണപ്പെണ്ണിന്റെ ആഭരണങ്ങളുടെ തിളക്കത്തേയും സാരിയുടെ കസവിനെയും കുറിച്ചു പറയുവാനേ അമ്മയ്ക്കു സമയമുണ്ടായിരുന്നുള്ളു. അധികാരത്തിലിരിയ്ക്കുന്നവരോ, വലിയ പണക്കാരോ മറ്റോ വീട്ടിൽ വരുമ്പോൾ അമ്മ അവരോടു കാണിക്കുന്ന ആദരവ് കണ്ടാൽ ആരും അന്തം വിട്ടു പോകും. ഒരിക്കൽ സ്ഥലം എം. എൽ. എ. ഒരു ഇലക്ഷൻ പ്രചരണാർത്ഥം അതുവഴി വന്നപ്പോൾ ഞങ്ങളുടെ വീട്ടിൽ വന്നു. അച്ഛന്റെ ഒരു സതീർത്ഥ്യനായിരുന്നതു കൊണ്ട് ഞങ്ങളുടെ വീട്ടിൽ ഒരു സന്ദർശനത്തിനായി വന്നുവെന്നേയുള്ളൂ. ആ ദിവസം അമ്മ കാണിച്ച പൊങ്ങച്ചവും ഇളക്കവും കണ്ട് ഞങ്ങൾ ചിരിച്ചു പോയി. ഒരിക്കലും രാവിലെ എണീയ്ക്കാൻ കൂട്ടാക്കാത്ത അമ്മ, അന്ന് അതിരാവിലെയെണീറ്റു മുറ്റം തൂക്കാനും മുറികൾ തുടയ്ക്കാനും തുടങ്ങിയതു കണ്ട് അച്ഛൻ പറഞ്ഞതെനിയ്ക്കു നല്ല ഓർമ്മ.

"ദൈവമേ, അവനെ (എം.എൽ.എ.) നീ കൂടെക്കൂടെ ഇവിടെ വരുത്തണേ".

അമ്മയ്ക്കു അച്ഛന്റെ പരിഹാസമൊന്നും മനസ്സിലാകുമായിരുന്നില്ല. കാരണം അമ്മയുടെ കണ്ണിൽ അച്ഛൻ 'ജീവിയ്ക്കാനറിയാത്ത ഒരു കൊഞ്ഞാണൻ' മാത്രമായിരുന്നു. എന്റെ അമ്മയുടെ മനസ്സെങ്ങനെ ഇങ്ങനെയായി? എനിക്കിപ്പോൾ അതു വ്യക്തമാകുന്നു. രാവണന്റെ സ്വാധീനവലയത്തിലകപ്പെട്ട സീതയായിരുന്നു അമ്മയുടെ മനസ്സ്.



**ഈ രണ്ടുപേരിൽ നിന്ന് തികച്ചും വ്യത്യസ്തനാണല്ലോ അനുജൻ വിഭീഷണൻ?**

അതെ. ഇവർ രണ്ടു പേരുടേയും ശബ്ദങ്ങളിൽ നിന്ന് വ്യത്യസ്തമായ ഒരു ശബ്ദമാണ്, വിഭീഷണന്റേത്. ഭീഷണിപ്പെടുത്താത്ത,

പ്രലോഭിപ്പിക്കാത്ത സാത്വികഭാവത്തിന്റെ ശബ്ദമാണത്. കഠിനമായി അദ്ധ്വാനിക്കുക. ലളിതമായി ജീവിക്കുക ഈശ്വരവിശ്വാസത്തെ മുറുകെ പിടിക്കുക, ധ്യാനിയ്ക്കുക, ജപിയ്ക്കുക, മറ്റുള്ളവരെ സഹായിയ്ക്കുക. യാതൊരു ദുഷ്പ്രവൃത്തിയും ചെയ്യാതേയും ചെയ്യിയ്ക്കാതേയുമിരിയ്ക്കുക. ഇത്തരത്തിലുള്ള കാര്യങ്ങളാണ് വിശേഷിച്ചും ഒരു ഭീഷണിയും മുഴക്കാത്ത വിഭീഷണൻ പറയുന്നത്. വിഭൂ എന്ന വാക്കിന് ഈശ്വരൻ എന്നും അർത്ഥമുണ്ട്.



## എങ്ങിനെയാണ് സീത ശരീരത്തിന്റേയും മനസ്സിന്റേയും പ്രതീകമാകുന്നത്?

രാജസഗുണമായ രാവണനും, താമസഗുണമായ കുംഭകർണ്ണനും സാത്വിക ഗുണമായ വിഭീഷണനും വസിയ്ക്കുന്ന ലങ്കയെന്ന ഈ ഭൂമിയിൽ അവരുടെയെല്ലാം മുമ്പിൽ എന്തു ചെയ്യണമെന്നറിയാതെ വിഷമിക്കുന്ന ആ സീത പ്രധാനമായും നിങ്ങളുടെ ഇന്നത്തെ മനസ്സും ശരീരവും ചേർന്ന വ്യക്തിത്വം തന്നെയാണ്.

ഈ മണ്ണിൽ നിന്നാണ് നിങ്ങൾ വന്നത്. നിങ്ങളുടെ ജനകനിൽ (അച്ഛനിൽ) നിന്നും അമ്മയിൽ നിന്നും കൂടി നിങ്ങൾ നിങ്ങളാകുന്ന ശരീരമനോവ്യക്തിത്വത്തെ സ്വീകരിച്ചു. ഉഴവുചാല് അഥവാ സീതത്തിൽ നിന്ന് ജനകൻ യജ്ഞം ചെയ്തെടുത്ത നിങ്ങളുടെ മനസ്സ് എന്തിന് ഈ സർവ്വ ഐശ്വര്യ സമ്പന്നതയുടെ പ്രതീകമായ ലങ്കയിലിരിക്കുമ്പോൾ ദുഃഖിക്കുന്നു? വളരെ പ്രസക്തമായ ചോദ്യം. എല്ലാ ഐശ്വര്യങ്ങളും ലഭിച്ചിട്ടും എന്തേ മനുഷ്യമനസ്സ് വീണ്ടും അസ്വസ്ഥമാകുന്നു? എല്ലാ അധികാരങ്ങളും കൈയിലിരിക്കുന്ന ചക്രവർത്തിമാർ വിഷാദ രോഗികളാകുന്നതെന്തുകൊണ്ട്? സ്വപ്ന സുന്ദരികളായ സിനിമാതാരങ്ങൾ ആത്മഹത്യ ചെയ്യുന്നത് എന്തിന്? ഭൗതികമായ നേട്ടങ്ങൾ നേടാൻ കൊതിച്ചു കുതറിയോടി അവയെല്ലാം നേടിക്കഴിഞ്ഞിട്ടും, ഈ മനസ്സുകൾ എന്തുകൊണ്ടു സ്വസ്ഥമാകുന്നില്ല?

ഈ ചോദ്യങ്ങൾക്കുത്തരം തേടുമ്പോഴാണ് നാം ഒരു സത്യം മനസ്സിലാക്കുന്നത്. നമ്മുടെ ഈ മനസ്സ് സത്യത്തിൽ സർവ്വ ഐശ്വര്യ

സമ്പന്നതയുടേയും വിളനിലമായ മഹാലക്ഷ്മിയാണ്. പാലാഴിയിൽ പള്ളികൊള്ളുന്ന ലോകൈകനാഥനായ ശ്രീമഹാവിഷ്ണുവെന്ന പരമാത്മാവിന്റെ പത്നി. പരമാത്മാവിന്റെ മനുഷ്യാവതാരമായ ശ്രീരാമനിൽ നിന്നവൾ അകന്നു പോയിരിയ്ക്കുന്നു; അവളുടെ യഥാർത്ഥ പതിയിൽ നിന്ന്. അവളുടെ ജീവേശ്വരനിൽ നിന്ന്! അപ്പോളവൾ എങ്ങനെ ദുഃഖിതയാകാതിരിയ്ക്കും? ലങ്കയെന്ന ഭൗതികതയിൽ അല്ലെങ്കിൽ മായാലോകത്തിൽ അവൾ വന്നു വീണിരിയ്ക്കുകയാണിപ്പോൾ! ആ നഗരത്തിന്റെ സ്വർണ്ണപ്പൊലിമ കൃത്രിമവും വിലകുറഞ്ഞതും, അനിത്യവുമാണെന്ന് സീതയ്ക്ക് ഉള്ളിന്റെയുള്ളിൽ നന്നായറിയാം. അതാണ് ദുഃഖത്തിന്റെ കാരണം.

ജാഗ്രത, സുഷുപ്തി, സ്വപ്നം ഇവയാണ് നമ്മുടെ മൂന്ന് ബോധമണ്ഡലങ്ങൾ. ഈ മണ്ഡലങ്ങൾ അനുഭവിക്കാൻ സ്ഥൂല ശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നീ മൂന്ന് ശരീരങ്ങളാകുന്ന ആവരണങ്ങൾ അല്ലെങ്കിൽ വസ്ത്രങ്ങൾ നമുക്കുണ്ട്. (ലങ്കയെ താങ്ങുന്ന മൂന്ന് പർവ്വതങ്ങൾ) ഇവ ധരിച്ച ജീവാത്മാവ് ഈ ശരീരങ്ങളുമായി സ്വയം താദാത്മ്യം പ്രാപിച്ചിട്ട് ഇതു താനാണെന്ന് തെറ്റിദ്ധരിക്കുന്നു. ഈ വൈകല്യത്തേയാണ് 'മായ' എന്നു പറയുന്നത്. ഈ മായയിൽ പെട്ടിരിയ്ക്കുന്നിടത്തോളം യഥാർത്ഥ സുഖമെന്തെന്നും, ശാശ്വതമായ സത്യമെന്തെന്നും, നിതാന്തമായ ജീവിതമെന്തെന്നും ജീവാത്മാവിന് അറിയാൻ കഴിയില്ല.

ഏതു ഭൗതിക സുഖവും അനുഭവിക്കുമ്പോൾ തൃപ്തിയും അനുഭവിച്ചു കഴിയുമ്പോൾ വിരസതയും തരും. സുരക്ഷിതത്വവും സമാധാനവുമെല്ലാം വെറും നൈമിഷികം. പിന്നെയെങ്ങനെ നിങ്ങളുടെ മനസ്സാകുന്ന സീത ശാന്തിയെന്തെന്നറിയും? അവളുടെ അന്തഃകരണത്തിനറിയാം, തന്റെ പ്രാണേശ്വരനോട് താൻ വീണ്ടും ഒത്തു ചേരുന്ന ഒരു നാൾ വരുമെന്ന്. ആ ദിവസത്തിനുവേണ്ടിയുള്ള കാത്തിരിപ്പാണ് തന്റെ ജീവിതമെന്ന്. അതായതു അശോകവനത്തിന്റെ ചുവട്ടിലെ ഈ ഇരിപ്പെന്ന്. രാമൻ വരണം, മായാസമുദ്രത്തിലൂടെ നീന്തി, അല്ലെങ്കിൽ ചാടികടന്ന്, അല്ലെങ്കിൽ പാലം നിർമ്മിച്ച്, അജ്ഞതയാകുന്ന ഇരുട്ട് മാറ്റാൻ ജ്ഞാനദീപമാകുന്ന "രാമൻ" എന്ന ആത്മബോധമെത്തണം. ആ പ്രകാശത്തിന്റെ ശക്തികൊണ്ട് രജസ്സാകുന്ന രാവണനും, തമസ്സാകുന്ന കുംഭകർണ്ണനും പിടഞ്ഞു വീണുമരിക്കണം. അതിനായുള്ള യുദ്ധമാണ് "സാധന".

സീതയുടെ ദുഃഖത്തിന്റെ കാരണം ആത്മഭാവമായ രാമനിൽ നിന്ന് അകന്നു മാറിയതും ഭൗതികമായ ശരീരവും അതിന്റെ തന്നെ സൂക്ഷ്മഭാവമായ മനസ്സും ചേർന്ന പ്രതിഭാസമാണ് താനെന്ന് തെറ്റിദ്ധരിച്ചതുമാണ്. ആ തെറ്റിദ്ധാരണ സ്വാഭാവികമായും വേദന തരും. ഇല്ലേ? നിങ്ങൾ ഒന്നാലോചിച്ചു നോക്കു. നിങ്ങളുടെ ശരീരത്തിനേയും മനസ്സിനേയുമല്ലാതെ മറ്റെന്തിനേയെങ്കിലും ആർക്കെങ്കിലും വേദനിപ്പിക്കാൻ കഴിയുമോ? ദുഃഖിപ്പിയ്ക്കാൻ കഴിയുമോ? നിത്യമായ ആത്മാവാണ് താനെന്ന ഭാവത്തോട് താദാത്മ്യം പ്രാപിച്ചിരുന്നപ്പോൾ അതായത് അവൾ രാമനോട് ചേർന്നിരുന്നപ്പോൾ സീതയ്ക്ക് ഒരു ദുഃഖവുമുണ്ടായിരുന്നില്ല. സീത ഈ ദുഃഖസ്ഥിതിയിലെങ്ങിനെ എത്തിച്ചേർന്നു? ആ കഥ നമുക്ക് നോക്കാം. ഓരോ കഥാപാത്രവും ഓരോ പ്രതീകമാണ്. ഓരോ സംഭവവും സാധനയിലെ ഓരോ അദ്ധ്യായമാണ്. അത് ഓർമ്മിച്ചു വേണം മുന്നോട്ടു പോകാൻ. ആദ്യം അയോദ്ധ്യ എന്തിന്റെ പ്രതീകമാണെന്ന് നോക്കാം.



**സീതയുടെ ദുഃഖം ആരംഭിക്കുന്നതിനു മുമ്പ് ദശരഥനും മറ്റുമില്ലേ? ആ കഥാപാത്രങ്ങളൊക്കെ എന്തിന്റെ പ്രതീകങ്ങളാണ്?**

ദശരഥൻ അയോദ്ധ്യയുടെ രാജാവാണ്. അയോദ്ധ്യ എന്ന് പറഞ്ഞാൽ യുദ്ധമില്ലാത്ത ഒരു അവസ്ഥ. ഇത്തരം നാമങ്ങളിൽ നിന്ന് അർത്ഥം കണ്ടെത്തി പ്രതീകങ്ങളെ തിരിച്ചറിയാൻ ശ്രമിക്കുമ്പോൾ വാക്കുകളുടെ നിഘണ്ടു നമുക്ക് തരുന്ന അർത്ഥങ്ങളെ മുറുകെ പിടിയ്ക്കരുത് എന്ന കാര്യം സന്ദർഭവശാൽ ഓർമ്മിപ്പിച്ചു കൊള്ളട്ടെ. ഇതിഹാസകാരന്മാർ ഒരു പ്രതീകത്തിന്റെ നാമം മെനഞ്ഞെടുക്കുമ്പോൾ സാധകൻ അതിന്റെ അർത്ഥം ഊഹിച്ചെടുക്കട്ടെ, ബുദ്ധിയുണ്ടെങ്കിൽ, എന്ന ഭാവം ഉള്ളിൽ സൂക്ഷിയ്ക്കുന്നവരായിരുന്നു. "യോഗകർമ്മസുകൗശലം" എന്ന ഭഗവദ്വാക്യം ഓർമ്മിയ്ക്കുക. യോഗം ബുദ്ധിയുള്ളവർക്കുള്ളതാണെന്നു താല്പര്യം. അയോദ്ധ്യ കോസലരാജ്യത്തിന്റെ തലസ്ഥാനമാണ്.

ബ്രഹ്മാവാണ് പ്രപഞ്ചത്തെ സൃഷ്ടിച്ചതെന്നും മനുവാണ് ബ്രഹ്മാവ് സൃഷ്ടിച്ച ആദ്യ മനുഷ്യനെന്നും നാം ഓർമ്മിയ്ക്കണം. മനുപുത്രനായ ഇക്ഷ്വാകുവാണ് കോസലം സ്ഥാപിച്ചത്. അപ്പോൾ രാമായണം സംഭവിക്കുന്നത് ഒരു മനുഷ്യന്റെ ജീവിതത്തിലാണ്. കോസലം എന്ന നാമം ഒരു

സാധകനുവേണ്ട ആദ്ധ്യാത്മിക കൗശലത്തിനോടു കൂടിയ മനുഷ്യ ജന്മത്തെ സൂചിപ്പിയ്ക്കുന്നു. ആ കോസലത്തിന്റെ തലസ്ഥാനമാണ് അയോദ്ധ്യയെന്ന ശാന്തസുന്ദരമായ മനസ്സ്.

ഒരു സാധകന്റെ ആദ്യലക്ഷണം ആദ്ധ്യാത്മിക കൗശലവും. രണ്ടാമത്തേത് സമാധാനവുമാണ്. ഒരു വിപ്ലവകാരിയുടെ തിരകളടങ്ങാത്ത മനസ്സോടു കൂടി അന്വേഷിച്ചാൽ കിട്ടുന്നതല്ല മോക്ഷവും, കൈവല്യവും, ജ്ഞാനവും. എവരി റെവലൂഷൻ ഈസ് ആൻ ഓവർ ഫ്ളോ. എവരി ഓവർ ഫ്ളോ ഈസ് എ മിസ്റ്റേക്ക്. ഒരു വിപ്ലവകാരിയ്ക്കും യുക്തിവാദിയ്ക്കും പല നന്മകളുമുണ്ടാകും. ചിലപ്പോൾ അവർ സാധനാജീവിതത്തിലേയ്ക്കും കടന്നുവെന്നുമിരിയ്ക്കും. എന്നാൽ അവർക്ക് ഈശ്വരനിൽ എത്താൻ കഴിയാറില്ല. ബുദ്ധിയുള്ളവരായിട്ടും അറിവുള്ളവരായിട്ടും ഈശ്വരനെന്ന സത്യത്തെ കണ്ടെത്തുന്നതിൽ അവർ പരാജയപ്പെടുന്നതിന്റെ കാരണം ഈ വിപ്ലവ മനസ്സാണ്. വികാരത്തെ വിചാരമാക്കി ശീലിച്ചുപോയതുകൊണ്ട് വിചാരവികാരങ്ങൾക്കപ്പുറം മനസ്സിനെകൊണ്ടു പോവുക അവർക്ക് വളരെ പ്രയാസമായിരിയ്ക്കും.

യുക്തിവാദി ചെണ്ടകൊട്ടിക്കൊണ്ട് നിശ്ശബ്ദതയെ അന്വേഷിയ്ക്കുന്നവനാണ്. അല്ലെങ്കിൽ കണ്ണടച്ചു കൊണ്ട് പ്രകാശത്തെ അന്വേഷിയ്ക്കുന്നവനാണ്. ഒരു സാധകൻ ആദ്യം സ്വയം സമാധാനത്തെ സ്വീകരിയ്ക്കണം. പിന്നെ മറ്റുള്ളവർക്ക് സമാധാനം കൊടുക്കുകയും വേണം. സ്വയം പീഢിപ്പിയ്ക്കുന്നവനും മറ്റുള്ളവരെ പീഢിപ്പിക്കുന്നവനും യോഗമാർഗ്ഗത്തിൽ പ്രവേശനമില്ല. മനസ്സാ വാചാ കർമ്മണാ മറ്റുള്ളവരേയും തന്നേയും വേദനിപ്പിക്കാത്ത ഒരു അവസ്ഥ വരുമ്പോൾ മാത്രമേ സാധകൻ അയോദ്ധ്യയുടെ അധിപനായ നേമിയെന്ന രാജാവാകാൻ കഴിയൂ. ഉരുളുന്ന ചക്രമെന്നാണ് നേമിയുടെ അർത്ഥം. കൗശലവും ശാന്തതയും ഊർജ്ജസ്വലതയും ഒത്തു ചേർന്ന ഒരു വ്യക്തിത്വം. അതാണ് ഒരു സാധകന് അടിസ്ഥാനമായി വേണ്ടത്. ചലനാത്മകത അല്ലെങ്കിൽ പുരോഗതിയിലേയ്ക്ക് കുതിയ്ക്കാനുള്ള ആവേശം. ഈ ഗുണത്തെയാണ് നേമി അല്ലെങ്കിൽ ചക്രം പ്രതിനിധീകരിയ്ക്കുന്നത്. ഭാരതത്തിന്റെ കൊടിയിൽ ചക്രത്തിന്റെ ചിത്രം ചേർത്തത് ഈ ചലനാത്മകതയെ കാണിയ്ക്കാനാണ് എന്ന് ഓർക്കുക.

ചില പ്രസംഗവേദികളിൽ സ്വാമിയെ സ്വാഗത പ്രസംഗകരും മറ്റും ഒരു "സാമൂഹ്യവിപ്ലവകാരി"യെന്നു വിശേഷിപ്പിയ്ക്കുമ്പോൾ താൻ ഒരു "എവല്യൂഷണറി"യാണെന്നും "റെവലൂഷണറി"യല്ലെന്നും സ്വാമി പറയുന്നത് ഞാൻ മുമ്പ് കേട്ടിട്ടുണ്ട്. സ്വാഭാവികമായി ശരിയായ

മാർഗ്ഗത്തിലുണ്ടാകുന്ന മാറ്റമാണ് എവല്യൂഷൻ. ആ എവല്യൂഷനിൽ അതൃപ്തിയുണ്ടാകുമ്പോൾ പ്രകൃതി ഒരു വിസ്ഫോടനമുണ്ടാക്കും. അതാണ് റെവല്യൂഷൻ. പ്രകൃതിയിൽ മാത്രമല്ല സാമൂഹ്യ വ്യവസ്ഥിതിയിലും ഇതു തന്നെയാണ് സംഭവിക്കുന്നത്. സ്വാമിയുടെ പ്രഭാഷണത്തിനിടയിൽ പ്രത്യക്ഷപ്പെടുന്ന ഇത്തരം വാചകങ്ങളെ അടർത്തി മാറ്റി ചിന്തിയ്ക്കാൻ എനിക്കു രസമാണ്. മിക്സച്ചറിൽ നിന്ന് കപ്പലണ്ടി പെറുക്കിയെടുത്തു തിന്നുന്ന ഒരു രസം.



**അയോദ്ധ്യയുടെ അധിപൻ സൂര്യവംശത്തിൽപ്പെട്ടവനാണ് എന്നു പറയുന്നതിൽ എന്തെങ്കിലും സാംഗത്യമുണ്ടോ?**

ഉണ്ടല്ലോ. അയോദ്ധ്യയുടെ രാജാക്കന്മാർ സൂര്യവംശത്തിൽപ്പെട്ടവരാണ്. സൂര്യൻ ആത്യന്തിക ജ്ഞാനത്തിന്റെ പ്രതീകമത്രേ. അറിവിന്റെ പ്രതീകമായ പ്രകാശവും ആത്മശുദ്ധീകരണത്തിന്റെ അല്ലെങ്കിൽ വൈരാഗ്യത്തിന്റെ പ്രതീകമായ അഗ്നിയും ഒത്തു ചേർന്ന സൂര്യൻ. ആ സൂര്യനിൽ നിന്നാണ് ഭൂമി ഉത്ഭവിച്ചത്. അതായത് നമ്മുടെ ശരീരത്തിലെ ഓരോ കണികയും ആ സൂര്യനിൽ നിന്ന് ഉത്ഭവിച്ചതാണ്. സാധകൻ സൂര്യവംശത്തിൽ ജനിക്കുന്ന അയോദ്ധ്യാപതിയാകുന്നതിങ്ങനെയാണ്. സൂര്യനാണ് നമ്മുടെയെല്ലാം ആദി സ്രോതസ്സ്.



**ദശരഥൻ എന്നതിന്റെ അർത്ഥം?**

'ദശരഥൻ' എന്നത് നേമിരാജാവിന് ലഭിക്കുന്ന വിശേഷണമാണ്. നേമി പുരോഗമനത്തെ കുറിയ്ക്കുന്നു എന്ന് നമ്മൾ കണ്ടു. ജീവിതത്തിൽ ആദ്ധ്യാത്മിക പുരോഗതി ആഗ്രഹിയ്ക്കാത്തവന് സാധനയിൽ മുന്നോട്ടു പോകാൻ യോഗ്യതയുണ്ടോ? ഇല്ല. നന്മയും പുരോഗമന തൃഷ്ണയും സമാധാനവും കൈ മുതലായതുകൊണ്ടും,

വൈരാഗ്യമുണ്ടായതുകൊണ്ടും മാത്രമായോ? ഇല്ല. ഒരു സാധകൻ തന്റെ അഞ്ച് കർമ്മേന്ദ്രിയങ്ങളേയും അഞ്ച് ജ്ഞാനേന്ദ്രിയങ്ങളേയും അടക്കുന്ന യോഗവിദ്യ അഭ്യസിയ്ക്കണം. എങ്കിൽ മാത്രമേ ഇന്ദ്രീയ വിജയം അയാൾക്കു സാധ്യമാകൂ.

ഇന്ദ്രനാണ് ഇന്ദ്രീയങ്ങളുടെ രാജാവ്. ആ ദേവനെ രാക്ഷസന്മാർ ആക്രമിച്ചു. രാക്ഷസന്മാർ ലൗകിക ചിന്തകളും ദേവന്മാർ ആദ്ധ്യാത്മിക ചിന്തകളുമാണ്. ലൗകിക ചിന്തകൾ ഇന്ദ്രീയങ്ങളെ ത്രസിപ്പിക്കും. അപ്പോൾ ലൗകിക സുഖങ്ങളിൽ മുഴുകാൻ അവ കൊതിക്കും. അതോടെ സാധനയിൽ അധഃപതനവും ഉണ്ടാകും.

രാക്ഷസന്മാരുടെ കയ്യിൽ നിന്ന് ഇന്ദ്രനെ സംരക്ഷിയ്ക്കാൻ പത്ത് ഇന്ദ്രീയങ്ങളുമടക്കി സാധന ചെയ്യുന്നവനേ സാധിയ്ക്കൂ. ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം തുടങ്ങിയ കർമ്മേന്ദ്രിയങ്ങളും, തന്റെ ഇച്ഛാശക്തി കൊണ്ടടക്കി ആദ്ധ്യാത്മിക വിഷയങ്ങളിൽ മാത്രം മനസ്സിനെ വ്യാപരിപ്പിയ്ക്കുവാനുള്ള കഴിവ് സാധകൻ നേടുമ്പോൾ അവന് 'ദശരഥൻ' എന്ന പദവി ലഭിക്കുന്നു. പത്തുരഥങ്ങളെ തന്റെ നിയന്ത്രണത്തിൽ നിർത്തി ഒരേ സമയം പത്ത് ദിക്കുകളിലേക്കോടിച്ചു യുദ്ധം ചെയ്ത് ജയിച്ച നേമി മഹാരാജാവ് ലോക പ്രസിദ്ധി നേടി. അങ്ങനെയാണ് നേമി ദശരഥനാകുന്നത്. രാക്ഷസന്മാരാകുന്ന ലൗകികചിന്തകൾ ഇന്ദ്രിയങ്ങളുടെ മുകളിൽ പിടിമുറുക്കുമ്പോൾ, പത്ത് ഇന്ദ്രീയങ്ങളേയും അടക്കി സാധകൻ സാധന ചെയ്യണം. സാധകൻ അങ്ങിനെ ഒരു ദശരഥനായി മാറണം. സാധകൻ പത്ത് ഇന്ദ്രിയങ്ങളുമടക്കി എന്നതു കൊണ്ടും, മന:സമാധാനം കൈവരിച്ചുവെന്നതു കൊണ്ടും മാത്രം ഈശ്വരജ്ഞാനത്തിൽ എത്തിക്കൊള്ളണമെന്നില്ല. ദശരഥന്റെ ദുഃഖം തനിയ്ക്ക് കുട്ടികളില്ല എന്നതായിരുന്നു. സാധന എത്ര കഠിനമാണെന്ന തല്ലല്ലോ. അതിന്റെ ഫലമായി ആത്മബോധം ലഭിച്ചുവോ ഇല്ലയോ എന്ന താണല്ലോ പ്രശ്നം.



**ദശരഥപത്നിമാരുണ്ടല്ലോ കൗസല്യ, കൈകേയി,സുമിത്ര. ഇവരൊക്കെയോ?**

ദശരഥന് ഭാര്യമാരായി മൂന്നു സതീരത്നങ്ങൾ ഉണ്ടായിരുന്നു. കൗസല്യ, കൈകേയി, സുമിത്ര എന്നിവരായിരുന്നു അവർ. യോഗ സാധനയ്ക്കു ഏറ്റവും അത്യാവശ്യമായ ഒരു ഘടകമാണ് സവിശേഷമായ കൗശലം. ഒരു 'സ്പെഷ്യൽ ഇന്റലിജെൻസ്' എന്നു വേണമെങ്കിൽ നമു ക്കതിനെ വിളിയ്ക്കാം. എന്നു പറഞ്ഞാൽ ബുദ്ധിമാനായതുകൊണ്ടു മാത്രം ലഭിക്കുന്ന ഒരു ഗുണമല്ലത്. പതിനായിരക്കണക്കിന് ബുദ്ധിമാന്മാ രിൽ ഒരുവന് മാത്രം ലഭിക്കുന്ന ഒരു സവിശേഷതരമായ ബുദ്ധിയാണത്. വികാരമില്ലാതെ ചിന്തിക്കാൻ ചിലർക്കു കഴിയും. ചിന്തയില്ലാതെ വികാരം കൊള്ളാൻ മറ്റു ചിലർക്കും കഴിയും. ഇതു രണ്ടും സാദ്ധ്യമാകുന്നവരും ഉണ്ടാകും. എന്നാൽ വികാരത്തിനും വിചാരത്തിനുമപ്പുറം നിന്നു കൊണ്ട് സത്യത്തെ സത്യമായിക്കണ്ട് അനുഭവിച്ചറിയാനുള്ള ഒരു പ്രത്യേക തരം ബുദ്ധിയാണ് സാധകന് വേണ്ടത്. ഈ സവിശേഷ കൗശലത്തെയാണ് "യോഗകർമ്മസു കൗശലം" എന്ന് ഭഗവാൻ ഗീതയിൽ പറയുന്നത്. "നിങ്ങൾ പാമ്പുകളെപ്പോലെ ബുദ്ധിയുള്ളവരായിരിപ്പിൻ" എന്ന് ക്രിസ്തു പറയുന്നതും ഈ ബുദ്ധിയെക്കുറിച്ചാണ്. "വരികൾക്കിടയിലെ വാചകം" എന്നു സെൻ ബുദ്ധന്മാർ ഈ സവിശേഷബുദ്ധിയെ വർണ്ണിക്കുന്നു. ഈ സവിശേഷ കൗശലമാണ് കൗസല്യ.

"പാമ്പുകളെ പോലെ ബുദ്ധിശാലികളും പ്രാവുകളെപ്പോലെ നിഷ്ക്ക ളങ്കരുമായിരിയ്ക്കു നിങ്ങൾ" എന്ന് ക്രിസ്തുദേവൻ തന്റെ ശിഷ്യന്മാരെ ഉപദേശിയ്ക്കുന്നു. ഇതിൽ പ്രാവുകളെപ്പോലെ നിഷ്ക്കളങ്കരായിരിപ്പിൻ എന്ന വാചകം ആർക്കും മനസ്സിലാഗക്കാം. എന്നാൽ പാമ്പുകളെപ്പോലെ ബുദ്ധിയുള്ളവരായിരിയ്ക്കിൻ എന്നു പറഞ്ഞാൽ അതിന്റെ അർത്ഥമെ ന്താണ്? പാമ്പിനെ അത്ര ബുദ്ധിയുള്ള ഒരു ജന്തുവായി ആരും കണക്കാ ക്കാറില്ലല്ലോ? ഈ ചോദ്യം ഞാൻ സ്വാമിയോട് ചോദിച്ചപ്പോൾ സ്വാമി പറഞ്ഞ ഉത്തരമിതാണ്. "ഒരു പാമ്പ് ഇഴയുമ്പോൾ ഇടത്തോട്ടും വല ത്തോട്ടും ഇഴയും. എന്നാൽ അത് ഇടത്തോട്ടൊ വലത്തോട്ടൊ അല്ല, നേരെയാണ് പോകുന്നത്. അതുപോലെ ഒരു സാധകൻ ലൗകിക ജീവി തത്തിനുള്ളിൽ ഇടത്തോട്ടും വലത്തോട്ടും നീങ്ങും. പക്ഷെ അവന്റെ ലക്ഷ്യം ലൗകിക സുഖങ്ങളോ ഭ്രമങ്ങളോ അല്ല. ആദ്ധ്യാത്മിക സാക്ഷാ ത്ക്കാരമാണ്. എത്ര കണ്ട് ആകർഷണീയമായ ലൗകിക കാര്യങ്ങൾ അവന്റെ മുമ്പിൽ വന്നാലും അവൻ അതിൽപ്പെടാതെ ചാഞ്ഞും ചരിഞ്ഞും മുന്നോട്ടു നീങ്ങും. ഒരിയ്ക്കലും അവൻ അവന്റെ ലക്ഷ്യത്തിൽ നിന്നും വ്യതിചലിയ്ക്കുകയില്ല".

സ്വാമിജി ഇവിടെ പറയുന്ന ഈ 'സെപ്ഷ്യൽ ഇന്റലിജെൻസ്' എന്താണെന്ന് ഞാനും മുമ്പ് അതിശയിച്ചിട്ടുണ്ട്. ഒരിക്കൽ ഈ വിഷയത്തെക്കുറിച്ച് മനസ്സിലാക്കിത്തരാൻ സ്വാമി പറഞ്ഞ മൂന്ന് നാല് കഥകൾ ഞാനിവിടെ സാധനാശാസ്ത്രം പഠിയ്ക്കാൻ ആഗ്രഹിയ്ക്കുന്ന ജിജ്ഞാസുകൾക്കായി പറഞ്ഞു കൊള്ളട്ടെ. കൗസല്യ എന്ന പ്രതീകം അവയിലൂടെ വ്യക്തമാകും.



## എത്ര തന്തയുണ്ട് ?

ഒരിക്കൽ ഒരു പെൺകുട്ടി ഒരു ഗുരുവിന്റെ മുമ്പിലെത്തി പറഞ്ഞു.

"അങ്ങ് എന്നെ ശിഷ്യയായി സ്വീകരിയ്ക്കണം"

ഉടൻ ഗുരു ചോദിച്ചു.

"നിനക്കെത്ര തന്തയുണ്ട്?"

"ലക്ഷക്കണക്കിന്" ജിജ്ഞാസു ഉത്തരം പറഞ്ഞു.

"നിനക്കെത്ര മക്കളുണ്ട്?"

"ലക്ഷക്കണക്കിന്"

ജിജ്ഞാസുവിന്റെ ഈ ഉത്തരങ്ങൾകേട്ട് മറ്റു ശിഷ്യന്മാർ പരിഹസിച്ചു ചിരിച്ചു.

അപ്പോൾ ഗുരു അവരെ നോക്കി ചോദിച്ചു.

"നിങ്ങളെന്തിനാ ചിരിയ്ക്കുന്നത്?"

"ഇവളുടെ വിഡ്ഢിത്തം കേട്ട് ചിരിച്ചു പോയതാണ്" ശിഷ്യന്മാർ പറഞ്ഞു.

അപ്പോൾ ഗുരു പറഞ്ഞു.

"വിഡ്ഢിത്തമല്ല. ഞാൻ ചോദിച്ചതിന്റെ അർത്ഥം മനസ്സിലാക്കിയാണ് അവൾ ഉത്തരം പറഞ്ഞത്".

ശിഷ്യന്മാർ ചോദിച്ചു "ലക്ഷക്കണക്കിന് അച്ഛന്മാരും മക്കളുമുണ്ട് എന്നല്ലേ ഇവൾ പറഞ്ഞത്?"

"അതേ. അതാണല്ലോ സത്യം" ഗുരു പറഞ്ഞു.

"അതെങ്ങനെ?" ഒരു ശിഷ്യൻ ചോദിച്ചു.

"നിനക്കെത്ര അച്ഛനുണ്ട്?"

"ഒരു അച്ഛൻ. എന്റെ അച്ഛൻ"

"ആ അച്ഛനൊരു അച്ഛനില്ലേ? ആ അച്ഛനൊരു അച്ഛനില്ലേ? അങ്ങിനെകൂട്ടെടോ... അവൾ പറഞ്ഞ ആ ലക്ഷമെന്തെന്ന് നിനക്ക് മനസ്സിലാകും"? അതുപോലെതന്നെ മക്കളുടെ കാര്യവും".

"ഓ അതു ശരി. ഞങ്ങളങ്ങനെ ചിന്തിച്ചില്ല". ശിഷ്യർ പറഞ്ഞു.

"അതെ... അങ്ങനെയിവൾ ചിന്തിച്ചത് അവൾക്ക് ആദ്ധ്യാത്മിക സത്യങ്ങൾ മനസ്സിലാക്കുന്നതിനുള്ള ഒരു പ്രത്യേക ബുദ്ധിശക്തിയുള്ള തുകൊണ്ടാണ്. ഇവൾക്ക് ഈ വഴിയിൽ സഞ്ചരിയ്ക്കാൻ പറ്റും."



## എന്താണ് എഴുതിയത്?

ഒരിക്കൽ ഒരു ഗുരുവിനെ കാണുവാൻ ഒരു യുവാവ് വന്നു. ആ ഗുരുവിന്റെ ആശ്രമത്തിൽ ഒരു ബ്രഹ്മചാരിയായി കൂടി ആദ്ധ്യാത്മിക തത്ത്വങ്ങൾ പഠിയ്ക്കണമെന്ന ആഗ്രഹം അയാൾ ഗുരുവിനോടു ണർത്തിച്ചു.

അപ്പോൾ ഗുരു കരിക്കട്ടയെടുത്ത് ചുമരിൽ രണ്ട് സമാന്തര വരകൾ വരച്ചു. എന്നിട്ടു പറഞ്ഞു.

"ഇതിൽ എന്താണെഴുതിയിരിയ്ക്കുന്നതെന്ന് വായിയ്ക്കൂ".

ആ ശിഷ്യൻ അല്പനേരം മിണ്ടാതെ നിന്നു.

അപ്പോൾ ഗുരു ചോദിച്ചു.

"എന്താ വായിയ്ക്കുന്നില്ലേ?"

അപ്പോൾ ആ യുവാവ് പുഞ്ചിരിച്ചു കൊണ്ട് പറഞ്ഞു.

"ഞാൻ വായിച്ചു. അങ്ങ് കേട്ടില്ലേ?"





ഉത്തരം കേട്ട് ഗുരുവും ചിരിച്ചു.

"കൊള്ളാം. നിനക്ക് ആദ്ധ്യാത്മിക ശാസ്ത്രം പഠിയ്ക്കാൻ കഴിയും. അതിനുള്ള ബുദ്ധി നിനക്കുണ്ട്" വരികൾക്കിടയിൽ വായിയ്ക്കാനുള്ള കഴിവുള്ളവനേ ആദ്ധ്യാത്മിക ശാസ്ത്ര പാഠങ്ങൾ ശരിയായി ഗ്രഹിക്കാൻ കഴിയൂവെന്ന സത്യമാണ് ഗുരു ഈ ഉദാഹരണത്തിലൂടെ വ്യക്തമാക്കിയത്.



## ഒരു കൈയിലെ ശബ്ദം

ഒരിക്കൽ ഒരു മഹാഗുരുവിന്റെ ശിഷ്യനാകുവാൻ കൊതിച്ച് ഒരാളെത്തി.

"എനിക്ക് ബ്രഹ്മരഹസ്യം എന്തെന്നറിയണം. അത് പഠിയ്ക്കണം".

ഗുരു അയാളോട് ഇരു കൈകളും കൂട്ടി അടിയ്ക്കാൻ പറഞ്ഞു. അയാൾ അനുസരിച്ചു.

"ആ ശബ്ദം കേട്ടോ?" ഗുരു ചോദിച്ചു.

"ഉവ്വ്"

"ഇതെങ്ങിനെയുണ്ടായി?"

"രണ്ടു കൈകൾ കൂട്ടിയടിച്ചപ്പോൾ ആ ശബ്ദം ഉണ്ടായി".

"ശരി. അപ്പോൾ ഒരു കൈയിലെ ശബ്ദമേതാണ്?"

"ങേ!" അയാൾ അത്ഭുതപ്പെട്ടു. "ഒരു കയ്യിലെ ശബ്ദമൊ?"

"അതെ. അതറിഞ്ഞിട്ടു വാ. എന്നിട്ട് ആദ്ധ്യാത്മിക ശാസ്ത്രം പഠിയ്ക്കാം" അതു പറഞ്ഞ് ഗുരു അയാളെ തിരിച്ചയച്ചു.



## ഉള്ളതും ഇല്ലാത്തതും

ഒരിയ്ക്കൽ ഒരു ഗുരുവും ശിഷ്യരും ഒരു മലയുടെ അടിവാരത്തിൽ താമസിച്ചിരുന്നു. ഒരു ദിവസം ഗുരു ഭിക്ഷാടനത്തിന് പോയില്ല. അന്നു മുഴുവൻ അദ്ദേഹം ഉപവസിച്ചു. കൂടെ ശിഷ്യരും. പിറ്റേ ദിവസവും ഇതു തുടർന്നു. ശിഷ്യർ വിശന്നു വലഞ്ഞു. മൂന്നാം ദിവസം രാവിലെ ഗുരു പറഞ്ഞു.

"ഇന്നലെ നമുക്കു വേണ്ടുവോളം ഉണ്ടായിരുന്നു. അതുകൊണ്ട് ഇന്ന് നമുക്ക് ഒന്നുമില്ലെങ്കിലും കുഴപ്പമില്ല. ഇന്ന് ഒരിടത്തും ഭിക്ഷയ്ക്കു പോകാതെ ഇവിടെത്തന്നെയിരിയ്ക്കാം".

അപ്പോൾ ഒരു ശിഷ്യൻ പറഞ്ഞു.

"ഗുരോ ഇന്നലെ ഒന്നുമുണ്ടായിരുന്നില്ലല്ലൊ"

അതുകേട്ട് ഗുരു പറഞ്ഞു.

"ഇന്നലെ ഉപവാസം ഉണ്ടായിരുന്നില്ലേ?"

"ഓ! ഉപവാസമുണ്ടായിരുന്നു".

ഗുരു പറഞ്ഞു.

"നീ ഉള്ളപ്പോൾ ഇല്ലെന്ന് പറയുന്നവനാണ്. നീ പുറത്തു പോ! നിന്നെക്കൊണ്ട് ഈ പണിയ്ക്കു പറ്റില്ല". ആ ശിഷ്യൻ മാപ്പപേക്ഷിച്ചു. തനിയ്ക്ക് ഇനി അബദ്ധം പറ്റില്ലെന്ന് സത്യം ചെയ്തു.

കുറേ ദിവസം കഴിഞ്ഞപ്പോൾ അവരുടെ കൂടെ താമസിച്ചിരുന്ന ഒരു ഭിക്ഷക്കാരൻ മരിച്ചു. ഗുരുവും ശിഷ്യരും കൂടെ അയാളുടെ മൃതദേഹം മലയടിവാരത്തിൽ കുഴിച്ചിട്ടിട്ട് തിരികെ വന്നു. ആ മരിച്ചയാൾക്ക് ലഭിച്ച അല്പം അരി അവിടെ ഒരു കിഴികെട്ടി സൂക്ഷിച്ചിരിക്കുന്നത് അവർ കണ്ടു. അതു കണ്ട് ഗുരു പറഞ്ഞു.

"നമുക്ക് ഈ അരിയെടുത്ത് കഞ്ഞി വയ്ക്കാം" അതു കേട്ട് മുമ്പത്തെ ശിഷ്യൻ പറഞ്ഞു.

"അയ്യോ! അതു ആ മരിച്ചയാൾ ഭിക്ഷയെടുത്തു കൊണ്ടു വന്നതല്ലെ?"

അതു കേട്ട് ഗുരു ശിഷ്യനെ തുറിച്ചു നോക്കി.

"അതിനെന്താ? അതു സത്യത്തിൽ ഒരു പിടി അരി മാത്രമല്ലെ? അതിനകത്ത് വേറൊന്നുമില്ല. നീ ഇല്ലാത്തത് ഉണ്ടെന്ന് പറയുന്നവനാണ് നിന്നെ

ക്കൊണ്ട് ആദ്ധ്യാത്മികശാസ്ത്രം പഠിയ്ക്കാൻ സാദ്ധ്യമല്ല. കടന്നുപോ"

ഗുരു ആ ശിഷ്യനെ തന്റെ സംഘത്തിൽ നിന്ന് പുറത്താക്കി. ആദ്ധ്യാത്മിക സാധന അനുഷ്ഠിക്കുന്നതിന് സാധകന് സാധാരണ ബുദ്ധി ശക്തികൊണ്ട് കാര്യമില്ല. അതിന് ഒരു സ്പെഷ്യൽ ഇന്റലിജെൻസ് അല്ലെങ്കിൽ കൗസല്യ തന്നെ വേണം.



## കൈകേയി ?

ഏതു കാര്യവും വിജയിയ്ക്കാൻ ഒരുവന് വേണ്ട ഗുണമാണ് കർമ്മം ചെയ്യാനുള്ള വൈഭവം. ഏതു പ്രശ്നത്തേയും കൈകാര്യം ചെയ്യാൻ ഉത്സാഹവും, ധൈര്യവും, സമയോചിതമായ ബുദ്ധിയും വേണം. സാധനാ ജീവിതം വിജയകരമായി കൈകാര്യം ചെയ്യാനുള്ള കഴിവാണ് കൈകേയി. ഇന്ദ്രനുവേണ്ടി രാക്ഷസന്മാരുമായി സ്വർഗ്ഗത്തിൽ ദശരഥൻ യുദ്ധം ചെയ്യു മ്പോൾ തേരിന്റെ ചക്രത്തിന്റെ ആണിക്കല്ല് ഇളകിപ്പോയി. കൈകേയി തന്റെ ചൂണ്ടു വിരൽ അവിടെ ആണിക്കു പകരം ഉപയോഗിച്ചു. അതുകൊണ്ടു മാത്രമാണ് ദശരഥന് വിജയം ലഭിച്ചത്. സമയോചിതമായ പ്രായോഗിക ബുദ്ധി സാധകന് തീർച്ചയായും ഉണ്ടായിരിക്കണം. പത്ത് ഇന്ദ്രിയങ്ങളെയും അടക്കി സാധന ചെയ്യുന്ന സാധകന് ആ സാധനയിൽ വിജയിക്കുവാൻ കൈകേയിയുടെ സഹായം അത്യാവശ്യമാണ്.



## സുമിത്രയെന്തിന്റെ പ്രതീകമാണ് ?

ഒരു സാധനയുടെ ഏറ്റവും പ്രധാനപ്പെട്ട ഘടകമാണ് സദ്സംഗം. പ്രത്യേകിച്ച് ആദ്യകാലഘട്ടങ്ങളിൽ. ഒരു ചെടി വളർന്ന് വരുമ്പോൾ

അതിന്റെ ചുറ്റും കർഷകർ വേലി കെട്ടി അതിനെ സംരക്ഷിയ്ക്കുന്നു. കന്നുകാലികൾ തിന്നു പോകാതിരിയ്ക്കാൻ അത്യാവശ്യമായ ഒന്നാണത്. അതു പോലെ ഒരു സാധകനെ ഭൗതികാകർഷണവലയങ്ങളിൽ പെട്ടു പോകാതെ സംരക്ഷിയ്ക്കുന്ന സുമിത്രങ്ങളുടെ വേലി ചുറ്റും വേണം. ഭൗതിക വാസനകൾ വർദ്ധിപ്പിയ്ക്കുന്നതും ഭൗതിക സുഖങ്ങൾക്കായി പ്രേരിപ്പിയ്ക്കുന്നതുമായ സുഹൃത്തുക്കൾ സാധകന് വളരെ അപകടം ചെയ്യും. അതുകൊണ്ട് സാധനയുടെ ആദ്യകാലഘട്ടം തൊട്ടു തന്നെ നല്ലവരായ മിത്രങ്ങളുമായി മാത്രം കൂട്ടുകൂടണം. സദ്ശീലങ്ങൾ വളർത്തിക്കൊണ്ട്വരണം. സുമിത്ര ഈ സദ്സംഗത്തിന്റെ പ്രതീകമാണ് "സദ്സംഗത്വേ നിസ്സംഗത്വം". എന്ന തത്ത്വം ഇവിടെ ഓർമ്മിയ്ക്കുക.

സ്വാമി ഈ പറഞ്ഞത് വളരെ ശരിയാണെന്നെനിയ്ക്കു ബോദ്ധ്യമുണ്ട്. നമ്മുടെ ചുറ്റും നാം ഇടപഴകുന്ന സമൂഹത്തിന് നമ്മളെ ശരിയ്ക്കും സ്വാധീനിയ്ക്കാൻ കഴിയും. മറ്റുള്ളവരെ പരിഹസിച്ചും കുറ്റം പറഞ്ഞും നടക്കുന്നവരാണ് നമ്മുടെ ചുറ്റും ഉള്ളവരെങ്കിൽ നാമറിയാതെ നമ്മളും അക്കൂട്ടരെ പോലെ പെരുമാറാൻ തുടങ്ങും. വിലകുറഞ്ഞ ഫലിതങ്ങളും, ലൈംഗികചുവയുള്ള സംഭാഷണങ്ങളുമായി നടക്കുന്നവരുമായിട്ടാണ് നാം കൂട്ടുകൂടുന്നതെങ്കിൽ നാമറിയാതെ അതിന്റെ രസത്തിലാകും.

എന്റെ ഭർത്തൃഗൃഹത്തിൽ എനിയ്ക്ക് അസ്സഹനീയമായി തോന്നിയിരുന്ന ഒരു കാര്യമതായിരുന്നു. അവിടെയെപ്പോഴും ഒരു വിഷയമെ ആളുകൾ ചിന്തിച്ചിരുന്നുള്ളൂ. "എങ്ങനെ പണം ഉണ്ടാക്കണം". ഇത്തരമൊരു വീട്ടിൽ എന്റെ കുട്ടിയെ വളർത്തിയാൽ ഒരിക്കലുമതു ശരിയാവില്ലെന്നെനിയ്ക്കു തോന്നി. എന്റെ മകൻ പണത്തിന്റേയും പ്രൗഢിയുടേയും പേരിൽ എന്നെയും മറ്റുള്ളവരേയും തള്ളിക്കളയുന്ന ഒരു നിമിഷം! എനിയ്ക്കത് ചിന്തിയ്ക്കാൻ പോലും വയ്യ. അങ്ങനെയൊരു പുത്രനെയോ പുത്രിയെയോ എന്തിന് വളർത്തണം? അവർക്കായി എന്തിന് നമ്മുടെ ജീവിതം തുലയ്ക്കണം? ഞാൻ മകനേയും കൊണ്ടു എന്റെ സ്വന്തം വീട്ടിലേയ്ക്കു പോയതിന്റെ ഒരു കാര്യമിതാണ്. സംസർഗ്ഗം വളരെ പ്രധാനപ്പെട്ട ഒരു കാര്യം തന്നെയാണ്. എന്റെ ഭർത്തൃഗൃഹത്തിൽ എന്റെ കുട്ടിയെ ഞാൻ വളർത്തിയാൽ അവൻ വെറുമൊരു പണക്കൊതിയനായി മാത്രമേ വളർന്നു വരൂ. എനിയ്ക്കതു ഉറപ്പുണ്ടായിരുന്നു.



## ദശരഥൻ നടത്തുന്ന യാഗത്തിന്റെ അർത്ഥമെന്താണ്?

സുന്ദരികളും സുശീലകളുമായ മൂന്നുഭാര്യമാരുണ്ടായിട്ടും കുട്ടികളില്ലാത്ത ദശരഥൻ പുത്രഭാഗ്യത്തിനായി യാഗം ചെയ്യാൻ തീരുമാനിച്ചു. ഇത്തരം ഒരു യാഗത്തിനായി ദശരഥനെ ഉപദേശിക്കുന്നത് ഗുരുവായ വസിഷ്ഠനാണ്. സൂര്യകുലത്തിന്റെ ഗുരുവായ വസിഷ്ഠൻ ബ്രഹ്മാവിന്റെ പുത്രനാണ്. അദ്ദേഹത്തിന്റെ ഭാര്യയാണ് അരുന്ധതി. സൂര്യവംശത്തിന്റെ പൈതൃക സമ്പത്തായ സാധനാ സംസ്ക്കാരവും അതിന്റെ ഭാഗമായ നല്ല നിഷ്ഠകളുമാണ് വസിഷ്ഠനിലൂടെ അവതരിപ്പിയ്ക്കപ്പെട്ടിരിക്കുന്നത്. അരുന്ധതി ഭാരതീയ സ്ത്രീത്വത്തിന്റെ ആദ്ധ്യാത്മിക പരിശുദ്ധിയുടെ പ്രതീകമാണ്. സാധകനെ സംബന്ധിച്ചിടത്തോളം ഈ പൈതൃകം തന്റെ സാധനയിൽ വളരെ ഗുണം ചെയ്യുന്ന ഒരു ഘടകം തന്നെയാണ്. ആദ്ധ്യാത്മികതയുടെ ആനന്ദത്തിലൂടെ, കുടുംബത്തിനെ വളർത്തിയെടുക്കുന്ന ഒരു അമ്മ, ആ കുടുംബത്തിനും സമൂഹത്തിനും നല്കുന്ന സംഭാവന വളരെ വിലപ്പെട്ടതാണ്. കുട്ടികളെ സാധനയുടെ വെളിച്ചത്തിൽ തന്നെ അമ്മയും അച്ഛനും വളർത്തണം എന്ന് ഗുരുക്കന്മാർ നിർദ്ദേശിയ്ക്കുന്നത് അതുകൊണ്ടാണ്. നാം വളർന്നു വരുന്ന സംസ്ക്കാരം നമ്മുടെ സാധനയെ ബാധിക്കും. നമ്മുടെ രാജ്യത്തിന്റേയും കുടുംബത്തിന്റേയുമൊക്കെ സംസ്ക്കാരമാണ് വസിഷ്ഠൻ. ആ സംസ്ക്കാരം ഉയർത്തിപ്പിടിയ്ക്കുന്ന കുടുംബ ജീവിതത്തിന്റെ പരിശുദ്ധി അരുന്ധതിയും.

വസിഷ്ഠൻ ബ്രഹ്മാവിന്റെ മാനസ പുത്രനാണ്. അദ്ദേഹം സപ്തർഷികളിൽ അഗ്രഗണ്യനായിരുന്നു. സൂര്യവംശത്തിന്റെ കുലഗുരുവായിരുന്നു. തന്റെ ശിഷ്യനായ ശ്രീരാമന് വസിഷ്ഠൻ കൊടുക്കുന്ന ഉപദേശങ്ങളാണ് യോഗവാസിഷ്ഠമെന്ന മഹദ്ഗ്രന്ഥത്തിന്റെ ഉള്ളടക്കം. പ്രപഞ്ചത്തിന്റെ അസത്യാവസ്ഥയും ബ്രഹ്മത്തിന്റെ സത്യാവസ്ഥയും സാധകന് വെളിവായിക്കിട്ടുന്ന ഒരു ബൃഹദ്ഗ്രന്ഥമാണിത്.

ശ്രീരാമന്റെ തളർന്നുപോയ മനസ്സിനെ വസിഷ്ഠൻ തന്റെ ഉപദേശങ്ങൾ കൊണ്ട് പുനരുദ്ധരിയ്ക്കുന്നു. വസിഷ്ഠനെ ഭാരതീയ കുടുംബസംസ്ക്കാരത്തിന്റെ സദ്നിഷ്ഠകളുടെ പ്രതീകമായി കാണുമ്പോൾ നമ്മുടെ ആദ്ധ്യാത്മിക

വ്യക്തിത്വമായ രാമനെ നമ്മുടെയുള്ളിൽ ജ്വലിപ്പിച്ചു നിർത്തുന്നതിൽ നമ്മുടെ സംസ്ക്കാരസമ്പന്നതയ്ക്കു എത്ര കണ്ട് പ്രാധാന്യമുണ്ടെന്ന് നമുക്ക് മനസ്സിലാകും. വളരെ വിശേഷതരമായ നിഷ്ഠകളാണ് നമ്മുടെ സംസ്ക്കാരം നമുക്കുണ്ടാക്കി തന്നിരിയ്ക്കുന്നത്. അതാണ് സ്വാമി വിവേകാനന്ദൻ പറഞ്ഞത് 'ഭാരതം മരിച്ചാൽ ആദ്ധ്യാത്മികത മരിച്ചു' എന്ന്. ആ നിഷ്ഠകൾ നമ്മെ പഠിപ്പിയ്ക്കുന്നയാളാണ് വസിഷ്ഠൻ. സാധനയിൽ നാം തളരുമ്പോൾ ആ നിഷ്ഠകളാണ് നമുക്ക് ഉത്തേജനമായി തീരുന്നത്. സാധനയിൽ നാം താഴോട്ടു പോകുന്ന സമയങ്ങളിൽ കഠിനമായ വ്രതങ്ങളെടുത്ത് സാധനയുടെ ഗൗരവം നാം കൂട്ടണം. നിഷ്ഠകൾ ഒരു കായികതാരത്തിന് വാമപ്പ എക്സർസൈസുകൾ പോലെയാണ്. ഒരു കളരിപ്പയറ്റുകാരന് ചുവടുകൾ പോലെയാണ്. ഒരു സംഗീതജ്ഞന് സരളിവരിശകൾ പോലെയാണ് അവ. നിരന്തരം പരിശീലിയ്ക്കുന്നതുകൊണ്ടാണ് തങ്ങളുടെ പ്രാഗത്ഭ്യം അവർക്ക് വളർത്തിയെടുക്കാനും നിലനിറുത്താനും കഴിയുന്നത്.

വസിഷ്ഠന്റെ ഭാര്യയായ അരുന്ധതി പാതിവ്രത്യത്തിന്റേയും സ്ത്രൈണ വിശുദ്ധിയുടേയും തികഞ്ഞ പ്രതീകമാണ്. വധു വിവാഹം കഴിഞ്ഞ് വരന്റെ ഗൃഹത്തിലെത്തുന്ന അന്ന് സന്ധ്യാ നേരത്ത് വരനും വധുവും ആകാശത്ത് ജ്വലിച്ചു നില്ക്കുന്ന അരുന്ധതീ നക്ഷത്രത്തെ വണങ്ങി വിശുദ്ധമായ ഒരു കുടുംബജീവിതം നയിയ്ക്കുന്നതിനായി അനുഗ്രഹത്തെ തേടുന്ന ചടങ്ങുണ്ടായിരുന്നു പണ്ട് നമുക്കിടയിൽ. പലനന്മകളും നഷ്ടപ്പെട്ടു പോയതിന്റെ കൂട്ടത്തിൽ അതും നമുക്ക് നഷ്ടമായിപ്പോയി. കുടുംബ വിശുദ്ധിയുടെ ദേവിയായി അരുന്ധതിയെ ഇന്നും വടക്കേ ഇൻഡ്യയിൽ ആരാധിയ്ക്കപ്പെടുന്നു.

ദശരഥൻ, വസിഷ്ഠന്റെ ഉപദേശപ്രകാരം ഋശ്യശൃംഗനെന്ന മഹർഷിയെ ക്ഷണിയ്ക്കുന്നു പുത്രകാമേഷ്ടിയാഗത്തിന്. ഋഷികളിൽ ഏറ്റവും ഉയർന്ന കൊടുമുടിയിലെത്തിയ ഋഷിയാണ് ഋശ്യശൃംഗൻ. ആർഷ ഭാരതത്തിലെ മഹർഷിമാർ അവരുടെ കഠിനമായ ധ്യാനത്തിലൂടെ ഭാരതീയർക്കു പകർന്നു നല്കിയ വൈജ്ഞാനിക സമ്പത്തിന്റെ പ്രതീകമാണ് ഋശ്യശൃംഗൻ. വേദങ്ങളുടെ ആൾരൂപം. അറിവ് മാത്രം മതിയെനിക്കെന്നു പറഞ്ഞ് സർവ്വ ലൗകിക ഭാണ്ഡങ്ങളും വലിച്ചെറിഞ്ഞ് തപസ്സിനായി പോയ വിഭാണ്ഡകമുനിയുടെ മകൻ.

ആദ്ധ്യാത്മിക ജ്ഞാനമെന്ന പുത്രനുണ്ടാകുവാൻ വേദശാസ്ത്രങ്ങൾ കടഞ്ഞെടുത്ത സാധനയെന്ന പുത്രകാമേഷ്ടി യാഗം അനുഷ്ഠിയ്ക്കണം ദശരഥൻ.



## എന്താണ് പുത്രകാമേഷ്ടി യാഗത്തിന്റെ പ്രസക്തി?

അയോദ്ധ്യയിൽ ഋശ്യശൃംഗനെത്തി, പുത്രകാമേഷ്ടി യാഗം തുടങ്ങി. യാഗം എന്നാൽ യജ്ഞം തന്നെ. യജ്ഞം എന്നാൽ ഈശ്വരോന്മുഖമായി ചെയ്യുന്നത് എന്ന് അർത്ഥം. ആദ്ധ്യാത്മിക ബോധത്തിനായി, അല്ലെങ്കിൽ അറിവിനായി ചെയ്യുന്ന യജ്ഞമായതു കൊണ്ട് ഋശ്യശൃംഗന്റെ യജ്ഞത്തിനെ ആദ്ധ്യാത്മിക യജ്ഞമെന്നു വിളിയ്ക്കാം. അഗ്നിദേവനെ ധ്യാനിച്ചു കൊണ്ടാണ് യജ്ഞം. ആദ്ധ്യാത്മിക സാധകന്റെ ഉള്ളിൽ അറിയുവാനുള്ള ആഗ്രഹം ഒരു അഗ്നികുണ്ഡമായി കത്തി ജ്വലിക്കണം. ഒരു ലൗകിക വിഷയം നന്നായി പഠിയ്ക്കണമെങ്കിൽ പോലും ആ വിഷയം മനസ്സിലാക്കുവാൻ ഉള്ളിൽ അത്യധികമായ ജ്ഞാനദാഹം ഉണ്ടാകണം. അപ്പോൾ ആദ്ധ്യാത്മിക വിഷയമാണെങ്കിലോ? പറയുകയും വേണ്ട. ഈ അഗ്നി ഉള്ളിൽ കത്തുമ്പോൾ അലസതയുടേയും മായയുടേയും, സ്വാർത്ഥതയുടേയുമൊക്കെ വിറകുകൾ ഉള്ളിൽ കത്തിയെരിയും. സാധകൻ സ്വയം പരിശുദ്ധീകരിയ്ക്കപ്പെടും. ഒരു വശത്ത് മായയിലേയ്ക്കും മറു വശത്ത് ഈശ്വരനിലേയ്ക്കും വലിയ്ക്കപ്പെടുന്ന മനസ്സ് ഒരു അരണിപോലെ പിടയണം. ഒടുവിൽ ഒരു പ്രത്യേക നിമിഷം ആ അരണിയിൽ നിന്നു തെറിച്ചു പൊന്തും വൈരാഗ്യത്തിന്റെ തീപ്പൊരി ! ആ തീപ്പൊരിയെ ആളിക്കത്തിച്ച് യാഗാഗ്നിയാക്കണം സാധകൻ.

പുത്രകാമേഷ്ടിയുടെ സമാപ്തിയിൽ അഗ്നിദേവൻ പ്രത്യക്ഷപ്പെട്ടു. കൈയിൽ പായസവുമായി.



## ഈ പായസം എന്നു പറഞ്ഞിരിയ്ക്കുന്നതിൽ എന്തെങ്കിലും ഗൂഢാർത്ഥമുണ്ടോ?

'ക്ഷീരാന്നം' പായസത്തിന്റെ സംസ്കൃത നാമമാണ്. ആദ്ധ്യാത്മിക സാധനയിൽ ക്ഷീരം എപ്പോഴും ആദ്ധ്യാത്മിക ജ്ഞാനത്തിന്റെ പ്രതീകവും,

അന്നം ഭൗതിക ജീവിതത്തിന്റെ പ്രതീകവുമാണ്. പാലിൽ നിന്ന് പാലും വെള്ളവും വേർതിരിച്ചു കുടിയ്ക്കുന്നതിനുള്ള കഴിവ് ഹംസത്തിനുമാത്ര മേയുള്ളുവെന്നാണ് വിശ്വാസം. യോഗജീവിതത്തിന്റെ പരമകാഷ്ഠയിലെത്തി പരമഹംസന്മാരായ യോഗികൾ ഭൗതിക ജീവിതം നയിയ്ക്കുന്നുവെങ്കിലും ജീവിതത്തിന്റെ ആദ്ധ്യാത്മിക വശം മാത്രമേ അവർ സ്വീകരിയ്ക്കുകയു ള്ളുവെന്ന് വേദശാസ്ത്രം. പാല് എപ്രകാരം ആദ്ധ്യാത്മിക ജ്ഞാനത്തെ പ്രതിനിധീകരിയ്ക്കുന്നുവോ അതു പോലെ അന്നം, ഭൗതികത്വത്തെ പ്രതി നിധീകരിയ്ക്കുന്നു. അന്നത്തിൽ നിന്നാണ് ഭൂതങ്ങൾ ഭവിയ്ക്കുന്നത് എന്ന് ഗീതാകാരൻ പറയുന്നു. സത്യത്തിൽ ഭൗതികവും ആദ്ധ്യാത്മികവും ചേർന്ന ക്ഷീരാന്നമാണ് യോഗജീവിതം. ശരിയായ മുമുക്ഷുക്കൾ അതിന്റെ ക്ഷീര ത്തിന് പ്രാധാന്യം നല്കി കുടിക്കുന്നു. സാധാരണക്കാരായ സാധകന്മാർ അതിന്റെ അന്നത്തിനും. കാവിവസ്ത്രവും രുദ്രാക്ഷവും അവതാരവേഷം കെട്ടലുകളും, ആർഭാടപൂജകളും, ആദ്ധ്യാത്മിക ഭാവാദികളുമെല്ലാം യോഗ ജീവിതത്തിന്റെ ചോറാണ്. ലാളിത്യവും, എളിമയും, നിശബ്ദസേവനവും, സാധനാ ചാതുര്യവുമൊക്കെ അതിന്റെ പാലും.

അഗ്നിദേവൻ നല്കിയ പായസം ദശരഥൻ തന്റെ രണ്ടു പത്നി കൾക്കായി വീതിച്ചു നല്കി, കൗസല്യയ്ക്കും കൈകേയിയ്ക്കും. അവർ അവർക്ക് കിട്ടിയതിന്റെ പകുതി വീതം സുമിത്രയ്ക്കും നല്കി. അങ്ങിനെ മൂന്ന് പത്നികളും പായസം കഴിച്ച് ധന്യരായി. ഈശ്വരേച്ഛ അവരിൽ പ്രവർത്തിച്ചു. അവർ മൂന്നുപേരും ഗർഭിണികളുമായി.

ഒരു സാധകന്റെ ഏറ്റവും പ്രധാനപ്പെട്ട ഗുണം ആദ്ധ്യാത്മിക കൗശലം ആണ്. അതു കഴിഞ്ഞാൽ ആദ്ധ്യാത്മിക ജീവിതം കൈകാര്യം ചെയ്യാനുള്ള നൈപുണ്യവും. കൗസല്യയ്ക്കും കൈകേയിയ്ക്കും ആദ്യം പായസം ലഭിയ്ക്കുന്നതിന്റെ കാര്യം അതാണ്. ഈ രണ്ടു പത്നിമാരും അവർക്ക് കിട്ടിയതിന്റെ പകുതി സുമിത്രയ്ക്കു നല്കുന്നു. സാധനാകൗശലം, സാധനാ ജീവിതം കൈകാര്യം ചെയ്യാനുള്ള മിടുക്ക് ഇവ മാത്രം പോര ലോകത്തോട് വെറുപ്പുതോന്നാതെ മിത്രഭാവത്തിലിരി യ്ക്കാനുള്ള കഴിവും സാധകനു വേണം. മേൽപ്പറഞ്ഞ മൂന്നു ഗുണങ്ങളു ടേയും സമ്മിശ്ര സമ്മേളനം തന്നെയുണ്ടാവണം സാധകനിൽ. അതാണ് കൗസല്യയുടേയും കൈകേയിയുടേയും പായസത്തിൽ പകുതി സുമിത്രയ്ക്കു കിട്ടുന്നു എന്നതിന്റെ പൊരുൾ.

യോഗകൗശലത്തിന്റെ സന്തതിയാണല്ലോ ആദ്ധ്യാത്മിക ജ്ഞാനം. കൗസല്യയുടെ പുത്രനായി രാമൻ ജനിച്ചു. കൈകേയിയെന്ന രാജ്ഞിയിൽ നിന്ന് ഭരതൻ. ഭരിയ്ക്കാൻ കഴിവുള്ളവൻ ഭരതൻ, ഭരിയ്ക്കുക എന്നാൽ യോഗജീവിതം കൈകാര്യം ചെയ്യുവാനുള്ള കഴിവ് എന്നർത്ഥം. സുമിത്രയ്ക്കു ജനിയ്ക്കുന്നത് ഇരട്ടക്കുട്ടികളാണ്. ലക്ഷ്യബോധത്തിന്റെ പ്രതീകമായ ലക്ഷ്മണനും മോക്ഷത്തിന് എതിരായി വരുന്ന വിഘ്നങ്ങളെ ഉന്മൂലനം ചെയ്തു മുന്നോട്ടു പോകാൻ വേണ്ട കഴിവിന്റെ പ്രതീകമായ ശത്രുഘ്നനനുമാണ് ആ കുട്ടികൾ.

ആദ്ധ്യാത്മിക ജ്ഞാനവും ലക്ഷ്യബോധവും, ശത്രുസംഹാരവും, ഭരണസാമർത്ഥ്യവും ഒത്തുചേരുമ്പോൾ സാധകന്റെ ജീവിതം സാധനയിൽ മുന്നോട്ടു കുതിയ്ക്കാൻ തുടങ്ങുന്നു. വസിഷ്ഠനെന്ന ആദ്ധ്യാത്മിക സംസ്ക്കാരം സാധനയ്ക്കു പ്രാപ്തമാക്കുന്ന വളരെ നല്ല നിഷ്ഠകൾ അവരിൽ വളർത്തിയ്ക്കൊണ്ടു വരുന്നു. ലക്ഷ്യബോധമായ ലക്ഷ്മണൻ എപ്പോഴും ആദ്ധ്യാത്മിക ജ്ഞാനമായ രാമനോടൊപ്പം ചേർന്നു നില്ക്കും. ശത്രുനാശകനായ ശത്രുഘ്നൻ ഭരണ നൈപുണ്യമായ ഭരതനോടൊപ്പവും. ഇത് സ്വാഭാവികം. സുമിത്രയുടെ പുത്രനായി തന്നെ വേണമല്ലോ ശത്രുനാശകനായ ശത്രുഘ്നൻ ജനിക്കാൻ. ലക്ഷ്യബോധമെന്ന ലക്ഷ്മണനെ ജനിപ്പിക്കുന്നതും മായാബന്ധനത്തിനെ നശിപ്പിക്കുന്ന സദ്സംഗമെന്ന സുമിത്ര തന്നെ. സദ്സംഗത്തിലൂടെയാണ് ഒരു സാധകന് ലക്ഷ്യബോധം ഉറയ്ക്കുന്നത്.

സാധകന്റെ ഉള്ളിൽ ആദ്ധ്യാത്മികതയെക്കുറിച്ചുള്ള ബോധമുണ്ടായി എന്നു നാം മസ്സിലാക്കുന്നത്, രാമന്റെ ജനനത്തോടെയാണ്. പരമാത്മാവായ വിഷ്ണുവിന്റെ ഭാഗമായ അല്ലെങ്കിൽ അവതാരമായ ശ്രീരാമനാണ് ജീവാത്മാവായ നാം ഓരോരുത്തരും. 'രാമോഹം' (ഞാൻ രാമനാണ്) ഈ സത്യം മനസ്സിലാക്കി, വീണ്ടും മായാസമുദ്രത്തിൽ വീഴാതെ പരമാത്മാവിൽ ലയിയ്ക്കുന്നതിനുള്ള യജ്ഞമാണ് സാധനാജീവിതം. ഇരുട്ടിനെ മാറ്റുന്നവൻ എന്നാണല്ലോ 'രാമ' എന്ന പദത്തിന്റെ അർത്ഥം തന്നെ. ലക്ഷ്യബോധത്തിന്റെ സഹായമില്ലെങ്കിൽ രാമനിലെത്തുക സാദ്ധ്യമല്ല. അതുകൊണ്ട് ലക്ഷ്യബോധത്തിന്റെ ഉശിര് കുറഞ്ഞു പോകാതെ നോക്കണം. ലക്ഷ്യബോധത്തിന്റെ വ്യക്തത ലഭിയ്ക്കുവാൻ "സദ്സംഗം" തന്നെയാണ് നല്ല മാർഗ്ഗം. സ്വാർത്ഥ താല്പര്യങ്ങളും, മോഹങ്ങളുമൊക്കെയാണ് ഒരുവനെ ശത്രുത എന്ന ദോഷത്തിൽ കൊണ്ടുചെന്നെത്തി

യ്ക്കുന്നത്. മറ്റു വ്യക്തികളോടുള്ള ശത്രുത, പക, വിദ്വേഷം, ഇവയൊന്നും തന്നെ സാധകന്റെ പാതയെ സുഗമമാക്കുന്ന ഘടകങ്ങളല്ല. മറിച്ച് പാതയിലെ വൻവിഘ്നങ്ങളാണ്. സാധകൻ ആ വിഘ്നങ്ങളൊക്കെ പിഴുതെറിയണം. ശത്രുതാ മനോഭാവത്തെ പൂർണ്ണമായും ഉപേക്ഷിക്കണം. വിദ്വേഷത്തിന്റെ പതയുള്ള പ്രാർത്ഥനാനീർ ഈശ്വരന്റെ ചുണ്ടുകൾ മുത്തുകയില്ലെന്ന സത്യം സാധകൻ സദാ ഓർക്കണം. ശത്രുതയെ മാറ്റിമറിയ്ക്കുന്ന സൗശീല്യം സാധകൻ വളർത്തിയെടുക്കണം. ഉള്ളിലെ ലക്ഷ്യബോധം സൂക്ഷിയ്ക്കാൻ സദ്സംഗം എപ്രകാരം സാധകനെ സഹായിയ്ക്കുന്നുവോ അത്ര കണ്ട് ഹൃദയനൈർമല്യം ശത്രുതാസംഹാരത്തിനും സാധകനെ സഹായിയ്ക്കുന്നു.



**ശ്രീരാമൻ ആണല്ലോ രാമായണത്തിലെ മുഖ്യകഥാപാത്രം. രാമൻ എന്തിന്റെ പ്രതീകമാണ്? ഒന്നുകൂടി വ്യക്തമാക്കാമോ?**

'രാമ' എന്ന പദത്തിന്റെ അർത്ഥം ഇരുട്ടിനെ മായ്ക്കുന്നത് അല്ലെങ്കിൽ ഇല്ലാതാക്കുന്നത് എന്നാണ് . ഉള്ളിൽ മായയാകുന്ന അന്ധകാരമുള്ളിടത്തോളം കാലം നമുക്ക് ആദ്ധ്യാത്മികജ്ഞാനം ഉണ്ടാകുകയില്ല. തമസ്സിൽ നിന്ന് ജ്യോതിസ്സിലേയ്ക്കുള്ള പ്രയാണമാണ് ആദ്ധ്യാത്മിക സാധന. 'രാമൻ' താൻ ഒരു ജീവാത്മാവാണെന്ന സാധകന്റെ ബോധമാണ്. ആ ജീവാത്മാവായ ഞാൻ പരമാത്മാവിന്റെ ഭാഗം തന്നെയെന്നത് അതിന്റെ മറ്റൊരുവശം. ഒരോ ജീവാത്മാവും ഈ ഭൂമിയിലെത്തുന്നത് രണ്ടു സത്യങ്ങളെ സാക്ഷാത്ക്കരിയ്ക്കാനാണ്. ഒന്ന് താൻ ഒരു ജീവാത്മാവാണെന്ന സത്യം. രണ്ട് ജീവാത്മാവായ താൻ സത്യത്തിൽ പരമാത്മാവിന്റെ ഭാഗം തന്നെയാണ് എന്നത്. ചുരുക്കത്തിൽ താൻ പരമാത്മാവാണ്' എന്ന ആ ആത്യന്തിക സത്യത്തെ സാക്ഷാത്ക്കരിയ്ക്കാനായാണ് ഒരു ജീവാത്മാവ് മണ്ണിലെത്തുന്നത്. ആ സത്യത്തെ അറിയുമ്പോൾ ജീവാത്മാവ് പരമാത്മാവിൽ ലയിയ്ക്കുന്നു. ഒരു ദുഷ്ടാത്മാവായ രത്നാകരനെന്ന വേടനിൽ നിന്ന് വാല്മീകിയെന്ന പരമപവിത്ര വ്യക്തിത്വത്തിലേയ്ക്കു സ്വയം പരിശുദ്ധീകരിച്ചെടുക്കാൻ ജീവാത്മാവ് ചെയ്യുന്ന യാത്രയാണ് രാമായണം.



**അടുത്ത സംഭവം വിശ്വാമിത്രമഹർഷിയുടെ വരവാണ്. അത് എന്തിനെ സൂചിപ്പിക്കുന്നു. എന്താണ് വിശ്വാമിത്രന്റെ പ്രസക്തി?**

ദശരഥന്റെ പുത്രന്മാർ വളർന്ന് കൗമാരത്തിലെത്താറായി. അപ്പോഴാണ് വിശ്വാമിത്രന്റെ വരവ്. ആദ്യകാലഘട്ടങ്ങളിൽ സാധനയ്ക്കു ഏകാന്തത അത്യാവശ്യമാണ്. ഏകാന്തതയുടെ ഗാർഡൻ നെറ്റിനുള്ളിലാണ് സാധനയുടെ തൈ ആദ്യകാലങ്ങളിൽ വളരേണ്ടത്. എന്നാൽ സാധനയുടെ ഈ ബാല്യകാല ദശമാറുമ്പോൾ ലോകത്തെ മുഴുവൻ തന്റെ മിത്രമായി കാണുന്നതെങ്ങിനെയെന്ന് മനസ്സിലാക്കാൻ സാധകന് കഴിയണം. എങ്കിൽ മാത്രമെ സാധനാപുരോഗതിയുണ്ടാകു. "ലോകാ സമസ്താ സുഖിനോ ഭവന്തു" എന്നതാവണം അവന്റെ പ്രാർത്ഥന. അല്ലാതെ തനിയ്ക്ക് മോക്ഷം തരണേ എന്നു മാത്രമാകരുത്. ആദ്ധ്യാത്മികതയെന്ന പഴത്തിനെ സുരക്ഷിതമായി നിലനിറുത്തുവാൻ ഈ മതമെന്ന തൊലി സഹായിയ്ക്കുന്നുവെന്നതു നേരു തന്നെ. പക്ഷേ തൊലിയല്ല മനുഷ്യർ കഴിയ്ക്കേണ്ടത്. തൊലി തിന്നുന്നത് ആടുകളും മാടുകളുമാണ്. മതത്തിന്റെ സാങ്കേതികഭാവങ്ങളെ വിട്ട്, ആദ്ധ്യാത്മികതയെ പുൽകുവാൻ സാധകനാവണം. "മതത്തെവിടൂ. മാധവനെ തേടൂ" ഈ തത്ത്വത്തിന്റെ പൊരുൾ സാധകൻ മനസ്സിലാക്കണം . അല്ലെങ്കിൽ സാധന സാധകനെ ഒരു മതവിശ്വാസിയെന്നതിനപ്പുറത്തേയ്ക്കു നയിയ്ക്കുകയില്ല. അവനവനുവേണ്ടി മാത്രം ആഹാരം പാചകം ചെയ്യുന്നവൻ കൊടിയപാപത്തെ ഭുജിക്കുന്നുവെന്ന് മഹർഷിമാർ പറയുന്നു. തനിയ്ക്കു വേണ്ടി മാത്രം സാധന ചെയ്യുന്നവനും പാപി തന്നെ. "അവനവൻ ആത്മസുഖത്തിന്നാചരിയ്ക്കുന്നവ അപരന് സുഖത്തിനായി വരേണം" എന്ന് ഗുരുമതം. തനിയ്ക്കും തന്റെ കുടുംബാംഗങ്ങൾക്കും സമൂഹത്തിനും, വർഗ്ഗത്തിനും മതവിശ്വാസികൾക്കും വേണ്ടി മാത്രം പ്രാർത്ഥിക്കുന്നവർ സാധനാഘോഷയാത്രയിലെ ആറാട്ടുമുണ്ടന്മാരാണ്. ഒരു സാധകൻ സാധനയുടെ പാതയിൽ തന്നെ മൂടുന്ന തന്റെ സ്വാർത്ഥതയുടേയും വർഗ്ഗീയ വികാരങ്ങളുടേയും വൃത്തികെട്ട ആവരണങ്ങൾ വലിച്ചെറിയാൻ തയ്യാറാവണം. അല്ലെങ്കിൽ അവൻ വഴി തെറ്റി ഒരു മതഭ്രാന്തനാകും. വർഗ്ഗീയവാദികൾക്ക് ഒരു കാലവും ആദ്ധ്യാത്മിക പുരോഗതി ഉണ്ടാവുകയില്ല.

ദശരഥൻ വിശ്വാമിത്രനെ സ്വീകരിച്ചിരുത്തുന്നു. താൻ പിതൃക്കൾക്കായി ചെയ്യുന്ന യാഗങ്ങളെ മുടക്കുന്ന അസുരന്മാരെ നിഗ്രഹിക്കാൻ രാമനേയും ലക്ഷ്മണനേയും തന്റെ കൂടെ അയയ്ക്കണമെന്ന് വിശ്വാമിത്രൻ ആവശ്യപ്പെടുന്നു. ഇത് കേട്ട് ദശരഥൻ ഭയക്കുന്നു. ദശരഥൻ അച്ചടക്കത്തിന്റെ പ്രതീകമാണ്. അതുകൊണ്ട് തന്നെ വിശ്വപ്രേമത്തിലേയ്ക്കുള്ള സാധകന്റെ പ്രയാണത്തെക്കുറിച്ചുള്ള ദശരഥന്റെ ഭയങ്ങൾ ന്യായമാണ്. തന്റെ സ്വാധീനം അല്ലെങ്കിൽ അച്ചടക്കത്തിന്റെ ഗൗരവം പോകുമോയെന്ന് ദശരഥൻ ഭയക്കുന്നു. പക്ഷെ സദ്നിഷ്ഠകളുടെ പ്രതീകമായ വസിഷ്ഠൻ ദശരഥന് ധൈര്യം നല്കുന്നു. ദൈനംദിന നിഷ്ഠകൾ കൃത്യമായി നാം ചെയ്യുന്നുവെങ്കിൽ പ്രപഞ്ചസേവനത്തിനായി പോകുന്ന നമുക്ക് ഒന്നും പേടിക്കേണ്ടതായിട്ടില്ല. ആത്മനിയന്ത്രണമെന്ന ദശരഥന് രാമനെ വിശ്വാമിത്രനോടൊപ്പം അയയ്ക്കാൻ ഭയമാകുന്നത് സ്വാഭാവികം മാത്രം. മേനകയെന്ന അപ്സര സുന്ദരിയുടെ സൗന്ദര്യത്തിൽ മയങ്ങി, ഇന്ദ്രീയനിഗ്രഹത്തിൽ പരാജയപ്പെട്ടുപോയ മഹർഷിയാണല്ലോ വിശ്വാമിത്രൻ. മേനക മേനിയഴകിന്റെ പ്രതീകമാണ്. ഇന്ദ്രത്വം അല്ലെങ്കിൽ ഇന്ദ്രീയങ്ങളുടെ മേലുള്ള പരിപൂർണ്ണനിയന്ത്രണം നേടുവാനുള്ള ശ്രമത്തിൽ പരാജയപ്പെട്ടയാളാണ് വിശ്വാമിത്രൻ. ഒരു സാധകൻ വളരെ ശ്രദ്ധിക്കേണ്ട ഒരു വസ്തുതയിലേയ്ക്കാണ് രാമായണകാരൻ ഇവിടെ വിരൽ ചൂണ്ടുന്നത്. ആദ്ധ്യാത്മിക അച്ചടക്കത്തിന്റെ അന്തരീക്ഷത്തിൽ നിന്ന് വിട്ട്, ലോകസേവനാർത്ഥം സഞ്ചരിയ്ക്കുന്ന ഒരു സാധകന് അച്ചടക്കം നഷ്ടപ്പെട്ടുപോകുവാനുള്ള എല്ലാ സാദ്ധ്യതകളുമുണ്ടാകും. ഇന്ദ്രീയങ്ങളിലുള്ള പരിപൂർണ്ണ ആധിപത്യം അല്ലെങ്കിൽ 'ഇന്ദ്രത്വം' ലഭിക്കുവാനുള്ള അവന്റെ ശ്രമങ്ങളെ എതിർലിംഗത്തിന്റെ ശരീര വടിവിനോട് തോന്നുന്ന ആകർഷകത്വം പരാജയപ്പെടുത്തും. മേനകയുടെ ശരീരവടിവിന്റെ മുമ്പിൽ തോറ്റുപോയ വിശ്വാമിത്രന്റെ തപസ്സിന്റെ കഥ ഈ സത്യത്തിലേയ്ക്കു വിരൽ ചൂണ്ടുന്നു. ദശരഥന്റെ മനസ്സിന് ധൈര്യം പകരുന്നത് വസിഷ്ഠനാണ്. ശക്തമായ ഒരു ആദ്ധ്യാത്മിക സംസ്ക്കാരം നിലനിറുത്തുന്ന ഒരു സാധകനേ ഇവിടെ പിടിച്ചു നില്ക്കാൻ സാധിയ്ക്കു. ആ സംസ്ക്കാരം നിലനിർത്തുന്നതാകട്ടെ ആദ്ധ്യാത്മിക നിഷ്ഠകളും. ആദ്ധ്യാത്മിക സാധകൻ എത്ര ലോകസേവയ്ക്കു വേണ്ടി കച്ചകെട്ടിയിറങ്ങിയാലും ശരി തന്റെ ദൈനംദിന നിഷ്ഠകളിൽ വീഴ്ച വരുത്താൻ പാടില്ല. അല്ലെങ്കിൽ അച്ചടക്കം ഓർമ്മകൾ മാത്രമാകും.

വസിഷ്ഠന്റെ ഉറപ്പിൽ ദശരഥൻ, രാമനേയും ലക്ഷ്മണനേയും വിശ്വാമിത്രനോടൊപ്പം അയയ്ക്കുന്നു. വിശ്വാമിത്രൻ രാമനേയും ലക്ഷ്മണനേയും കൂട്ടിക്കൊണ്ട് വനത്തിലേയ്ക്കുതിരിച്ചു. അവിടെ അവർ താടകയെ കണ്ടുമുട്ടുന്നു.



## താടക എന്തിന്റെ പ്രതീകമാണ് സ്വാമി?

മായാവിഭ്രാന്തിയെന്ന മാരീചന്റെ അമ്മയായ അഹങ്കാരമാണ് താടക. അവൾ മോക്ഷത്തിനെതിരായി പ്രവർത്തിയ്ക്കുന്ന ഏറ്റവും വലിയ ശക്തിയാണ്. ആദ്ധ്യാത്മിക വിഹായസ്സിലെ അതുല്യ നക്ഷത്രമായ അഗസ്ത്യമുനിയുടെ ആശ്രമത്തെപ്പോലും അവൾ തകർത്തു. അവിടുണ്ടായിരുന്ന മുമുക്ഷുക്കളേയും ശിഷ്യന്മാരേയുമെല്ലാം തച്ചാട്ടിക്കളഞ്ഞു. അവിദ്യയുടെ അടിസ്ഥാനം അഹങ്കാരമാണ്. താടക അഹങ്കാരത്തിന്റെ ആൾരൂപമായിരുന്നു. താൻ ഒരു മഹാപണ്ഡിതയും മന്ത്രശക്തിയുള്ളവളും ശാരീരിക ശക്തിയുള്ളവളുമാണെന്ന് അവൾ അഹങ്കരിച്ചു.

ആദ്ധ്യാത്മിക വഴിയിൽ സഞ്ചരിക്കുമ്പോൾ ഒരു സാധകനെ സംബന്ധിച്ചിടത്തോളം അയാൾ ഏറ്റവും ഭയക്കേണ്ടത് അയാളുടെ ഉള്ളിൽ കൊടികുത്തി വാഴാൻ ശ്രമിയ്ക്കുന്ന അഹങ്കാരത്തേയാണ്. സാധകൻ ഉള്ളിലെ താടകയെ വധിക്കണം. താൻ ഒരു ജ്ഞാനപ്രഭുവാണ് അല്ലെങ്കിൽ പുണ്യവാനാണ്, ബ്രഹ്മചാരിയാണ്, സന്യാസിയാണ്, ഇന്ന ഗുരുപരമ്പരയിൽപെട്ടയാളാണ്, അവതാരമാണ്, ഇന്ന ആശ്രമത്തിലെ സന്യാസിയാണ് എന്നൊക്കെ സാധകൻ അഹങ്കരിച്ചേയ്ക്കാം. ഏതു തരത്തിലുള്ള അഹങ്കാരമായാലും അത് നാശത്തിലേയ്ക്കുള്ള വഴിയാണ് സാധകന്റെ മുമ്പിൽ തുറക്കുന്നത്.

ഒരിയ്ക്കൽ ഒരു സാധകൻ ഒരു ഘോരവനത്തിൽ കൊടും തപസ്സു ചെയ്തു. വർഷങ്ങളോളം തപം ചെയ്തപ്പോൾ തനിയ്ക്കു ചില സിദ്ധികളൊക്കെ ഉണ്ടായിയെന്ന് അയാൾ മനസ്സിലാക്കി. ഒരു ദിവസം അയാൾ ധ്യാനിയ്ക്കാൻ തുടങ്ങുമ്പോൾ ഒരു കാക്ക അടുത്തുള്ള ഒരു വൃക്ഷത്തിലിരുന്നു കരഞ്ഞു. അതിന്റെ കരച്ചിൽ അദ്ദേഹത്തിന് അസഹ്യമായി തോന്നി.

കോപത്തോടെ സാധകൻ ആ കാക്കയെ നോക്കി. കാക്ക കത്തിക്കരിഞ്ഞു പോയി. സാധകന് വളരെ സന്തോഷമായി. താൻ ഒരു സിദ്ധനായല്ലൊ! അദ്ദേഹം അടുത്തുള്ള ഗ്രാമത്തിൽ ഒന്ന് ഭിക്ഷയ്ക്കു പോയി വരാമെന്ന് തീരുമാനിച്ചു. നടന്ന് നടന്ന് ഗ്രാമത്തിലെത്തി. ഒരു വീടിന്റെ മുമ്പിൽ പോയി ഭിക്ഷ ചോദിച്ചു. അത് പതിവ്രതയും ഭക്തയുമായ ഒരു സ്ത്രീയുടെ വീടായിരുന്നു. അവർ വരാന്തയിൽ വന്ന് സാധകനോട് പറഞ്ഞു.

"എന്റെ ഭർത്താവ് ഇപ്പോൾ ഊണു കഴിച്ചു കൊണ്ടിരിയ്ക്കുകയാണ്. ഭർത്താവ് ഊണ് കഴിച്ചു കൊണ്ടിരിയ്ക്കുമ്പോൾ ഭാര്യ അരികത്തു തന്നെയുണ്ടാവണം എന്നാണല്ലൊ ശാസ്ത്രം. അതുകൊണ്ട് അങ്ങ് ഇവിടുരുന്ന് വിശ്രമിക്കണം. ഭർത്താവിന്റെ ഊണു കഴിഞ്ഞാലുടൻ ഞാൻ ഭിക്ഷ നല്കാം".

ഇത് ആ സാധകനെ കുപിതനാക്കി. ഒരു മഹാസിദ്ധനായ തന്നെ കാത്തു നിർത്തുകയൊ? അയാൾ ദേഷ്യം വമിക്കുന്ന കണ്ണുകളോടെ ആ സ്ത്രീയെ നോക്കി ചോദിച്ചു.

"ഞാനാരാണെന്നും എന്റെ കഴിവുകളെന്തെന്നും നിനക്കറിയാമൊ?"

അതു കേട്ട് ആ സ്ത്രീ പുഞ്ചിരിച്ചു കൊണ്ട് പറഞ്ഞു.

"ഇങ്ങനെ നോക്കിയാൽ കരിഞ്ഞുവീഴാൻ ഞാൻ ഒരു കാക്കയല്ല. ഒരു പതിവ്രതയായ ഭാര്യയാണ് മനസ്സിലായോ?"

അതു പറഞ്ഞ് ആ സ്ത്രീ അകത്തേയ്ക്കു കയറിപ്പോയി. സാധകൻ ഞെട്ടിത്തെറിച്ചു പോയി. താൻ നോക്കിയപ്പോൾ കാക്ക വീണ കാര്യം പോലും മനസ്സിലാക്കിയ ആ സ്ത്രീയുടെ പാതിവ്രത്യ തപസ്സിന്റെ ശക്തിയെവിടെ കിടക്കുന്നു? തന്റെ സിദ്ധികൾ എവിടെ കിടക്കുന്നു?

തപസ്സ്, ബ്രഹ്മചര്യവ്രതം, പുരാണപഠനം, യോഗാഭ്യാസം ഇവയൊക്കെ അഹങ്കാരത്തെ നശിപ്പിയ്ക്കുവാൻ വേണ്ടി സാധകൻ അനുഷ്ഠിക്കേണ്ടതാണ്. എന്നാൽ അത്തരം അനുഷ്ഠാനങ്ങൾ വഴി സാധകന്റെ അഹങ്കാരം കൂടുകയാണ് ചെയ്യുന്നതെങ്കിൽ വിപരീതമാകും ഫലം. പട്ടിയെ പേടിച്ചു പേപ്പട്ടിയുടെ വായിൽ ചെന്ന് ചാടിയെന്നാകും സ്ഥിതി. അഗസ്ത്യനെപ്പോലും താടക ഓടിച്ചു കളഞ്ഞുവെന്നു പറയുന്നത് ശ്രദ്ധേയമായ ഒരു കാര്യമാണ്. അഗസ്ത്യന്റെ യഥാർത്ഥ പേര് മാന്യൻ എന്നാണ്. നമ്മുടെ ഉള്ളിൽ കത്തിജ്വലിക്കുന്ന അഹങ്കാരം നമ്മുടെ മാന്യതയെ നമ്മിൽ നിന്ന് അടിച്ചോടിയ്ക്കും എന്ന് എടുത്തു പറയേണ്ടതില്ലല്ലോ?

"ഇവളെപ്പേടിച്ചാരും നേർവഴി നടപ്പീല"യെന്ന് എഴുത്തച്ഛൻ ആ രാക്ഷസിയെ വർണ്ണിയ്ക്കുന്നു. താടകാവധമാണ് ശ്രീരാമൻ വിശ്വാമിത്രന്റെ ഉപദേശപ്രകാരം ആദ്യം നിർവ്വഹിക്കുന്നത്. രാമന്റെ ബാണങ്ങളേറ്റ് താടക മാറ് പിളർന്ന് നിലം പറ്റി. അതുപോലെ ഒരു സാധകൻ തന്റെ ഉള്ള്വാഴാൻ അലറിക്കുതിച്ചെത്തുന്ന താടകയെന്ന അഹങ്കാരത്തെ ഉന്മൂലനാശം ചെയ്യണം. സാധനയുടെ വഴിയിൽ സഞ്ചരിയ്ക്കുമ്പോൾ താൻ വലിയ ആദ്ധ്യാത്മിക വ്യക്തിയാണെന്നും, വിശുദ്ധനാണെന്നും മറ്റുള്ളവരാൽ ആദരിയ്ക്കപ്പെടേണ്ടവനാണെന്നുമൊക്കെ സാധകന് തോന്നിത്തുടങ്ങും. തന്നെ ബഹുമാനിയ്ക്കാത്തവരെ സഹിക്കാനാവാത്ത ഒരു അവസ്ഥ. ഈ താടകയെ സാധകൻ അടിച്ചമർത്തണം. നല്ലൊരു വിഭാഗം സാധകന്മാർ അധഃപതിയ്ക്കുന്നത് താടകാവനത്തിലാണ്.



## ബലയും അതിബലയും എന്നത് കൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത് ?

കുമാരന്മാർക്ക് വിശപ്പും ദാഹവും അറിയാതിരിയ്ക്കാൻ വിശ്വാമിത്രൻ 'ബല'യെന്നും 'അതിബല'യെന്നും രണ്ട് വിദ്യകൾ ഉപദേശിച്ചതായി കാണാം. അതിനിഗൂഢമായ ഒരു പ്രാണായാമവിദ്യയാണ് 'ബലയും അതി ബലയും'. സാധനയുടെ പാത സുഗമമാക്കാൻ ഗുരുവിൽ നിന്ന് സാധകൻ പ്രാണായാമം പഠിയ്ക്കണം. 'ബല'പൂരകവും 'അതിബല' രേചകവുമാണ് (വായുവിലുള്ള പ്രാണശക്തിയെ നാസാദ്വാരത്തിലൂടെ ഉള്ളിലേയ്ക്കു എടുക്കുന്നതാണ് പൂരകം. അത് പുറത്തേയ്ക്കു കളയുന്നത് രേചകം.) പൂരകത്തിന്റെ ഇരട്ടി നേരം കൊണ്ടാണ് രേചകം ചെയ്യേണ്ടത്. സാധകനെ ഏറ്റവും സഹായിക്കുന്ന ഒരു അഭ്യാസമാണ് യോഗാഭ്യാസവും അതിന്റെ ഭാഗമായ പ്രാണായാമവും. സാധകൻ ഈ യോഗാഭ്യാസം നിത്യവും പരി ശീലിക്കണം. ഭൗതികാസക്തികൾ കുറയുവാൻ അതു വളരെ സഹായിക്കും.

സ്വാമി ഇതു പറഞ്ഞപ്പോൾ, കൂട്ടത്തിലിരുന്ന ഒരു യുവാവ് മനുഷ്യ മനസ്സും ശ്വാസോച്ഛ്വാസവും തമ്മിൽ എന്തു ബന്ധമാണുള്ളത് എന്ന് സ്വാമി യോട് ചോദിച്ചു. "ശ്വാസോച്ഛ്വാസം വെറും ഒരു ശാരീരിക പ്രക്രിയ

മാത്രമല്ലെ?" സ്വാമി അയാളുടെ സംശയം തീർത്തത് ഒരു പരീക്ഷണത്തിലൂടെയാണ്. അദ്ദേഹം എല്ലാവരോടും കണ്ണടച്ചു നിശബ്ദരായിരിയ്ക്കുവാൻ നിർദ്ദേശിച്ചു. എല്ലാവരും അത് അനുസരിച്ചു.

"ഞാൻ ഒരു സ്പൂണുകൊണ്ട് ഒരു പാത്രത്തിൽ നിരന്തരം മുട്ടും. ചിലപ്പോൾ ഉച്ചത്തിൽ. ചിലപ്പോൾ വളരെ ശബ്ദം താഴ്ത്തി. നിങ്ങൾ എത്ര തവണ ഞാൻ മുട്ടിയെന്ന് ജാഗ്രതയോടെ ശ്രദ്ധിച്ചിരുന്ന് എണ്ണിപ്പറയണം".

എല്ലാവരും സമ്മതിച്ചു. സ്വാമി ഒരു സ്പൂൺ കൊണ്ടു പാത്രത്തിൽ കൊട്ടിത്തുടങ്ങി. ചിലപ്പോൾ കൊട്ടിയോ എന്ന് നമുക്ക് സംശയം തോന്നും. അത്ര ചെറിയ ശബ്ദത്തിൽ. ചിലപ്പോൾ ശബ്ദം ഉയർത്തി. ഒടുവിൽ സ്വാമി ചോദിച്ചു.

"എത്ര പ്രാവശ്യം മുട്ടി?"

"മുപ്പത്തിയൊന്ന്"

ആദ്യം ഉത്തരം പറഞ്ഞത് എന്റെ മകൻ പ്രതീക്ഷാണ്. പിന്നെ മറ്റുള്ളവരും. ചിരിച്ചുകൊണ്ട് സ്വാമി പറഞ്ഞു.

"ശരി. പക്ഷെ ഒരു കാര്യം നിങ്ങൾ ശ്രദ്ധിച്ചോ നിങ്ങൾ എണ്ണുമ്പോൾ നിങ്ങളുടെ ശ്വാസഗതിയ്ക്കു എന്തു സംഭവിച്ചു?"

"അത് പതുക്കെയായി"

"അതെ... എന്തുകൊണ്ട്?

അതിനുത്തരം സ്വാമി തന്നെ പറഞ്ഞു.

"നിങ്ങൾ കണ്ണുകളടച്ച് ഒരു കാര്യത്തിൽതന്നെ ശ്രദ്ധ കേന്ദ്രീകരിച്ചപ്പോൾ നിങ്ങളുടെ മനസ്സിന് പ്രവർത്തിയ്ക്കാൻ ആവശ്യത്തിലധികം പ്രാണശക്തിയായി. അതുകൊണ്ട് ഉള്ളിലേയ്ക്കുള്ള പ്രാണനെ നിയന്ത്രിക്കാൻ അതു തലച്ചോറിനോട് ആവശ്യപ്പെട്ടു. തലച്ചോറ് ശ്വാസോച്ഛ്വാസം നിയന്ത്രിയ്ക്കാൻ തുടങ്ങി. കാരണം ശ്വാസത്തിലൂടെയാണ് ഏറ്റവുമധികം പ്രാണൻ മനുഷ്യശരീരത്തിലേയ്ക്കു വരുന്നത്. മനസ്സിന് ഒരു കാര്യത്തിൽ മാത്രമെ ശ്രദ്ധിയ്ക്കേണ്ടതായിട്ടുള്ളുവെങ്കിൽ അതിന് പ്രവർത്തിയ്ക്കാൻ വളരെ കുറച്ച് പ്രാണനേ ആവശ്യമുള്ളൂ. അതാണ് ധ്യാനിയ്ക്കുമ്പോൾ ശ്വാസോച്ഛ്വാസം താണു താണു വന്ന് മിക്കവാറും ശ്വാസമില്ലാത്ത അവസ്ഥയാകുന്നത്. മനസ്സിനെ നിയന്ത്രിക്കാനാഗ്രഹിയ്ക്കുന്നവർ സ്വന്തം പ്രാണശക്തിയെ യമം ചെയ്തു പഠിക്കണം". ആ പരീക്ഷണത്തിലൂടെ

ശ്വാസവും മനോനിയന്ത്രണവും തമ്മിലുള്ള ബന്ധം എല്ലാവർക്കും വളരെ വ്യക്തമായി മനസ്സിലാക്കിത്തന്നു.



**യാഗരക്ഷയ്ക്കായിട്ടാണല്ലോ വിശ്വാമിത്രൻ രാമനേയും ലക്ഷ്മണനേയും കൊണ്ടു പോകുന്നത്. എന്താണ് അതിന്റെ പ്രതീകാർത്ഥം?**

യാഗരക്ഷയ്ക്കായി ശ്രീരാമനേയും ലക്ഷ്മണനേയും വിശ്വാമിത്രൻ തന്റെ ആശ്രമത്തിലേയ്ക്കു നയിച്ചു. അദ്ദേഹം യാഗങ്ങൾക്കായുള്ള ഒരുക്കങ്ങൾ തുടങ്ങി.

യാഗങ്ങൾ സാധാരണയായി ദൈവോന്മുഖമായി ചെയ്യുന്ന കർമ്മങ്ങളാണ്. യജ്ഞമെന്നും യാഗങ്ങളെ പറയാം. പിതൃക്കൾക്ക് വേണ്ടിയും യാഗങ്ങൾ ചെയ്യാറുണ്ട്. നമ്മുടെ മുൻതലമുറ നമുക്ക് തന്നിട്ടുപോയ ആദ്ധ്യാത്മിക, സാംസ്ക്കാരിക, സാമൂഹിക സമ്പത്തിനെ നിലനിറുത്തുവാൻ യജ്ഞങ്ങൾ നമ്മെ സഹായിയ്ക്കുന്നു. ഭൗതിക ജീവിതത്തിൽ പലതരം കർമ്മങ്ങൾ നമുക്കനുഷ്ഠിക്കേണ്ടതായുണ്ട്. പലതരം ആളുകളുമായിട്ട് ഇടപെടേണ്ടി വരും. പലപല സംഭവങ്ങളും ജീവിതത്തിൽ സംഭവിയ്ക്കും. അപ്പോഴൊക്കെ നമ്മെ ആദ്ധ്യാത്മിക പാതയിൽ പിടിച്ചു നിറുത്തുന്നത്, നമ്മുടെ പിതൃക്കൾ നമുക്ക് നല്കിയ വിജ്ഞാനമാണ്. പിതൃക്കൾക്കായി യജ്ഞങ്ങൾ നടത്തണം. ഒരു മാലയിലെ കണ്ണികളെ പോലെ ആ സംസ്ക്കാരത്തിന്റെ ചരടിൽ കോർത്തുകിടക്കുന്ന മുത്തുകളാവണം നമ്മൾ. നാം നമ്മുടെ പൈതൃകജ്ഞാനത്തിനെ സംരക്ഷിക്കുകയും സ്വാംശീകരിക്കുകയും വേണം. അങ്ങനെ മഹത്തായ ഒരു സംസ്ക്കാരത്തിന്റെ ഭാഗമായി ജീവിക്കുമ്പോൾ നാമറിയാതെ നമ്മിൽ നിരവധി ഗുണങ്ങൾ വന്നു ചേരും.

വിശ്വാമിത്രൻ പിതൃക്കൾക്കായി നടത്തുന്ന യജ്ഞം ഈ വൈദിക സമ്പത്തിന്റെ സ്വാംശീകരണമാണ്. അതിനെ മുടക്കാനെത്തുന്ന രണ്ടു രാക്ഷസന്മാർ മാരീചനും സുബാഹുവുമാണ്. മാരീചൻ താടകയുടെ മകനാണ്. അജ്ഞതയുടെ അല്ലെങ്കിൽ അഹങ്കാരത്തിന്റെ മകൻ. അഹങ്കാരം കൊണ്ടുണ്ടാകുന്ന ഞാനെന്ന ഭാവത്തിൽ നിന്നാണ് മായയുടെ ജനനം. മായയുടെ പ്രതീകമാണ് മാരീചൻ. ഒരു മരീചികയെപ്പോലെ ഇല്ലാത്തത് ഉണ്ടെന്നവൻ തോന്നിപ്പിയ്ക്കും. സാധകനെ വശീകരിയ്ക്കാൻ

ലൗകീക സുഖങ്ങളുടെ വർണ്ണപ്പൊലിമ അവൻ മുന്നിൽ നിരത്തും. ആദ്ധ്യാത്മിക പാഠങ്ങൾ ഉൾക്കൊള്ളാനും ദൈവീക മാർഗ്ഗത്തെ പിന്തുടരാനും ശ്രമിക്കുന്നവരെ അതിൽ നിന്നടർത്തി മാറ്റാൻ മാരീചൻ നിരന്തര ശ്രമം നടത്തും. ആ യാഗങ്ങളെ മുടക്കുവാൻ എന്തൊക്കെ ചെയ്യാമോ അതൊക്കെ അവൻ ചെയ്യും. നമ്മുടെ പൂർവ്വകാല ജീവിതവാസനകളാകുന്ന മാരീചനും സുബാഹുവും നമ്മുടെ സാധന എന്ന യജ്ഞഭൂമിയുടെ പവിത്രത നശിപ്പിയ്ക്കും. സുബാഹു ശരീര ബോധത്തിന്റെ പ്രതീകമാണ്. താൻ സുന്ദരനാണെന്നും ദൃഢഗാത്രനാണെന്നും തന്റെ മുഖത്ത് ഒരു പ്രത്യേക ചൈതന്യമുണ്ടെന്നുമൊക്കെ സാധനാവീഥിയിൽ സഞ്ചരിയ്ക്കുമ്പോൾ സാധകന് തോന്നും. ഇതൊക്കെ മായയുടെ തന്നെ ഭാവങ്ങളാണ്.

ഒരിയ്ക്കൽ ഒരു ഗുരു സദ്സംഗത്തിലിരിയ്ക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ബ്രഹ്മചാരികൾ ആ പ്രഭാഷണം സശ്രദ്ധം കേട്ടിരിക്കുന്നു. അവിടേയ്ക്കു ഒരു സുന്ദരിയായ യുവതി കടന്നു വന്നു.

"എനിയ്ക്കും അങ്ങയുടെ ശിഷ്യയായിരുന്ന് ബ്രഹ്മരഹസ്യമെന്തെന്ന് മനസ്സിലാക്കണം" അവൾ പറഞ്ഞു.

ഗുരു തന്റെ ശിഷ്യന്മാരെ നോക്കി. അവരെല്ലാം ആ പെൺകൊടിയുടെ ദിവ്യസൗന്ദര്യം കണ്ട് ആസ്വദിച്ചിരിക്കുകയായിരുന്നു. ഗുരു ആ പെൺകുട്ടിയെ നോക്കി പറഞ്ഞു.

"ഇല്ല. നിന്നെ ശിഷ്യയായി സ്വീകരിയ്ക്കുകയില്ല. നിന്റെ സൗന്ദര്യം അപകടകരമാണ്". നിരാശയോടെ അവൾ മടങ്ങി.

ആറുമാസം കഴിഞ്ഞ് അത്യന്തം വിരൂപയായ ഒരു പെൺകുട്ടി ഗുരുവിനെ തേടിയെത്തി. ഇതേ ആവശ്യം ഉന്നയിച്ചു. ഗുരു ശിഷ്യന്മാരെ നോക്കി. അവർ, അവളെ ശ്രദ്ധിയ്ക്കുന്നുപോലുമുണ്ടായിരുന്നില്ല. ഗുരുപറഞ്ഞു.

"കൊള്ളാം. നിനക്ക് ചേരാം"

അത് കേട്ട് ആ പെൺകുട്ടി പറഞ്ഞു.

"ആറുമാസം മുമ്പ് ഞാനിവിടെ വന്നു അങ്ങയോടീക്കാര്യം പറഞ്ഞപ്പോൾ അങ്ങ് സമ്മതിച്ചില്ല".

ഗുരു അല്പനേരം ആലോചിച്ചശേഷം പറഞ്ഞു.

"ഓ! അതു നീയായിരുന്നോ? നീയിപ്പോൾ ഇങ്ങനെയായതെങ്ങിനെ?"

"ഞാൻ കനൽ കട്ടകൾ വച്ച് ദേഹമാസകലം പൊള്ളിച്ചു. വിരൂപയായി ഇപ്പോൾ ഞാൻ ആശുപത്രി ചികിത്സ കഴിഞ്ഞെത്തിയ താണ്". ഇതുകേട്ട് ശിഷ്യന്മാർ ഞെട്ടിപ്പോയി.

ഗുരു പറഞ്ഞു.

"വളരെ നല്ലത്. അതു തന്നെയാണ് ചെയ്യേണ്ടിയിരുന്നത്."

ഗുരു അവളെ തന്റെ ശിഷ്യയാക്കി. യോഗാഭ്യാസവും, പ്രാണായാമവും, ഹോമവുമൊക്കെ ചെയ്യുകയും സാത്വിക ആഹാരം കഴിയ്ക്കുകയും, നിഷ്ഠകളോടെ ജീവിയ്ക്കുകയും ചെയ്യുമ്പോൾ സാധകന് മുഖകാന്തിയും, ശരീരവടിവും വർദ്ധിയ്ക്കുമെന്നത് ഒരു പരമസത്യമാണ്. എന്നാൽ അത് സാധകനെ അഹങ്കാരിയാക്കി മാറ്ററുത്. തന്റെ മുഖകാന്തിയെക്കുറിച്ചും ശരീരവടിവിനെക്കുറിച്ചുമൊന്നും ഒരിയ്ക്കലും ശ്രദ്ധിയ്ക്കരുത് സാധകൻ.

സുബാഹുവും, മാരീചനും, മനുഷ്യ ഇറച്ചിയും രക്തവും കൊണ്ടു ചെന്ന് എറിഞ്ഞ് യാഗഭൂമിയുടെ പരിശുദ്ധികെടുത്താൻ ശ്രമിച്ചു. മാംസവും രക്തവും ഭൗതിക ശരീരത്തിന്റെ വികാരങ്ങളുടെ പ്രതീകങ്ങളാണ്. രാമലക്ഷ്മണന്മാർ അവരെ തുരത്തി. സുബാഹു അമ്പുകൊണ്ട് മരിച്ചു വീണു. മാരീചൻ ഓട്ടം പിടിച്ചു. മറ്റാരും തന്നെ രക്ഷിക്കാനില്ലയെന്ന് മനസ്സിലാക്കിയ മാരീചൻ രാമന്റെ പാദങ്ങളിൽ അഭയം തേടി. മനസ്സലിഞ്ഞ രാമൻ മാരീചനെ രക്ഷിച്ചു. രാമൻ തന്റെ ശരത്തെ സമുദ്രത്തിലേയ്ക്കു പായിച്ചു.

വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ് നാം ഇവിടെ മനസ്സിലാക്കുന്നത്. മായയെ ഒറ്റയടിക്കു മാറ്റുവാൻ ഈശ്വരനും തയ്യാറാവില്ല. കാരണം മായ യില്ലെങ്കിൽ മോക്ഷവുമില്ല. മായയിലാണ് ഞാൻ പെട്ടിരിയ്ക്കുന്നത് എന്ന ബോധം ജീവാത്മാവിനില്ലെങ്കിൽ അത് മോക്ഷത്തെക്കുറിച്ച് ഓർക്കുക യില്ല. അങ്ങിനെയെങ്കിൽ മോക്ഷവുമില്ല. അതുകൊണ്ട് ഈശ്വരന്റെതന്നെ സൃഷ്ടിയായ മായ കൈവല്യം നേടാൻ അത്യാവശ്യമായ ഘടകം തന്നെ യാണ് സാധനാജീവിതത്തിൽ. മാരീചനെ ശ്രീരാമൻ വധിയ്ക്കുന്നില്ല. മാരീചൻ അതിനെ തുടർന്ന് രാമഭക്തനായി മാറുന്നു എന്നതും ചിന്ത നീയമാണ്.

ഒരു സാധകനെ സംബന്ധിച്ചിടത്തോളം ഇത് വളരെ പ്രധാനപ്പെട്ട കാര്യമാണെന്നു മാത്രമല്ല വളരെ ആശ്വാസകരമായ കാര്യവുമാണ്. താൻ സാധനയിൽ എന്തുമാത്രം പുരോഗമിച്ചുവെന്ന് അറിയാൻ ഏതു സാധകനാണ്

താല്പര്യം ഉണ്ടാവാത്തത്? ജപവും കീർത്തനവും യോഗാഭ്യാസവും, ധ്യാനവുമൊക്കെയായി മുന്നോട്ടു പോകുമ്പോൾ താൻ ശരിയ്ക്കും സാധനാ വീഥിയിൽ മുന്നോട്ടു തന്നെയാണോ പോകുന്നത്? അതൊ യാതൊരു പുരോ ഗതിയുമില്ലാതെ കെട്ടിക്കിടക്കുന്ന വെള്ളത്തിന്റെ സ്ഥിതിയിലാണോ? അതൊ വഴിതെറ്റി സഞ്ചരിയ്ക്കുകയാണോ? ഇത്തരത്തിലുള്ള ചോദ്യങ്ങൾ ഏതു സാധകന്റേയും ഉള്ളിലുണ്ടാകും. സ്വയം അളക്കുവാനുള്ള അളവു കോലി ല്ലാത്ത ഒരു കാര്യമായതുകൊണ്ട് ഈ സ്ഥിതി ദുസ്സഹമാണ്. ചിലപ്പോൾ താനൊരു മഹാത്മാവായി എന്ന് ചിന്തിച്ച് അഹങ്കാരിയാകാം. അല്ലെ ങ്കിൽ തന്നെക്കൊണ്ട് മുന്നേറാൻ കഴിയുന്നില്ലെന്ന് ചിന്തിച്ച് നിരാശയിൽ മുങ്ങാം. രണ്ടും അപകടം തന്നെ.

ഒരിയ്ക്കൽ ആശ്രമത്തിൽ ഞാൻ സ്വാമിയോട് സംസാരിച്ചുകൊണ്ടി രിയ്ക്കുമ്പോൾ ഒരു വൃദ്ധനായ സന്യാസി അവിടെ വന്നു. അദ്ദേഹത്തെ സ്വാമി സ്വീകരിച്ചിരുത്തി. അല്പം കഴിഞ്ഞപ്പോൾ സ്വാമിയോട് അദ്ദേഹം ഒരു സംശയം ചോദിച്ചു.

"സ്വാമി, ഞാൻ വാനപ്രസ്ഥത്തിലെത്തി, സന്യാസം സ്വീകരിച്ചിട്ട് പത്തുവർഷമായി. എന്നെ അലട്ടുന്ന വല്ലാത്ത പ്രശ്നം എനിക്കെത്ര ജന്മങ്ങൾ ഇനിയുമെടുക്കേണ്ടി വരുമെന്നതാണ്. സ്വാമിയ്ക്കു പറയാമൊ? അങ്ങ് ഒരു സിദ്ധനല്ലെ?

ഇതു കേട്ട് സ്വാമി പറഞ്ഞു.

"എനിയ്ക്കതിന് ഉത്തരം ഒരു സംഖ്യയായി പറയാൻ കഴിയില്ല. പക്ഷെ ഞാനൊരു കഥയായി പറയാം. ഒരിടത്ത് ഒരു ഗ്രാമത്തിൽ ഒരു ആൽത്തറയിൽ രണ്ട് താപസന്മാരുണ്ടായിരുന്നു. ജ്യേഷ്ഠാനുജന്മാരാ യിരുന്നു അവർ. ഇതിൽ ജ്യേഷ്ഠനാകട്ടെ ഒറ്റക്കാലിൽ നിന്നാണ് സാധന ചെയ്തിരുന്നത്. അനുജൻ ഇടയ്ക്കിടയ്ക്കു തപസ്സു ചെയ്തും ചേട്ടനെ ശുശ്രൂഷിച്ചുമൊക്കെ കഴിഞ്ഞു പോന്നു. ഒരിയ്ക്കൽ മഹാസിദ്ധനായ ഒരു ഗുരു തന്റെ ശിഷ്യന്മാരോടൊപ്പം അവിടെയെത്തി. ജ്യേഷ്ഠാനുജന്മാർ അദ്ദേഹത്തെ വന്ദിച്ചു. സാധനയെക്കുറിച്ചുള്ള സംശയങ്ങളൊക്കെ ചോദിച്ചു മനസ്സിലാക്കി. ഒടുവിൽ പിരിയാൻ നേരത്ത് ജ്യേഷ്ഠൻ ചോദിച്ചു.

"ഗുരോ എനിയ്ക്ക് ഇനിയെത്ര ജന്മങ്ങൾകൂടി ഇതുപോലെ സാധന ചെയ്യേണ്ടി വരും?"

സിദ്ധൻ അല്പനേരം കണ്ണടച്ച് ധ്യാനിച്ചിട്ട് പറഞ്ഞു.

"ഈ ആൽമരത്തിലെത്ര ഇലകളുണ്ടോ അത്രയും"

ഇതു കേട്ട് ജ്യേഷ്ഠൻ നിരാശനായി തല കുമ്പിട്ടിരുന്നു.

അപ്പോൾ അനുജൻ ചോദിച്ചു.

"പ്രഭോ. എനിയ്ക്കോ?"

ഗുരു വീണ്ടും ധ്യാനിച്ചു. പിന്നെ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു.

"ഈ ഗ്രാമത്തിൽ എത്ര ആൽമരങ്ങളുണ്ടൊ അവയിലെല്ലാം കൂടി എത്ര ഇലകളുണ്ടോ അത്രയും".

ഇതു കേട്ട് അനുജൻ തുള്ളിച്ചാടി.

"ഹാ!ഹാ! അത്രയേയുള്ളോ"!

അതു കണ്ട് ഗുരു തന്റെ ശിഷ്യന്മാരോട് പറഞ്ഞു.

"ഇവൻ സത്യത്തെ അറിയാൻ പോകുന്നവൻ"

സ്വാമി ഈ കഥ പറഞ്ഞു കഴിഞ്ഞപ്പോൾ ആ വൃദ്ധസന്ന്യാസി എണീറ്റ് തൊഴുതുകൊണ്ട് പറഞ്ഞു.

"കിട്ടി. എനിയ്ക്കുവേണ്ട ഉത്തരം കിട്ടി".

അദ്ദേഹം പോയിക്കഴിഞ്ഞപ്പോൾ സ്വാമി എന്നോട് ഒരു രഹസ്യം പറയുമ്പോലെ പറഞ്ഞു.

"ഇവർക്കൊക്കെ ഈ ജന്മങ്ങളെ എന്താ ഇത്ര പേടി? എന്തിനാ ഈ ജന്മങ്ങളൊക്കെ കളഞ്ഞിട്ട് ഭഗവാനിൽ ലയിയ്ക്കാൻ ഇത്രയ്ക്കു കൊതി?"

ഞാനതുകേട്ട് അത്ഭുതത്തോട് കൂടി സ്വാമിയെ നോക്കി

"അങ്ങേയ്ക്കു ജന്മങ്ങളിനിയും വേണമെന്നാണൊ?"

"ഇനി ഒരു കോടി ജന്മമുണ്ടെങ്കിൽ അത്രയും ഞാനെടുക്കാം. പക്ഷെ ഒരു കാര്യം..."

"എന്താണ്?"

"ഇപ്പോഴെനിയ്ക്കുള്ള ഈ ഈശ്വരബോധം എല്ലാ ജന്മത്തിലുമുണ്ടാകണം. ആ ഗുണമുണ്ടെങ്കിൽ പിന്നെ മറ്റെന്ത് ജീവിതത്തിൽ സംഭവിച്ചാലും സാരമില്ല"

സ്വാമിയുടെ ശബ്ദം പലപ്പോഴും സന്യാസി സമൂഹത്തിൽ നിന്നും

വേർപെട്ട് നില്ക്കുന്നതായി എനിയ്ക്കു തോന്നിയിട്ടുണ്ട്. അത് വേറിടാൻ മാത്രം വേണ്ടിയുള്ള ഒരു വേറിടൽ അല്ല. അതിന്റെ ഉള്ളിൽ ഒരു യുക്തിയുടെ വെള്ളിനാടയുണ്ടാകും. എന്തൊ? അങ്ങിനെയാണ് എനിയ്ക്കു തോന്നിയിട്ടുള്ളത്. മോക്ഷം വേണ്ട എന്നു പറയുന്ന ഒരു ആദ്ധ്യാത്മിക പുരുഷനുണ്ടൊ എവിടെയെങ്കിലും? ഇവിടെയിതാ ഒരാൾ! ഭക്തി മതി. മോക്ഷം വേണ്ട. ഭക്തിയിൽ മുഴുകിയ ജീവിതം മതിയത്രേ!

യാഗരക്ഷ കഴിഞ്ഞ് വിശ്വാമിത്രൻ കുമാരന്മാരെ പുരാണങ്ങളും മറ്റും പഠിപ്പിച്ചു. ആദ്ധ്യാത്മിക സാധനയിൽ രണ്ട് ഭാഗങ്ങളുണ്ട്. ഒന്നു വൈദികസാധന മറ്റേത് തത്ത്വചിന്താസാധന. വൈദിക സാധനയിൽ പൂജ, യജ്ഞം, യാഗം തുടങ്ങിയ കർമ്മങ്ങൾ ഉൾപ്പെടുന്നു. ഈ കർമ്മങ്ങളൊക്കെ പ്രതീകാത്മകമായ കർമ്മങ്ങളാണ്. ആ പ്രതീകങ്ങളുടെ അർത്ഥം അറിയാതെ ഒരു ആചാരം പോലെ അവ അനുഷ്ഠിയ്ക്കുകയാണ് ഇന്നത്തെ പുരോഹിതവൃന്ദം ചെയ്യുന്നത്. ഈശ്വരസേവ ഒരു ധന സമ്പാദന മാർഗ്ഗമായി തീർന്നപ്പോൾ ആ ദുരന്തം സംഭവിച്ചു. അതുകൊണ്ട് തന്നെ പൗരോഹിത്യവൃന്ദം മോക്ഷമാർഗ്ഗത്തിലെത്താതെ പോവുകയും ചെയ്തു. ഈ വൈദികഭാഗത്തിന്റെ പ്രതീകാത്മക അർത്ഥം കൂടി മനസ്സിലാക്കി സാധന ചെയ്യാത്തതു കൊണ്ടാണ് അവർ ആദ്ധ്യാത്മിക രംഗത്ത് ഒന്നുമല്ലാതായി മാറിയത്. വൈദികാനുഷ്ഠാനങ്ങൾ അവയുടെ പ്രതീകാത്മകമായ അർത്ഥത്തോടെ പഠിച്ചനുഷ്ഠിയ്ക്കുകയും അതിനോടൊപ്പം പുരാണങ്ങൾ ഇതിഹാസങ്ങൾ, ഉപനിഷത്തുകൾ എല്ലാം ശരിയായി പഠിച്ച് വൈദിക സംസ്ക്കാരത്തോടൊപ്പം തത്ത്വചിന്താസംസ്ക്കാരവും ഉണ്ടാക്കിയെടുക്കുകയുമാണ് ഒരു സാധകൻ ചെയ്യേണ്ടത്.

യജ്ഞം കഴിഞ്ഞയുടൻ വിശ്വാമിത്രൻ രാമനേയും ലക്ഷ്മണനേയും പുരാണങ്ങൾ പഠിപ്പിച്ചു എന്നു വാല്മീകി പറഞ്ഞിരിയ്ക്കുന്നതിന്റെ പൊരുൾ ഇതാണ്.



**അടുത്തസംഭവം അഹല്യാമോക്ഷമാണല്ലൊ? ആരുടേയും ഹൃദയമലിയിയ്ക്കാൻ പോന്ന സംഭവമാണല്ലൊ അത്? അഹല്യാമോക്ഷത്തിന്റെ പ്രതീകാത്മകാർത്ഥം എന്താണ്?**

വിശ്വാമിത്രൻ രാമലക്ഷ്മണൻമാരെ പിന്നെ ഗൗതമാശ്രമത്തിലേയ്ക്കു നയിയ്ക്കുന്നു. അവിടെയാണ് അഹല്യ കല്ലായി കിടക്കുന്നത്. അഹല്യാ മോക്ഷത്തിലൂടെ സാധകന്റെ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു വസ്തുതയിലേക്ക് വിരൽ ചൂണ്ടുകയാണ് വാല്മീകി. സാധകന്റെ ജീവിതത്തിൽ ഏറ്റവും വിഷമം പിടിച്ച നാലു കാര്യങ്ങൾ കാമ, ക്രോധ, മോഹ, ലോഭ, വിഘ്നങ്ങൾ കടന്നു മുന്നോട്ടു പോവുകയെന്നതാണ്. ഇതിൽ ഏറ്റവും പ്രയാസം ഒരു പക്ഷെ കാമം തന്നെയാണ്. എന്നാൽ കാമം ഒരു രാക്ഷസീയ ഭാവമല്ല; ദൈവീകമായ ഒരു അനുഭൂതിയാണ്. അതുകൊണ്ടാണ് കാമദേവൻ എന്ന സങ്കല്പം ഉടലെടുത്തത്. ക്രോധദേവനെന്നോ മോഹദേവനെന്നോ ലോഭദേവനെന്നോ ഒരു സങ്കല്പം ഇല്ല. ഇതിൽ നിന്നൊരു കാര്യം നമുക്ക് മനസ്സിലാക്കാം. പല മത ചിന്തകരും കാമത്തിന് ഒരു പൈശാചികഭാവം നല്കുമ്പോൾ ഋഷിമാർ അത്തരമൊരുഭാവം കാമത്തിന് കൊടുക്കുന്നില്ല. പക്ഷെ അതിന്റെ സ്വാധീനത്തിൽ നിന്ന് മനസ്സിനെ മോചിപ്പിക്കേണ്ടത് സാധനാവീഥിയിലൂടെയുള്ള സാധകന്റെ സുഗമമായ യാത്രയ്ക്കു അത്യാവശ്യം തന്നെ. ഇത് ഋഷിമാർ അടിവരയിട്ടു പറയുന്നു.

കാമത്തിനെ അതിജീവിക്കുക എന്നതാണ് ആവശ്യം. അല്ലാതെ അതിനെ മോഹിക്കുകയോ ഭയക്കുകയോ അല്ല. കഴിഞ്ഞ കാലങ്ങളിൽ സംഭവിച്ചു പോയ ജീവിതാബദ്ധങ്ങളെപ്പറ്റി ഓർത്ത് ആ കുറ്റബോധത്തിൽ നീറുന്ന മനസ്സ് സാധകനൊരിയ്ക്കലും ഭൂഷണമല്ല. തനിക്ക് ഒരു തെറ്റു പറ്റി. അതുകൊണ്ട് ഇനി ഒരിയ്ക്കലും സാധനാ ജീവിതത്തിൽ മുന്നോട്ടു പോവുക സാദ്ധ്യമല്ലെന്നും മോക്ഷം തനിക്കു അനഭിഗമ്യമാണെന്നും കരുതി സാധകൻ ദുഃഖിച്ചു ജീവിയ്ക്കരുത്. എത്ര കാലം ഇരുട്ടിൽ കിടന്ന ഗുഹയായാലും ഒരു വിളക്ക് കൊളുത്തുമ്പോൾ അവിടെ പ്രകാശമയമായി. അതുപോലെ ആദ്ധ്യാത്മിക ജിജ്ഞാസ ഉണരുമ്പോൾ ചെയ്തു പോയ പാപങ്ങൾക്കെല്ലാം അറുതിയായി.

ബ്രഹ്മാവിന്റെ മകനാണ് ഗൗതമൻ. ബ്രഹ്മാവ് സൃഷ്ടിയുടെ ശില്പിയാണ്. ഗൗതമൻ സാധനാ ഗൗരവത്തെക്കുറിയ്ക്കുന്നു. ഭാര്യയായ അഹല്യയോടൊത്ത് ഗൗതമൻ ഒരു ആശ്രമം നിർമ്മിച്ച് ഒരു വനത്തിൽ സസുഖം വാഴുന്നു. അതീവ ഗൗരവത്തോടെ സാധനയനുഷ്ഠിയ്ക്കുന്ന ഗൗതമൻ നമ്മുടെ മനസ്സിന്റെ സാധനാ ഗൗരവത്തെക്കുറിയ്ക്കുന്നുവെങ്കിൽ അഹല്യ ഹൃദയത്തിന്റെ സാന്ദ്രതയെ കാണിയ്ക്കുന്നു. സാധകൻ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ട ഒരു കാര്യമാണിത്. ഒരു സാധകന്

സാധനയിൽ മുന്നോട്ടു പോകുവാൻ കഠിനമായ ഗൗരവഭാവം ആവശ്യ മാണ്. സാധന തമാശക്കാർക്കുള്ളതല്ല. എന്നാൽ ആ കാഠിന്യത്തിന്റെ മറുഭാഗമാണ് ആർദ്രത. ബ്രഹ്മാവിനാൽ ആദ്യം സൃഷ്ടിയ്ക്കപ്പെട്ട സ്ത്രീയാണ് അഹല്യ. സാധനാഗൗരവം കൂടുമ്പോൾ സാധകൻ ഒരു ക്രൂര ഹൃദയനായി മാറരുത്. സ്നേഹം, കാരുണ്യം, വാത്സല്യം തുടങ്ങിയ ഗുണങ്ങൾ സാധകനെ വിട്ടുപോകരുതെന്ന് അർത്ഥം.

അഹല്യ എന്ന വാക്കിന്റെ അർത്ഥം തന്നെ വൈരൂപ്യത്തിന്റെ എതിർ എന്നാണ്. അതായത് സൗന്ദര്യമെന്നർത്ഥം. അവളുടെ സൗന്ദര്യം ആസ്വ ദിക്കാൻ ഇന്ദ്രൻ ആഗ്രഹിച്ചു. ഇന്ദ്രൻ ഗൗതമമുനിയുടെ വേഷം സ്വീകരി ച്ചു. ഇന്ദ്രന്റെ സുഹൃത്തായ ചന്ദ്രൻ അർദ്ധരാത്രിയിൽ കോഴിയുടെ രൂപ ത്തിൽ ആശ്രമത്തിന്റെ മുറ്റത്തു വന്ന് കൂകി. (ചന്ദ്രൻ എപ്പോഴും വികാര ത്തിന്റേയും സൂര്യൻ വിചാരത്തിന്റേയും പ്രതീകങ്ങളാണെന്നോർക്കുക). നേരം വെളുത്തുവെന്ന തോന്നൽ ഗൗതമനിൽ ജനിച്ചു. ഗൗതമൻ പ്രഭാതവന്ദനത്തിനായി തിരിച്ചു. ആ സമയം ഗൗതമന്റെ രൂപമെടുത്ത് വന്ന ഇന്ദ്രൻ അഹല്യയെ പ്രാപിച്ചു. തന്റെ അബദ്ധം മനസ്സി ലാക്കി തിരികെ വന്ന ഗൗതമൻ ആ രംഗം കണ്ടു ഞെട്ടി. ഇന്ദ്രനേയും അഹല്യയേയും അദ്ദേഹം ശപിച്ചു. അന്ന് തൊട്ട് അഹല്യ ഒരു കല്ലായി വനത്തിൽ കിടക്കുകയാണ്. ത്രേതായുഗത്തിൽ ശ്രീരാമചന്ദ്രന്റെ പാദ സ്പർശം ഉണ്ടാകുന്നതുവരെ ആ ശിലാരൂപത്തിലവൾക്ക് കിടക്കേണ്ടി വരു മെന്നാണ് ശാപം.

വിശ്വാമിത്രൻ രാമനെ കൂട്ടിക്കൊണ്ട് ആ ശിലയ്ക്കരികിലെത്തുന്നു. അഹല്യയെ മോചിപ്പിയ്ക്കാൻ രാമനോടഭ്യർത്ഥിയ്ക്കുന്നു. രാമൻ തന്റെ പാദമെടുത്ത് ആ പാറയിൽ വച്ച് "ഞാൻ ഈശ്വരാവതാരമായ രാമനാണ്" എന്ന് പ്രഖ്യാപിയ്ക്കുന്നു. അഹല്യ തന്റെ പഴയ രൂപത്തിൽ അവിടെ പ്രത്യക്ഷയായി. ആ സ്ത്രീരത്നം ഭഗവാനെ സ്തുതിച്ച് നന്ദി പറഞ്ഞു. പിന്നെ തന്റെ പതിയായ ഗൗതമനിൽ ചെന്നു ചേർന്നു. ഭഗവാന്റെ കാരുണ്യം എത്ര ഇരുട്ടിൽ മയങ്ങി കിടക്കുന്ന മുത്തിനേയും ജ്വലിപ്പിച്ച് പൂർവ്വസ്ഥിതിയിൽ തിരിച്ചു കൊണ്ടു വരുന്ന തീപ്പന്തമാണ്. ആദ്ധ്യാത്മിക ചൈതന്യം നേടുമ്പോൾ ഗതകാല പാപങ്ങളൊക്കെ താനേ മറയുന്നു. സാധനയിൽ ഗൗരവഭാവം വീണ്ടും ഉൾക്കൊള്ളുവാൻ സാധകന് സാധി ക്കുന്നു. ഈ രഹസ്യമാണ് ഈ സംഭവത്തിലൂടെ വാല്മീകി വെളിപ്പെടുത്തുന്നത്.

കാമം സാധനാ ഗൗരവത്തെ നശിപ്പിയ്ക്കുന്ന ഒരു വികാരമാണ് എന്നതിൽ തർക്കമില്ല. അതിശക്തമായ വാസനകളെ കാമം മനസ്സിൽ സൃഷ്ടിയ്ക്കും. ഒരു യോഗിയുടെ മനസ്സ് മറ്റുള്ളവരുടെ മനസ്സുകളാൽ ഭരിയ്ക്കപ്പെടരുത്. മറ്റൊരാളൊ, മറ്റൊരു വസ്തുവൊ തരുന്ന ആനന്ദം ഒരു യോഗിയ്ക്കു ആവശ്യമില്ല. അവൻ തന്നിൽ തന്നെ അടങ്ങിയിരിയ്ക്കുന്ന ചൈതന്യമാണ്. കാമപൂർത്തിവരുത്തിയതുകൊണ്ട് കാമം തീരുകയില്ല. പിറകോട്ടു മടങ്ങുന്ന തിര ശക്തിയായി തിരിച്ചുവരും. അതുപോലെ കാമവും. കാമപൂർത്തിവരുത്താൻ ശ്രമിയ്ക്കുന്തോറും വാസനയ്ക്കു ശക്തികൂടും. തനിയ്ക്കു എന്തോ അപൂർണ്ണതയുണ്ട് എന്ന തോന്നലിൽ നിന്നാണ് കാമവികാരം ഉത്ഭവിക്കുന്നത്. തനിയ്ക്കൊരു അപൂർണ്ണതയുമില്ലെന്നറിയുന്ന യോഗിയ്ക്കു കാമത്തിലൂടെ ഏതാനും നിമിഷങ്ങൾ മാത്രം ലഭിയ്ക്കുന്ന സംതൃപ്തി ആകർഷണീയമായ ഒന്നായി തോന്നുകയില്ല. തന്റെ തന്നെ ഉള്ളിലുള്ള "ശിവശക്തി സംയോഗ"മാണ് യഥാർത്ഥ ആനന്ദാനുഭൂതിയെന്ന് അയാൾ അറിയുന്നു. മൂലാധാരത്തിൽ നിന്നുണർന്നു വരുന്ന സ്ത്രൈണശക്തിയായ കുണ്ഡലിനിയും സഹസ്രാരപത്മത്തിൽ ഇരിയ്ക്കുന്ന ശിവനും ഒന്നു ചേരുന്ന ആ മഹനീയ നിമിഷമാണ് ജീവാത്മാവ് പരമ പവിത്രമായ സമാധി സുഖം അറിയുന്നത്. ആ സുഖത്തെ കാമസംതൃപ്തിയായി തെറ്റിദ്ധരിക്കുന്നതാണ് ജീവാത്മാക്കൾക്ക് മോക്ഷം ലഭിക്കാതിരിക്കുന്നതിന്റെ ഒരു കാരണം. ആന്തരികമായി ലഭിയ്ക്കേണ്ട നിത്യാനന്ദത്തിനെ ബാഹ്യമായി അല്പനേരം മാത്രം ലഭിക്കുന്നതും ലഭിക്കുമ്പോൾ അത്യാവശ്യമെന്നും ലഭിച്ചു കഴിഞ്ഞാൽ വേണ്ടായിരുന്നുവെന്നും തോന്നുന്ന കാമത്തെ ജീവിതരസമായി ജീവാത്മാവ് തെറ്റിദ്ധരിച്ച് അതിൽ മുഴുകുന്നു. ഒടുവിൽ അതൊരു ജന്മജന്മാന്തര വാസനയായി മാറുന്നു. അതുകൊണ്ട് സാധനാ ഗൗരവമായ ഗൗതമൻ സാധകനിൽ നിന്നകലുവാൻ ഇടയാകും. പവിത്രമായ ഈശ്വരഭക്തി കാമത്തിൽ നിന്നും, അതിൽ നിന്നുളവാകുന്ന കുറ്റബോധത്തിൽ നിന്നും, നമ്മെ രക്ഷിയ്ക്കുന്നു. ഗൗതമന്റേയും അഹല്യയുടേയും കഥയിലൂടെ രാമായണശില്പി ഈ സത്യത്തെയാണ് നമുക്ക് വെളിവാക്കിത്തരുന്നത്. കാമത്തിൽ മനസ്സുപെട്ടു പോവുക എന്നത് സ്വാഭാവികമായ ഒരു കാര്യമാണ്. അതു മുൻജന്മപാപം കൊണ്ടൊ, ദൗർബല്യം കൊണ്ടൊ, ഒരു ചീത്ത മനസ്സിന്റെ ഉടമയായതു കൊണ്ടോ, സാധനയ്ക്കു അവകാശിയല്ലാത്തതുകൊണ്ടൊ അല്ല. ഈശ്വരൻ പ്രപഞ്ചത്തിന്റെ ഭാഗമായ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ എല്ലാ ജീവജാലങ്ങളിലുമെന്നപോലെ മനുഷ്യന്റെ

ഉള്ളിലും കാമമെന്ന വികാരത്തെ നിറച്ചു വച്ചു. സൃഷ്ടി കർമ്മത്തിനും ആത്മാക്കളുടെ പരിശുദ്ധീകരണത്തിനും അത് അത്യാവശ്യമാണ്. ശരിയായ ഒരു കുടുംബജീവിതത്തിനും, ആരോഗ്യപൂർണ്ണമായ സാമൂഹ്യജീവിതത്തിനും ശാരീരികമാനസികാരോഗ്യത്തിനും കാമത്തിന്റെ നിയന്ത്രണം അത്യാവശ്യം തന്നെ. സാധനയുടെ പാതയിൽ ഇത് വളരെ വളരെ അത്യാവശ്യവും. പക്ഷെ കാമം പാപമാണെന്ന ചിന്തയിൽ കുറ്റബോധം കൊണ്ട് മനസ്സിനെ നീറ്റി നീറ്റി പുണ്ണാക്കുന്നത് സാധകന് അങ്ങേയറ്റം ദോഷം ചെയ്യും. കാമം തന്റെ ഉള്ളിലുണ്ട് എന്ന വേദനയിൽ സ്വന്തം മനസ്സിനേയും ശരീരത്തേയും പീഢിപ്പിച്ച് സാധനയുടെ പാതയിൽ കരഞ്ഞു വിളിച്ചു നടക്കുന്നവൻ സാധനാരംഗത്തെ ഒരു പരിഹാസകഥാപാത്രം തന്നെയാണ്.

അഹല്യ ഗൗതമശാപത്താൽ ഒരു കല്ലായിമാറിയെന്ന വിവക്ഷ വളരെപ്രധാനപ്പെട്ട ഒന്നാണ്. കാമത്തെ അടക്കുവാനുള്ള വ്യഗ്രതയിൽ സാധകന്റെ മനസ്സ് കല്ലായി പോവുക എന്ന അപകടത്തിലേയ്ക്ക് വാൽമീകി വിരൽ ചൂണ്ടുന്നു. ശ്രീരാമന്റെ പാദസ്പർശംകൊണ്ടാണ് അഹല്യ പഴയരൂപത്തിലെത്തുന്നത്. സാധകന്റെ ഹൃദയ കാഠിന്യത്തെ അലിയിക്കുവാൻ ഈശ്വരഭക്തികൊണ്ടു മാത്രമേ സാധ്യമാകൂ. നാമജപം, പൂജ, കീർത്തനം തുടങ്ങിയ സാധനകളൊക്കെ ഈ കാഠിന്യത്തെ അലിയിയ്ക്കുവാൻ ഉപയുക്തമാകുന്നു. ശ്രീരാമൻ "അഹല്യേ നീ ശാപത്തിൽനിന്ന് മുക്തയാകു" എന്ന് അനുഗ്രഹിക്കയല്ല ചെയ്യുന്നത്. അദ്ദേഹം തന്റെ പാദം പാറയിൽ വച്ചുകൊണ്ട് "രാമോഹം" എന്ന് മന്ത്രിക്കയാണു ചെയ്തത്. സർവ്വ അണ്ഡകടാഹങ്ങളും തന്റെ ഉള്ളിൽ തന്നെയാണ് എന്ന ആത്യന്തിക ബോധം സാധകനിൽ ജനിക്കുമ്പോൾ, അതായത് താൻ തന്നെയാണ് മായയുടെ സൃഷ്ടാവെന്നും, താൻ തന്നെയാണ് ആ മായയിൽപ്പെട്ടൊഴുകുന്ന ജീവാത്മാവെന്നും സാധകൻ അറിയുന്ന ആ വേളയിൽ; പാപങ്ങൾക്കും പുണ്യങ്ങൾക്കും അതീതനായ പരമാത്മാവാണ് താനെന്ന ബോധം അവനിൽ ജനിയ്ക്കും അപ്പോൾ പാപവും പാപചിന്തയും പാപമോചനവുമെല്ലാം മിഥ്യയാണെന്നവനറിയും. "അർജ്ജുനാ നീ യുദ്ധം ചെയ്യുന്നുവെന്നും, ആ യുദ്ധത്തിൽ നിന്റെ ബന്ധുക്കൾ കൊല്ലപ്പെടുന്നുവെന്നും ഉള്ള തോന്നലുകളെല്ലാം നിന്റെ മിഥ്യാബോധത്തിൽ നിന്നുണ്ടാകുന്നതാണ്. സത്യത്തിൽ ആരും യുദ്ധം ചെയ്യുന്നുമില്ല തോൽക്കുന്നുമില്ല" ഇപ്രകാരം ഭഗവാൻ അർജ്ജുനനോടു പറയുന്നത് ഈ ആത്മാവിന്റെ ആത്യന്തികഭാവത്തെ ഉൾക്കൊണ്ടു

കൊണ്ടാണ്. കാമത്തെക്കുറിച്ചുള്ള പേടിയും കാമവുമെല്ലാം പരമാത്മാവെന്ന തന്റെ ആത്യന്തിക ഭാവത്തിൽ കടലിൽ തിരകൾപോലെ ഉരുണ്ടുകൂടി മറഞ്ഞ് അപ്രത്യക്ഷമാകുന്നവയാണെന്ന് സാധകൻ മനസ്സിലാക്കണം.

സ്വാമി ഇതു പറഞ്ഞപ്പോൾ മുമ്പ് ആശ്രമത്തിൽ നടന്ന ഒരു സംഭവം എനിക്കോർമ്മവന്നതിവിടെ പറയട്ടെ. കുറേ വർഷങ്ങൾക്ക് മുമ്പാണിതു നടന്നത്. അന്ന് ഏകലവ്യാശ്രമമെന്ന് പറയുന്നത് ഒരു കൊച്ചുകുടിലാണ്. ഓല കെട്ടി മേഞ്ഞ്, മണ്ണു വെച്ച് കെട്ടിയ ഒരു കുടിൽ. പിന്നെ രണ്ട് ശ്രീകോവിലുകളും, ഒരു കിണറും വേപ്പു മരത്തിന്റെ കീഴിൽ ശ്രീ നീലകണ്ഠ ഗുരുപാദരുടെ ഒരു പ്രതിമയും മാത്രമേയുള്ളു. വൈദ്യുതി പോലുമില്ല. സ്വാമി ഏതാണ്ട് മുഴുവൻസമയം സാധനയിൽ മുഴുകിയിരിയ്ക്കുന്ന കാലം. സ്വാമി ആശ്രമത്തിൽ മിയ്ക്കവാറും ഒറ്റയ്ക്കാണ്. ഹാർമോണിയ വിദഗ്ദധനായ ഒരു കുമാർജി മാത്രമാണ് കൂട്ടിന്. കണ്ടാൽ ബാൾ പെന്നിന്റെ റിഫില്ലർ പോലിരിയ്ക്കുന്ന കുമാർജി ഒരു പുകവലിക്കാരനാണ്. എപ്പോഴും സംഗീതത്തിന്റെ ലോകമാണ് കുമാറിന് ചുറ്റും.

സ്വാമിയെ കാണുവാനായി ഒരു ചെറുപ്പക്കാരൻ ആശ്രമത്തിൽ വന്നു. അല്പനേരം ആദ്ധ്യാത്മിക കാര്യങ്ങളെക്കുറിച്ചു സംഭാഷണത്തിലേർപ്പെട്ടിരുന്നശേഷം ആ യുവാവ് സ്വാമിയോട് പറഞ്ഞു.

"സ്വാമി ഈ കാമം, ക്രോധം, മോഹം, ലോഭം ഇങ്ങനെയുള്ള കാര്യങ്ങളിൽ കാമം മാത്രം എനിക്ക് അടക്കാൻ കഴിയുന്നില്ല. ഞാൻ അതിനായി എന്തു ചെയ്യണം?"

സ്വാമി അല്പനേരം അവനെ ഉറ്റുനോക്കി നിന്നു. പിന്നെ പുഞ്ചിരിച്ചുകൊണ്ട് ചോദിച്ചു.

"കാമത്തെ മാത്രമെ അടക്കാൻ കഴിയാതെയായിട്ടുള്ളൊ?"

"അതെ"

"എങ്കിൽ അതു വളരെ എളുപ്പമാണ്. അതാ, ആ ശ്രീകോവിലിൽ ദീപാരാധനയുടെ സമയമായി. ഉള്ളുരുകി പ്രാർത്ഥിച്ചാൽ എന്തും നടത്തിതരുന്നതാണെന്റെ അമ്മ. ദീപാരാധന സമയത്ത് ഹൃദയം പൊട്ടി അമ്മയോടഭ്യർത്ഥിക്കു അമ്മേ എന്നെ കാമത്തിൽ നിന്നും പൂർണ്ണമായി മുക്തനാക്കണമേയെന്ന്".

"അങ്ങനെ പ്രാർത്ഥിച്ചാൽ?"

“ഹൃദയം പൊട്ടി പ്രാർത്ഥിച്ചാൽ. തീർച്ചയായും നടക്കും”

“പിന്നെ...”

“എന്തു പിന്നെ?” സ്വാമി സാകൂതം ആ യുവാവിനെ നോക്കി. അയാളെന്തോ ആശയകുഴപ്പത്തിലെന്ന പോലെ അല്പനേരം നിന്നിട്ട് ചോദിച്ചു.

“പിന്നെ ഒരിയ്ക്കലും കാമം തോന്നില്ലാ?

സ്വാമി ഉറച്ച ശബ്ദത്തിൽ പറഞ്ഞു.

“പിന്നീടൊരിയ്ക്കലും നിന്നിൽ കാമവികാരമേ ഉണ്ടാവുകയില്ല”

അപ്പോൾ ദീപാരാധനയുടെ മണി മുഴങ്ങി. സ്വാമി പറഞ്ഞു.

“ഉം ചെല്ലൂ. ദേവിയോട് പറയൂ”.

അവൻ ഒരു നിമിഷം ചിന്തിച്ചു നിന്നു. പിന്നെ വെപ്രാളത്തിൽ പറഞ്ഞു.

“ഞാൻ പിന്നെയൊരു ദിവസം വരാം” അതു പറഞ്ഞ് ആ യുവാവ് ഗേറ്റിലേയ്ക്കു നടന്നു. ആ പോയതു തന്നെ. പിന്നെയവൻ ഒരിയ്ക്കലും ആശ്രമത്തിൽ വന്നിട്ടില്ല. കാമം! അത് അടക്കുവാനുള്ള യഥാർത്ഥ ആഗ്രഹം. അതുപോലും വിരളം.



**പിന്നീട് ശ്രീരാമനേയും ലക്ഷ്മണനേയും വിശ്വാമിത്രൻ മിഥിലാപുരിയിലേയ്ക്കാണല്ലോ നയിയ്ക്കുന്നത്?**

യാഗരക്ഷയിലും അഹല്യാമോക്ഷത്തിലും തൃപ്തനായ വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ മിഥിലാപുരിയിലേയ്ക്കു കൂട്ടിക്കൊണ്ടു പോകുന്നു. ഇവിടെയാണ് ബാലകന്മാരുടെ വിവാഹവേദി. കാമത്തിനെ നിയന്ത്രിയ്ക്കുന്നതിനുള്ള പാഠം പഠിച്ചശേഷമാണ് വിവാഹം എന്നത് ചിന്തോദ്ദീപകമാണ്.

മിഥിയെന്ന രാജാവ് സ്ഥാപിച്ച നഗരമാണ് മിഥിലാപുരി. വിദേഹൻ എന്നും അദ്ദേഹത്തിന് പേരുണ്ടായിരുന്നു. അങ്ങിനെ അദ്ദേഹത്തിന്റെ രാജ്യത്തിന് വിദേഹം എന്നും പേർ വന്നു. അദ്ദേഹത്തിന്റെ

മകനാണ് സീരധ്വജൻ അല്ലെങ്കിൽ കലപ്പയെ കൊടിയടയാളമായി സ്വീകരിച്ചവൻ. ഈ സീരധ്വജനാണ് ജനകൻ. വിദേഹം എന്ന പദം മനസ്സ് എന്ന പദത്തെ ഓർമ്മിപ്പിയ്ക്കുന്നു. വിശേഷാൽ ഗ്രഹിയ്ക്കുന്ന ദേഹമാണ് സൂക്ഷ്മശരീരം. അതാണ് മനോമയ കോശം അല്ലെങ്കിൽ മനസ്സിന്റെ ഇരിപ്പിടം. വിദേഹത്തിന്റെ പുത്രിയാണ് വൈദേഹി അല്ലെങ്കിൽ സീത. സിതം എന്ന വാക്കിന്റെ അർത്ഥം ചാല് എന്നാണ്. ജനകൻ എന്നാൽ അച്ഛനെന്നാണല്ലോ അർത്ഥം. ജനകൻ യജ്ഞം നടത്തിയ പ്പോൾ സീതത്തിൽ നിന്നും ലഭിച്ചതാണ് സീത. ജനകൻ രാജാവാണ്. രാജാവ്, ഭൂമിയുടെ പതിയും. ഇതെല്ലാം കൂട്ടി വായിച്ചാൽ ഈ സംഭവങ്ങളുടെ പൊരുൾ മനസ്സിലാകും.

സീത നമ്മുടെ മനസ്സിന്റേയും ശരീരത്തിന്റേയും പ്രതീകമാണ്. സീത യാകുന്ന മനസ്സിനെ രാമനെന്ന ആദ്ധ്യാത്മിക വ്യക്തിത്വം ഭാര്യയാക്കു മ്പോൾ സാധകന്റെ സാധന, ശരിയായ വഴിയിലാകുന്നു. ത്ര്യയംബകം വില്ല് കുലയ്ക്കാൻ കഴിയുന്നവർക്ക് മാത്രമെ സീതയെ വിവാഹം കഴിയ്ക്കാൻ സാധിയ്ക്കു. ഇതായിരുന്നു ജനകന്റെ തീരുമാനം. പലരും ശ്രമിച്ചു. എല്ലാവരും തോറ്റു. ബാലി, രാവണൻ തുടങ്ങിയ മഹാവീരന്മാർ പോലും പരാജിതരുടെ പട്ടികയിലുണ്ട്. രാമൻ ഇതിൽ വിജയിച്ചു. അങ്ങനെ രാമൻ സീതയുടെ ഭർത്താവായി. ശരീരവും മനസ്സും ഒരുപോലെ ആദ്ധ്യാത്മിക ജീവിതം സ്വീകരിച്ചുവെന്നർത്ഥം. അതായത് സാധകൻ തന്റെ ആത്മീയ വ്യക്തിത്വത്തെ സാക്ഷാത്ക്കരിയ്ക്കുക എന്ന ജീവിത ലക്ഷ്യത്തിൽ ഉറച്ച് നിന്ന്കൊണ്ട് താൻ സഞ്ചരിക്കാൻ നിർബന്ധിതനായ ലൗകീക ജീവിത പാതയിൽ യാത്രയാരംഭിക്കുന്നു എന്നർത്ഥം.

ത്രൈയംബകം വില്ല് ശിവനിൽ നിന്ന് ലഭിച്ച വില്ലാണ്. ജാഗ്രത, സ്വപ്നം, സുഷുപ്തി എന്നീ മൂന്നു മണ്ഡലങ്ങളേയും അല്ലെങ്കിൽ ലോക ങ്ങളേയും ജയിച്ചവനാണ് ത്രൈലോക്യനാഥനായ ശിവൻ. ആ ശിവതത്ത്വ ത്തെയാണ് ത്രൈയംബക വില്ല് കൊണ്ട് സൂചിപ്പിച്ചിരിയ്ക്കുന്നത്. ഈ മൂന്നു മണ്ഡലങ്ങളിലും ആധിപത്യം സ്ഥാപിച്ചാൽ മാത്രമെ ഒരു യോഗിയ്ക്കു സാധനാപാതയിൽ പൂർണ്ണമായും വിജയിയ്ക്കുക സാദ്ധ്യമാകൂ. ജാഗ്രതയിലും, സ്വപ്നത്തിലും, സുഷുപ്തിയിലും പൂർണ്ണ മായ നിയന്ത്രണം സാധകന് വേണം. ഈ മൂന്നവസ്ഥയിലും യോഗി പൂർണ്ണമായും സാധനാസംസ്ക്കാരം നിലനിറുത്തണം. അന്നമയകോശം (സ്ഥൂലം) മനോമയകോശം (സൂക്ഷ്മം) ആനന്ദമയകോശം (കാരണം)

എന്നീ മൂന്ന് അംബരങ്ങളും താനെന്ന ജീവാത്മാവിന്റെ മൂന്ന് വസ്ത്രങ്ങൾ ആണെന്ന് സാധകൻ അറിയണം. ആ വസ്ത്രങ്ങൾ നഷ്ടപ്പെട്ടു പോയാലും തനിയ്ക്കൊന്നും വരാനില്ലെന്നും അവൻ അറിയണം. കാരണം താൻ ഒരിക്കലും നശിയ്ക്കാത്ത ജീവാത്മാവാണ്. ത്രൈയംബക വില്ല് കുലച്ചുവെന്നാൽ ഈ മൂന്ന് മണ്ഡലങ്ങളിലും സാധകൻ ആധിപത്യം സ്ഥാപിച്ചുവെന്നർത്ഥം.

ത്രൈയംബകം വില്ല് മുറിച്ച് ശ്രീരാമൻ സീതയെ ജീവിത സഖിയാക്കുന്നു. മൂന്ന് ശരീരങ്ങളും ഭഗവൽ പാദങ്ങളിൽ പൂജാപുഷ്പങ്ങളായി അർച്ചിച്ച ഒരു ഭക്തന്റെ മനസ്സ് സാധകനുണ്ടായി എന്നർത്ഥം. ഊർമ്മിളയെ ലക്ഷ്മണകുമാരനും ശ്രുതകീർത്തിയെ ശത്രുഘ്നനനും, മാണ്ഡവിയെ ഭരതനും വിവാഹം ചെയ്തു.

ഊർമ്മി എന്ന പദത്തിനർത്ഥം തിരമാല എന്നാണ്. ചിന്തകളെന്ന തിരമാലകളാണ് മനസ്സിനെ സൃഷ്ടിച്ചിരിയ്ക്കുന്നത്. ചിന്തിച്ചില്ലെങ്കിൽ മനസ്സുമില്ല. മനസ്സിന്റെ അലയടിക്കുന്ന ഭാവത്തെ അതായത് ഊർമ്മിളയെ ലക്ഷ്യബോധമെന്ന ലക്ഷ്മണൻ ഭാര്യയായി സ്വീകരിയ്ക്കുന്നു. വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണിത്. നമ്മുടെ ലക്ഷ്യബോധമാണ് നമ്മുടെ ചലനാത്മകമായ മനസ്സിനെ നിയന്ത്രിച്ചുകൊണ്ടു പോകാൻ നമ്മെ സഹായിയ്ക്കുന്നത്. കുശധ്വജന്റെ പുത്രിയാണ് ശ്രുതകീർത്തി. കുശത്തിനെ ധ്വജമാക്കിയവനാണ് കുശധ്വജൻ. കുശപ്പുല്ല് വൈദിക സംസ്ക്കാരത്തിന്റെ ചിഹ്നം തന്നെയാണ്. ശ്രുതം എന്ന വാക്കിന് വേദം എന്ന് സാരം. ശ്രുതകീർത്തി വേദങ്ങളുടെ മാഹാത്മ്യമെന്നർത്ഥം. മനസ്സിന്റെ ശത്രുതാമനോഭാവം പോകണമെങ്കിൽ സാധകന് തത്ത്വചിന്താപരമായ ഒരു വ്യക്തിത്വം ഉണ്ടാകണം. ആ വ്യക്തിത്വം ഉണ്ടാകേണ്ടത് വേദപഠനത്തിലൂടെയാണ്. ശത്രുഘ്നൻ ശ്രുതകീർത്തിയെ വിവാഹം കഴിയ്ക്കുന്നതിന്റെ പൊരുൾ അതാണ്. അതുപോലെ തന്നെ മാണ്ഡവിയുടെയും കാര്യം. വൈദികസംസ്ക്കാരത്തിന്റെ പ്രതീകമായ കുശധ്വജന്റെ മറ്റൊരു പുത്രിയാണ് മാണ്ഡവി. ഭരണനിപുണത അല്ലെങ്കിൽ കാര്യങ്ങൾ കൈകാര്യം ചെയ്യേണ്ടതിനുള്ള കഴിവ് അതാണ് ഭരതൻ. ഇത്തരത്തിൽ ഭരണ കഴിവ് നേടേണ്ട ഒരു സാധകന് വേദങ്ങളും ഉപനിഷത്തുകളും ആണ് അടിസ്ഥാനപ്രമാണങ്ങൾ. ഏറ്റവും പ്രയോഗമധുരമായ വസ്തുതകൾ വേദങ്ങളിലും ഉപനിഷത്തുകളിലുമുണ്ട്. ഉപനിഷത്തുകളിൽ ഏറെ പ്രസിദ്ധമായ മുണ്ഡകോപനിഷത്തും, മാൺഡൂക്യോപനിഷത്തും അന്നു

രാജകുമാരന്മാരെ രാജ്യതന്ത്രം പഠിപ്പിയ്ക്കാൻ ഉപയോഗിക്കുന്ന ഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടവയായിരുന്നു.



**മിഥിലാപുരിയിൽ നിന്നും മടങ്ങുന്ന ശ്രീരാമസംഘത്തെ പരശുരാമൻ തടഞ്ഞു നിറുത്തുന്നുവല്ലോ. എന്തിന്റെ പ്രതീകമാണ് പരശുരാമൻ?**

ദശരഥനും, വിശ്വാമിത്രനും, രാമനും, ലക്ഷ്മണനും, ഭരതനും, അമ്മമാരും ഭാര്യമാരുമായി വിവാഹശേഷം അയോദ്ധ്യയിലേയ്ക്ക് മടങ്ങി. വളരെ സന്തോഷത്തോടു കൂടിയായിരുന്നു മടക്കം. പക്ഷെ ആ സന്തോഷത്തിന് വിരാമമായിയെന്നു സൂചിപ്പിച്ചുകൊണ്ട് ദുർലക്ഷണങ്ങൾ കണ്ടു തുടങ്ങി. പെട്ടെന്ന് അവരുടെ വഴി തടഞ്ഞു കൊണ്ടെത്തി പരശുരാമൻ. ഇരുപത്തിയൊന്നു വട്ടം ഭൂമിയെ ചുറ്റി ക്ഷത്രിയ കുലത്തിന്റെ അന്ത്യം കുറിച്ചയാളാണ് പരശുരാമൻ. ഇപ്പോൾ പക അല്പം അടങ്ങി തപസ്സിലാണ്. പക്ഷെ ശ്രീരാമൻ ത്രൈയംബകം വില്ലൊടിച്ച വാർത്തയറിഞ്ഞ് കാത്ത് നില്ക്കുകയാണ് വഴിയിൽ. പരശുരാമനെ കണ്ട് എല്ലാവരും വണങ്ങി. "ശിവ ചാപം കുലച്ച നിനക്ക് എന്റെ കയ്യിലെ വൈഷ്ണവ ചാപം കുലയ്ക്കാമൊ?" അതാണ് പരശുരാമന്റെ ചോദ്യം. രാമൻ നിഷ്പ്രയാസം വൈഷ്ണവ ചാപം കുലയ്ക്കുന്നു. പരശുരാമൻ ശ്രീരാമന്റെ മുമ്പിൽ കീഴടങ്ങുന്നു. തന്റെ സിദ്ധികൾ മുഴുവൻ ശ്രീരാമനിൽ ലയിപ്പിച്ച് മഹേന്ദ്രഗിരിയിലേക്ക് ധ്യാനത്തിനായി മടങ്ങുന്നു. ശ്രീരാമനും സീതയും കുടുംബവും അയോദ്ധ്യയിൽ എത്തി സസന്തോഷം വാണു.

ജമദഗ്നിയുടേയും രേണുകയുടേയും മകനായി പിറക്കുന്ന ഈശ്വരാവതാരമാണ് പരശുരാമൻ എങ്കിലും ആ മഹാത്മാവ് അടക്കാനാകാത്ത ക്രോധത്തിന്റേയും പകയുടേയും പ്രതീകമാണ്. തന്റെ അച്ഛനെ ഒരു ക്ഷത്രിയ രാജാവ് കൊന്നുവെന്ന കാരണത്താൽ ക്ഷത്രിയ ജാതിയിൽപ്പെട്ട എല്ലാ രാജാക്കന്മാരേയും വധിച്ച് ഭൂമിയെ ക്ഷത്രിയ രഹിതമാക്കാൻ ഇരുപത്തിയൊന്നു തവണ ഭൂമിയെ വലം വെച്ചു അദ്ദേഹം. സദാ പരശു അല്ലെങ്കിൽ മഴു എന്ന ആയുധവുമായി നടക്കുന്ന ആളാണ് പരശുരാമൻ. ഒരു വൃക്ഷം അമിതമായി വളരുമ്പോൾ അതിന്റെ കൊമ്പുകളെ ചെത്തിമിനുക്കുവാൻ ഉപയോഗിക്കുന്ന ആയുധമാണ് മഴു. ക്ഷത്രിയന്മാർ ഭൂമിയിൽ വൻ അഹങ്കാരികളായി

മാറുകയും ബ്രാഹ്മണ്യത്തെ നശിപ്പിക്കുവാൻ ഒരുമ്പെടുകയും ചെയ്തപ്പോൾ ആ അഹങ്കാരവൃക്ഷത്തിന്റെ കൊമ്പുകൾ ചെത്തികളയുവാൻ ഭൂമിയിൽ എത്തിയ മഹാവിഷ്ണുവിന്റെ അംശാവതാരമാണ് പരശുരാമൻ. അദ്ദേഹത്തിന്റെ കൈയ്യിലെ മഴു ഏറ്റവും അനുയോജ്യമായ ഒരു പ്രതീകമാണ്. ഒടുവിൽ പരശുരാമൻ ശ്രീരാമന്റെ മുമ്പിൽ അടിയറവു പറയുന്നു. ആദ്ധ്യാത്മിക ബോധത്തിന്റെ മുമ്പിൽ സാധകന്റെ ക്രോധവും പകയും ഇതുപോലെ അടിയറ പറയുന്ന ദിവസം വന്നെത്തണം.

ക്രോധം സാധനാ വീഥിയിലെ ഏറ്റവും പ്രയാസമേറിയ കിടങ്ങാണ്. അതിനുള്ളിൽ വീണുപോയാൽ സാധകന്റെ യോഗശക്തി ചോർന്നുപോകും. സാധകൻ അധഃപതിയ്ക്കും. ഏറ്റവും വലിയ സാധകർപോലും തോറ്റു പോകുന്ന ഒരു വിഷയമാണിത്. രോഗഗ്രസ്തമായ ശരീരം, വികലമായ മനസ്സ്, അപകർഷതാബോധം, ആത്മവിശ്വാസക്കുറവ് തുടങ്ങിയവ ക്രോധത്തിന് കാരണമാകാം. ക്രോധം സാധകന്റെ സാധനാ ഗൗരവത്തെ കുറയ്ക്കുന്നു. ക്രോധം മനസ്സിന്റെ സമനില തെറ്റിയ്ക്കുന്നു. അപ്പോൾ തെറ്റുകൾ വർദ്ധിയ്ക്കുന്നു. പിന്നെ കുറ്റബോധത്താൽ നീറാനിടവരുന്നു. അതുകൊണ്ട് കോപത്തെ പരിത്യജിക്കണം. ക്രോധത്തെ അടക്കാൻ സാധിക്കാത്ത ഗുരു താൻ എത്ര വലിയവൻ എന്നു ഭാവിച്ചാലും സാധനാ മത്സരത്തിൽ തോറ്റുതുന്നം പാടുകതന്നെ ചെയ്യും. ഒരു യാഥാർത്ഥ ഗുരുവിനെ തിരിച്ചറിയാൻ അദ്ദേഹത്തിന് കോപത്തെ അടക്കുവാനുള്ള കഴിവുണ്ടോ എന്നുമാത്രം നോക്കിയാൽ മതി. പരശുരാമന് ബ്രഹ്മസാക്ഷാത്ക്കാരം ലഭിച്ചില്ല. അതിന്റെ കാരണം അടക്കാനാകാത്ത കോപവും താൻ ഒരു ബ്രാഹ്മണനാണെന്ന അമിതമായ വർഗ്ഗീയ വികാരവുമായിരുന്നു. തന്റെ അച്ഛനെ കൊന്നത് ഒരു കൂട്ടം ക്ഷത്രിയരായതുകൊണ്ട് ലോകത്തെ ക്ഷത്രിയരെല്ലാം അധർമ്മികളാണെന്ന നിഗമനം ബാലിശമാണ്. ആദ്ധ്യാത്മിക സാധനയിൽ ഒരുവന് ഒരിയ്ക്കലും സംഭവിയ്ക്കാൻ പാടില്ലാത്ത ഒരു കാര്യമാണ് വർഗ്ഗീയ ബോധം.

ക്രോധം വല്ലാത്തൊരു പ്രശ്നം തന്നെയാണ്. അതെനിക്കു എപ്പോഴും തോന്നിയിട്ടുണ്ട്. എന്റെ സ്വന്തം അനുഭവത്തിൽ നിന്നു തന്നെ എനിക്കതു പറയുവാൻ കഴിയും. ചെറുപ്പ കാലത്തു എനിയ്ക്കു ദേഷ്യത്തെ നിയന്ത്രിക്കുക വിഷമമായിരുന്നില്ല. അന്ന് ഞാൻ വളരെ ശാന്തസ്വഭാവമുള്ള ഒരു പെൺകുട്ടിയായിരുന്നു. പിന്നെ കുറച്ച് പ്രായമായപ്പോൾ പെട്ടെന്ന് ദേഷ്യം വരുന്ന ഒരു സ്വഭാവം എനിയ്ക്കുണ്ടായി. ദേഷ്യം വന്നാൽ പൊട്ടിത്തെറിയ്ക്കും. അപ്പോൾ 'വായിൽ തോന്നിയത്

കോതയ്ക്കു പാട്ട് ' എന്ന രീതിൽ എന്തും വിളിച്ചു പറയും. പിന്നീടു ദേഷ്യം വന്നു പോയല്ലോ എന്ന കുറ്റബോധത്തിൽ നീറിപ്പുകയുകയും ചെയ്യും. എനിയ്ക്കെന്നല്ല സമൂഹത്തിൽ പലർക്കും ഈ ദുഃസ്വഭാവമുണ്ട്. സ്വാമിയുടെ ഉപദേശങ്ങൾ കേട്ട് ഞാൻ പല തവണ "ഇനിയൊരിയ്ക്കലും ദേഷ്യപ്പെടില്ലാ" യെന്നൊക്കെ ദൃഢനിശ്ചയം ചെയ്തിരുന്നു. പക്ഷെ അവ യൊക്കെ ജലരേഖകളായിമാറുകയായിരുന്നു. പിന്നീട് ഞാൻ എന്റെ തെറ്റ് തിരിച്ചറിഞ്ഞു. ആ കഥ ഇങ്ങനെയാണ്. ഒരിക്കൽ ഞാനെന്റെ ദേഷ്യത്തെക്കുറിച്ച് സ്വാമിയോടു പറഞ്ഞപ്പോൾ അദ്ദേഹം ഒരു കഥ പറഞ്ഞു. ഇതു പറയുമ്പോൾ എന്നോടൊപ്പം എന്റെ മകനുമുണ്ടായി രുന്നു കഥകേൾക്കാൻ.

ഒരിടത്ത് വളരെ മുൻ കോപിയായ ഒരു യുവാവുണ്ടായിരുന്നു. അവന്റെ മുൻകോപം കൊണ്ട് അച്ഛനുമമ്മയ്ക്കും വളരെ വിഷമമായി രുന്നു. ഒരു ദിവസം അച്ഛന് ഒരു വിദ്യ തോന്നി. ഒരു തടികഷണമെടുത്ത് വീടിന്റെ വരാന്തയുടെ ചുമരിൽ തറച്ചു. മകൻ ഓരോപ്രാവശ്യം ദേഷ്യ പ്പെടുമ്പോഴും ഓരോ ആണി അദ്ദേഹം തടിയിൽ അടിയ്ക്കും. ഒരു ദിവസം മകൻ ഈ ആണിയടിയുടെ രഹസ്യം ചോദിച്ചു. ആ രഹസ്യം കേട്ടപ്പോൾ അവന് ദേഷ്യം വന്നു. ഉടൻ അച്ഛൻ ഒരു ആണി കൂടെ തറച്ചു. ദിവസങ്ങൾ കടന്നുപോയി. ഒരു ദിവസം ആ മകൻ തടിയിലെ ആണികൾ എണ്ണി നോക്കി. നൂറിൽ പരം ആണികൾ! അവന് വളരെ കുറ്റബോധം തോന്നി. അവൻ ആത്മനിയന്ത്രണം വളരെ ഗൗരവത്തോടു കൂടി തന്നെ പരിശീലി ക്കാൻ തുടങ്ങി. ഒരു ദിവസം അവൻ അച്ഛനെ സമീപിച്ച് പറഞ്ഞു. "എനിക്കു ദേഷ്യം വരുമ്പോൾ അച്ഛൻ ഒരു ആണിയടിക്കുന്നു. ഞാൻ ദേഷ്യത്തെ നിയന്ത്രിച്ചു ശാന്തമായി പെരുമാറുമ്പോൾ ഒരു ആണി ഊരുകയും വേണ്ടെ?" അച്ഛൻ സമ്മതിച്ചു "ശരിയാണ്, നീ ശാന്തമായി പെരുമാറിയാൽ ആണി ഞാൻ ഊരാം"

അങ്ങിനെ മകന്റെ ശാന്തസുന്ദരമായ പെരുമാറ്റത്തിൽ ആണികൾ ഓരോന്നായി തടിയിൽ നിന്ന് ഊരി മാറ്റി. ഒടുവിൽ അവസാനത്തെ ആണിയും മാറിയപ്പോൾ മകൻ അച്ഛനോടു പറഞ്ഞു.

"അച്ഛാ! ഇനി ഈ തടിയും എടുത്തുകളയാം!"

അപ്പോൾ അച്ഛൻ പറഞ്ഞു. "ശരിയാണ് മകനെ, നിന്നെക്കുറിച്ച് എനിക്ക് അഭിമാനമുണ്ട്. നീ അസാധാരണമായ ഇച്ഛാശക്തിയുള്ള ഒരു യുവാവാണ്. ഒരു സാധാരണക്കാരനെക്കൊണ്ട് ഈ പ്രായത്തിൽ ഈ മനോനിയന്ത്രണം സാദ്ധ്യമല്ല".

അതുകേട്ട് മകൻ സന്തോഷിയ്ക്കുമെന്നാണ് അച്ഛൻ കരുതിയത്. പക്ഷെ മകന്റെ കണ്ണുകൾ നിറയുന്നതാണ് അച്ഛൻ കണ്ടത്. ആ തടി ക്കഷണത്തിലേയ്ക്കു നിറകണ്ണുകളുമായി ഉറ്റുനോക്കി നില്ക്കുന്ന മക നെക്കണ്ട് അച്ഛൻ ചോദിച്ചു.

"നീ എന്തിനാ ഇനി വിഷമിയ്ക്കുന്നത്?" അതുകേട്ട് അവൻ പറഞ്ഞു. "അച്ഛാ ആണികൾ പോയി. പക്ഷെ അതുണ്ടാക്കിയ കുഴികൾ അതുപോലെ നില്ക്കുന്നു".

അതുകേട്ട് അച്ഛൻ പറഞ്ഞു. "നീ ഇപ്പോൾ പഠിച്ചത് ജീവിതത്തിലെ ഏറ്റവും വലിയൊരു പാഠമാണ്. നാം ദേഷ്യപ്പെട്ട് ഒരാളോട് പെരുമാറിയിട്ട് 'സോറി'യെന്നു പറയുമ്പോൾ എല്ലാം തീർന്നുവെന്ന് നമ്മൾ വിചാരി യ്ക്കും. എന്നാൽ എത്ര സോറി പറഞ്ഞാലും ആ വ്യക്തിയുടെ ഉള്ളിൽ, ഓർമ്മകളിൽ, ആ മുറിവുകൾ ഉണങ്ങാതെ കിടക്കും. അതുകൊണ്ട് യാതൊരു കാരണവശാലും മറ്റൊരാളെ വാക്കുകൾ കൊണ്ടോ പ്രവൃത്തി കൊണ്ടോ വേദനിപ്പിക്കരുത്".

സ്വാമി ഈ കഥ പറഞ്ഞതിന്റെ പിറ്റേന്ന് എന്റെ മകൻ ഒരു ചുറ്റിക അന്വേഷിച്ച് നടക്കുന്നതു കണ്ടപ്പോൾ ഞാൻ ചോദിച്ചു.

"എന്തിനാടാ നിനക്ക് ചുറ്റിക?"അവൻ പറഞ്ഞു

"സ്വാമി പറഞ്ഞതുപോലെ അമ്മയ്ക്കു ദേഷ്യം വരുമ്പോൾ എനിയ്ക്കു ആണിയടിയ്ക്കാനാ" സത്യത്തിൽ എനിയ്ക്കതു കേട്ടപ്പോൾ ചിരിയല്ല കരച്ചിലാണ് വന്നത്. എന്റെ ഈ പൊട്ടിത്തെറിക്കുന്ന സ്വഭാവം എന്റെ കുഞ്ഞിന് എത്രമാത്രം വിഷമമുണ്ടാക്കിയിരിയ്ക്കും? അവനത് ഉള്ളിൽ കൊണ്ടു നടക്കുകയല്ലെ? ആ ചിന്ത എന്നെ തകർത്ത് കളഞ്ഞു. അന്നു ഞാൻ തീരുമാനിച്ചു. എത്ര പ്രകോപനപരമായ സാഹചര്യം വന്നാലും ഞാൻ കലിതുള്ളുകയില്ലെന്ന്. എന്റെ ആ തീരുമാനം ഞാൻ അതിശക്തമായിത്തന്നെ നടപ്പാക്കി. എന്റെ മകൻ കാട്ടുന്ന ഓരോ കുസൃ തിയ്ക്കും ചാടിക്കടിച്ചുകൊണ്ടിരുന്ന ഞാൻ അത് നിറുത്തി. കഴിയുന്നത്ര സൗമ്യമായി അവനോട് പെരുമാറാൻ തുടങ്ങി. അത് ഞങ്ങളുടെ ഇടയിൽ സൃഷ്ടിച്ച സന്തോഷവും സമാധാനവും അവർണ്ണനീയമാണ്. സത്യത്തിൽ അവന്റെ ഉള്ളിന്റെ ഉള്ളിലെ നേർത്ത വികാരവിചാരങ്ങൾവരെ അവൻ എന്നോട് പങ്കുവയ്ക്കാൻ തുടങ്ങിയതപ്പോഴാണ്.

ക്രോധമെന്ന പരശുരാമനെ ശ്രീരാമൻ തന്റെ വിനയം കൊണ്ട് മുട്ടുകുത്തിച്ച ആ രംഗം സ്വാമി വർണ്ണിച്ചപ്പോൾ ഞാൻ എന്റെ ആ

ജീവിതാനുഭവം ഓർത്തുപോയി. പിന്നെ എനിക്കു ദേഷ്യം വന്നിട്ടേയില്ല യെന്നല്ല ഇതിന്റെ അർത്ഥം. പക്ഷെ എന്റെ പൊട്ടിത്തെറിയ്ക്കുന്ന സ്വഭാവം പാടേ അവസാനിച്ചു. സാധാരണഗതിയിൽ ദേഷ്യപ്പെടുമായിരുന്ന പല സാഹചര്യങ്ങളിലും ഞാൻ പുഞ്ചിരിച്ചുകൊണ്ടു നില്ക്കുന്നതുകണ്ട് എനിയ്ക്കു തന്നെ അത്ഭുതം തോന്നിയിട്ടുണ്ട്. ക്രോധത്തെ നിരോധിച്ച പ്പോൾ തന്നെ എന്റെ വീട്ടിൽ എത്രകണ്ട് ശാന്തിയുണ്ടായിയെന്ന് പറഞ്ഞറി യിയ്ക്കാൻ വിഷമം.



**രാമനും സീതയും അയോദ്ധ്യയിൽ എത്തി. ആ അല്പ കാലംമാത്രമാണ് അവർ സന്തോഷമെന്താണ് എന്ന് അറിഞ്ഞിരുന്നത് അല്ലേ സ്വാമി?**

ആത്മീയ ഭാവമായ രാമനും മനസ്സായ സീതയും ഒത്തൊരുമിച്ച് കഴിയുന്ന കാലം എന്തുകൊണ്ടും സന്തോഷഭരിതമായിരിയ്ക്കും ഒരു സാധകന്. പക്ഷെ സാധനാജീവിതം ഒരിയ്ക്കലും കളകളാരവം മുഴക്കി മുന്നോട്ടോടുന്ന ഒരു അരുവിയായി ഏറെക്കാലം പോകില്ല. പ്രതിബ് ന്ധങ്ങൾ ആകാശത്തിൽ കാർമേഘങ്ങൾ പോലെ പ്രത്യക്ഷപ്പെട്ടുകൊണ്ടി രിയ്ക്കും. ഇത്തരം പ്രതിബന്ധങ്ങളിലൂടെ കടന്നുപോകുമ്പോഴാണ് ഒരു സാധകൻ ഒരു സാധനാരത്നമായി രൂപപ്പെടുന്നത്. കാട്ടിന്റെ ഉള്ളിൽ നിന്ന് നദിയിലേയ്ക്ക് അടർന്നു വീഴുന്ന പാറ നദിയിലൂടെ തട്ടിയും മുട്ടിയുമൊഴുകി വെള്ളാരം കല്ലായി രുപപ്പെടുന്നത് പോലെ സാധകൻ രൂപപ്പെടണം. അതിനായി മുമ്പിലെത്തുന്ന പ്രതിബന്ധങ്ങളെ തന്റെ വഴി മുടക്കുന്ന കരിങ്കല്ലായിട്ടല്ല മറിച്ച് തനിയ്ക്കു ചവിട്ടിക്കയറുവാനുള്ള പടികളായി വേണം സാധകൻ കാണുവാൻ.



**അയോദ്ധ്യാകാണ്ഡം ആരംഭിയ്ക്കുന്നതു മഹാമുനി നാരദരുടെ വരവോടെയാണ്. എന്താണ് നാരദൻ പ്രതിനിധാനം ചെയ്യുന്നത്?**

നാരദം എന്ന വാക്കിന്റെ അർത്ഥം മേഘമെന്നാണ്. മേഘങ്ങളിൽ നിന്നു വന്നവൻ അല്ലെങ്കിൽ സ്വർഗ്ഗത്തിൽ നിന്നുവന്നവൻ എന്ന അർത്ഥ

ത്തിലായിരിയ്ക്കാം നമ്മൾ ബ്രഹ്മാവിന്റെ പുത്രനായ ആ മഹായോഗിയെ നാരദൻ എന്നു വിളിയ്ക്കുന്നത്. തംബുരുവിനെ ധരിയ്ക്കുന്നവൻ എന്നതു കൊണ്ടും നാരദനാകാം. നമ്മുടെ ജീവിതഗാനത്തിന് ഒരു പ്രത്യേക ശ്രുതിയും, താളവുമുണ്ട്. സത്യത്തിൽ ഓരോ മനുഷ്യജീവിതവും ഓരോ ഗാനാലാപനമാണ്. ശ്രുതി തെറ്റാതെ താളം പിഴയ്ക്കാതെ ആലാപനം ചെയ്യുകയെന്നതാണ് പ്രധാനം. ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിയിൽ തന്നെ ഒരു രാഗ, താള, ശ്രുതി ലയമുണ്ട്. ബ്രഹ്മാവിനാൽ സൃഷ്ടിയ്ക്കപ്പെട്ട താണ് ആ സംഗീതഭാവം. ജീവിതത്തിൽ ശ്രുതി തെറ്റുമ്പോൾ ദൈവീക ഭാവം ആ ദിവ്യതംബുരുവുമായെത്തുന്നു. ശ്രുതിഭംഗത്തെക്കുറിച്ച് ഓർമ്മി പ്പിയ്ക്കുവാൻ. താളഭ്രംശത്തെക്കുറിച്ച് മനസ്സിലാക്കിത്തരാൻ. നാരദന്റെ ഈ കർമ്മത്തെ കലഹമുണ്ടാക്കലായി വ്യാഖ്യാനിയ്ക്കപ്പെടാറുണ്ട്. സംഘർഷമുണ്ടായാലേ അഗ്നിയുണ്ടാകു. അഗ്നിയുണ്ടായാലെ സ്ഫുടം ചെയ്യലുണ്ടാകു. ഭക്തിയുടെ ശ്രുതിയിലാണ് ഒരു സാധകൻ തന്റെ ജീവിത ഗാനം ചിട്ടപ്പെടുത്തേണ്ടതും, ആലപിക്കേണ്ടതും. ഭക്തിയുടെ അവതാര മാണ് നാരദൻ. ഭക്തി നമുക്ക് ജീവിതത്തിന്റെ ശ്രുതിബോധം നല്കുന്നു. സാധനാജീവിതം മുന്നോട്ടുള്ള ഒരു ഒഴുക്കാണ്. അതു ഒരു പുഴയാണ്. നിശ്ചല മായകുളമല്ല. ഒരു ആശ്രമത്തിന്റെ ശാന്തപൂർണ്ണമായ അന്തരീക്ഷത്തിൽ സമാ ധാനപൂർവ്വം എല്ലാ ഇന്ദ്രീയങ്ങളുമടക്കി നല്ല നിഷ്ഠകളോടു കൂടി ജീവിച്ച് പോയാൽ മാത്രം സാധനയാവുകയില്ല. ജീവിതത്തിന്റെ പടിക്കെട്ടുകൾ താണ്ടി മുന്നോട്ടു പോകണം. ചുമതലകളെ കോരിയെടുക്കണം. മറ്റുള്ളവരുടെ നന്മയ്ക്കും, സന്തോഷത്തിനും വേണ്ടി പ്രവർത്തിയ്ക്കണം. പക്ഷെ അങ്ങനെ പ്രവർത്തിയ്ക്കുമ്പോൾ താളവും ശ്രുതിയും തെറ്റാതെ നോക്കുകയും വേണം. ആ മാർഗ്ഗഭംഗം വരാതിരിയ്ക്കാൻ സാധകന് എപ്പോഴും ആശ്രയിയ്ക്കാവുന്ന ഒരു സങ്കേതമാണ് ഭക്തിയോഗം. നാരദമഹർഷി ഭക്തിയോഗത്തിന്റെ ആൾരൂ പമാണ്. ആദ്ധ്യാത്മിക സാധനാ നിഷ്ഠകളുടേയും അച്ചടക്കത്തിന്റേയും സംര ക്ഷണയിൽ സസുഖം കഴിഞ്ഞു പോകുന്ന സാധകൻ വരൾച്ച മുരടിച്ച ഒരു വൃക്ഷത്തെപ്പോലെയാകും. നഴ്സറികൾക്കുള്ളിലെ കുളിരിൽ വളരുന്ന ബോൺസായി വൃക്ഷങ്ങൾ പോലെ വളരുവാനല്ല സാധകൻ ശ്രമിയ്ക്കേ ണ്ടത്. ഒരു കൊടുങ്കാട്ടിലെ വൻമരമായി വളരുവാനാണ്. അപ്പോൾ കൊടും വെയിലിനേയും കാറ്റിനേയും കാട്ടുതീയേയുമെല്ലാം അതിനു നേരി ടേണ്ടതായി വരും. അങ്ങനെ നേരിട്ടാൽ മാത്രമേ ഒരു വൻമരമായി വള രുവാൻ അവനു സാധിക്കു.

നാരദമഹർഷി ശ്രീരാമനെ വന്നുകണ്ട് ഭഗവാന്റെ അവതാരോദ്ദേശ്യത്തെക്കുറിച്ച് ഓർമ്മിപ്പിയ്ക്കുന്നു. ദശരഥൻ രാമനെ രാജ്യാഭിഷേകം നടത്തി അയോദ്ധ്യയുടെ രാജാവാക്കാൻ പോകുന്ന കാര്യവും ദേവന്മാർ അതു മുടക്കുവാൻ പോകുന്നതും പതിന്നാലു വർഷത്തെ വനയാത്രയ്ക്കായി രാമൻ പുറപ്പെടേണ്ട കാര്യവും ധരിപ്പിയ്ക്കുന്നു. ശ്രീരാമൻ സസന്തോഷം അതിന് തയ്യാറാവുന്നു.

ഭരതനും, ശത്രുഘ്നനും തങ്ങളുടെ അമ്മാവൻ യുധാജിത്തിന്റെ രാജ്യമായ കേകയത്തേയ്ക്കു പോയി. ലൗകിക ജീവിതത്തിന്റെ പ്രശ്നങ്ങളൊന്നും കൈകാര്യം ചെയ്യാതെ അധർമ്മത്തെ നശിപ്പിയ്ക്കാൻ മുന്നിട്ടിറങ്ങാതെ ഗുഹയിലോ ആശ്രമത്തിനകത്തോ ചടഞ്ഞു കൂടുന്ന ആദ്ധ്യാത്മിക വ്യക്തിത്വങ്ങൾക്കു ഭരണനൈപുണ്യവും, ശത്രുതാനാശനാപാടവവും കൊണ്ടെന്തുകാര്യം? യുദ്ധങ്ങളില്ലെങ്കിൽ യോദ്ധാക്കൾക്കെന്തു കാര്യം? യുദ്ധമെല്ലാം ജയിച്ചു ലഭിയ്ക്കുന്ന സമാധാനത്തിൽ അവർ ഒതുങ്ങിക്കൂടും. ഭരതനും ശത്രുഘ്നനും യുധാജിത്തിന്റെ രാജ്യത്തു പോയി താമസിയ്ക്കുന്നതിന്റെ പൊരുൾ അതാണ്.

ഒരു ഗുരു വളരെ കഷ്ടപ്പെട്ട് സാധന ചെയ്ത് ജ്ഞാനപീഠത്തിലെത്തുമ്പോൾ അദ്ദേഹത്തിന്റെ തണലിൽ കുറേ സാധകർ അഭയം തേടും. അവർ അദ്ദേഹത്തിന്റെ പാഠങ്ങൾ കാണാതെ പഠിയ്ക്കാനും അനുഷ്ഠാനങ്ങൾ അതേപടി അനുഷ്ഠിയ്ക്കാനും അദ്ദേഹത്തെ ദൈവപുരുഷനായിക്കണ്ട് ആരാധിയ്ക്കാനും വെമ്പൽകൊള്ളും. ആ ഗുരുവിന്റെ അപദാനങ്ങൾ പാടി നടക്കുന്നതും ആചാരങ്ങൾ തെറ്റാതെ അനുഷ്ഠിയ്ക്കുന്നതുമാണ് സാധനയെന്ന് തെറ്റിദ്ധരിച്ച് ഗുരുവിനെപ്പോലെ വസ്ത്രം ധരിയ്ക്കാനും, ജട വളർത്താനുമെല്ലാമായിരിയ്ക്കും അവരുടെ ആഗ്രഹം. ഗുരുവിന്റെ തണലിലായതുകൊണ്ട് തന്നെ അവരുടെ വളർച്ച മന്ദീഭവിച്ചു പോകും. കാരണം ആദ്ധ്യാത്മിക ജീവിതപാടത്തിൽ ഗുരു വെട്ടിയുണ്ടാക്കിയ വരമ്പിലൂടെയാണല്ലോ അവരുടെ യാത്ര. സ്വാഭാവികമായും യാത്ര സുഖകരമായിരിയ്ക്കും. ഈ സുഖം തന്നെയാകും ഒടുവിൽ അവരുടെ ആദ്ധ്യാത്മിക വളർച്ചയ്ക്ക് ഏറ്റവും പ്രതികൂലമായി ഭവിയ്ക്കുന്നതും. ഒരു സിംഹക്കുട്ടി ആട്ടിൻ പറ്റങ്ങളോടൊപ്പം വളർന്ന് ആട്ടിൻ കുട്ടിയെ പോലെയാകും. ശൗര്യവും, വൈരാഗ്യവും തീർന്ന് കൂഴച്ചക്കപോലെ കുഴകുഴാന്നിരിയ്ക്കുന്ന നിരവധി സന്യാസികളേയും സന്യാസിനിമാരേയും നമ്മുടെ ചുറ്റും നമുക്ക് കാണാം. നിഷ്ഠകളും അനുഷ്ഠാനങ്ങളും അച്ചടക്കവും

കൊണ്ടുണ്ടാകുന്നത് ഒരു ആദ്ധ്യാത്മിക സംസ്ക്കാരമാണ്. അത്തരത്തിലൊരു സംസ്ക്കാരമുണ്ടാകേണ്ടത് ആവശ്യം തന്നെ. പക്ഷെ ആ സംസ്ക്കാരമല്ല സാധന. സാധനയനുഷ്ഠിയ്ക്കാനുള്ള അടിസ്ഥാന യോഗ്യതമാത്രമാണത്. ആ യോഗ്യതാ പരീക്ഷയിൽ ജയിച്ചുവെന്നതുകൊണ്ട് എല്ലാമായില്ല. സാധന അനുഷ്ഠിച്ചേ തീരൂ. എൻട്രൻസ് പരീക്ഷയിൽ വിജയിയ്ക്കാതെ ആർക്കും മെഡിക്കൽ കോളേജിൽ പഠിയ്ക്കുവാനാകില്ല. എന്നാൽ യോഗ്യതാ പരീക്ഷ വിജയിച്ചു എന്നതുകൊണ്ട് മാത്രം ഒരു ഡോക്ടറായി തീരുകയുമില്ല. ഒരു ആൽമരം പോലെ വളർന്നു പന്തലിച്ച ഗുരുവിന്റെ ശിഷ്യന്മാരായി വർഷങ്ങളോളം കഴിഞ്ഞിട്ടു ഒരു പുല്ലിനോടൊപ്പം പോലും ഉയരം പ്രാപിക്കാത്ത ശിഷ്യന്മാരുണ്ടാകുന്നതിന്റെ കാര്യമിതാണ്. ആശ്രമത്തിന്റെ ശാന്തതയിൽ ഒളിച്ചിരിക്കുകയല്ല ഒരു സാധകന്റെ ലക്ഷ്യം. അവിടെ കിട്ടുന്ന സമാധാനം യാന്ത്രികവും കൃത്രിമവുമാണ്. സാധകൻ ജീവിതത്തിന്റെ രാജവീഥിയിലേക്ക് ഇറങ്ങുമ്പോൾ മാത്രമാണ് അവന്റെ വിദ്യയുടെയും അഭ്യാസത്തിന്റേയും മാറ്റ് ഉരയ്ക്കപ്പെടുന്നത്.

സ്വാമി പറഞ്ഞ ഉപമ വളരെ നല്ലതാണെന്നെനിയ്ക്കു തോന്നി. ശരിയാണ്. കാടുകളിൽ വളരുന്ന മരങ്ങൾക്കാണ് എപ്പോഴും നല്ല വളർച്ചയുണ്ടാകുക കൊടുങ്കാടുകൾക്കുള്ളിൽ വളർന്ന് പന്തലിയ്ക്കുന്ന മരങ്ങൾക്കുള്ള വളർച്ച പൂന്തോട്ടങ്ങളിൽ വളരുന്ന മരങ്ങൾക്ക്, ഉണ്ടാവുകയില്ല. വളരാനുള്ള ആഗ്രഹം ഉള്ളിലുണ്ടാവുകയും പരസ്പരം മത്സരിയ്ക്കാൻ സാഹചര്യം ഉണ്ടാവുകയും ചെയ്യുമ്പോൾ മാത്രമാണ് ഒരാൾക്ക് വളർച്ചയുണ്ടാകുന്നത്. സത്യത്തിൽ ജീവിതം തന്നെ ഒരു അതിജീവനമാണ്. ഈ കാര്യം വ്യക്തമാക്കാൻ വേണ്ടി സ്വാമി മുമ്പ് പറഞ്ഞ ഒരു കഥ ഇവിടെ സൂചിപ്പിച്ചുകൊള്ളട്ടെ.

ഒരിക്കൽ ഒരു സാധകൻ ഒരു ഗുരുവിനെ സമീപിച്ച് ചോദിച്ചു "ജീവിതക്ലേശങ്ങളൊന്നും കൂടാതെയുള്ള ആരെങ്കിലുമുണ്ടോ സ്വാമി?"

"ഉണ്ടല്ലോ". സ്വാമി പറഞ്ഞു. "ഈ നഗരത്തിൽ തന്നെയുണ്ട്?"

"ഉവ്വൊ? എനിയ്ക്കവരെ ഒന്നു പരിചയപ്പെട്ടാൽ നന്നായിരുന്നു?"

"ങ്ങാ ഹാ! അത്രയ്ക്കിഷ്ടമാണോ അവരെ?"

"അതല്ലാ... അവരെ പരിചയപ്പെട്ടാൽ അവരുടെ ജീവിതരഹസ്യമെന്തെന്നു മനസ്സിലാക്കിയാൽ, എനിയ്ക്കും അതുപോലെ പ്രശ്നങ്ങളൊന്നുമില്ലാതെ ജീവിയ്ക്കാമല്ലോ?"

"ശരി. പോയിട്ട് രാത്രി പന്ത്രണ്ടരയ്ക്കു വരു" ഗുരു പറഞ്ഞു. .

സാധകൻ പോയിട്ട് രാത്രിയായപ്പോൾ വന്നു. ഗുരു അവനേയും കൂട്ടി അടുത്ത സെമിത്തേരിയിലേയ്ക്കു പോയി. അവിടുത്തെ കല്ലറകളിലേയ്ക്ക് ചൂണ്ടിക്കാട്ടി ഗുരു പറഞ്ഞു.

"ദാ... ആ കിടക്കുന്ന കല്ലറകളിൽ കുറേപ്പേരുണ്ട് അവർക്ക് ഒരു പ്രശ്നങ്ങളുമില്ല".

സ്വാമി തുടർന്നു.

"ജീവിതമാണൊ അതിൽ പ്രശ്നങ്ങളുമുണ്ടാകും. ആ പ്രശ്നങ്ങളാണ് ജീവിതത്തെ രസകരമാക്കി മാറ്റുന്നത്. പ്രശ്നങ്ങളെ ജീവിത തടസ്സങ്ങളായി കാണാതെ അവയെ നമ്മൾ വളരുവാനുള്ള അവസരങ്ങളായി കരുതണം. അങ്ങിനെ ജീവിതത്തിനെ കാണുന്നവനെ വളർച്ചയുള്ളൂ. അതൊരു പരമസത്യം തന്നെയാണ്".

ഭൗതിക ജീവിതമെന്ന പോലെ സാധനാ ജീവിതവും പ്രശ്നങ്ങളെ നേരിടേണ്ടജീവിതമാണ്. പ്രശ്നങ്ങളിൽ നിന്നൊളിച്ചോടി ഒരു ഗുഹയ്ക്കുള്ളിലോ, ആശ്രമത്തിന്റെ നാല് ചുമരുകൾക്കുള്ളിലോ അഭയം തേടി ഒന്നും ചെയ്യാതെ അലസരായിരുന്ന് ഭക്തജനങ്ങൾ നല്കുന്ന അന്നവും തിന്ന് ജീവിയ്ക്കുന്നതല്ല സാധന. ഒരു യോഗി പ്രശ്നങ്ങളിലേയ്ക്കെടുത്ത് ചാടണം. ഒരു രാഷ്ട്രീയക്കാരന്റെ സേവന സന്നദ്ധതയും ജനങ്ങളുടെ ക്ഷേമത്തിലുള്ള താല്പര്യവും ഒരു യോഗിയ്ക്കുണ്ടാകണം. എന്നാൽ രാഷ്ട്രീയക്കാരുടെ അധികാരമോഹമോ, സ്വാർത്ഥ ചിന്തകളോ ഉണ്ടാകരുത്. നേതൃത്വസ്ഥാനം, സമൂഹത്തിൽ പ്രാധാന്യം, അധികാരം, അണികളുടെ ആരാധന ഇത്തരത്തിലുള്ള ഒന്നും ഒരു യോഗിയെ ആകർഷിയ്ക്കരുത്. ആ പ്രശ്നങ്ങളെ നേരിടുമ്പോഴും അവയെ തരണം ചെയ്യുമ്പോഴുമാണ് അയാളുടെ സാധനാശക്തിയ്ക്കു മൂർച്ചയുണ്ടാകുന്നത്. സാധന ഒരു ബാറ്ററി ചാർജ്ജു ചെയ്യലാണ്. ബാറ്ററി കൂടെ കൂടെ ചാർജ്ജ് ചെയ്ത് വെച്ചില്ലെങ്കിൽ അത് പൂപ്പ് പിടിച്ചു പോവുകയേയുള്ളു. അതുപോലെ തന്നെ സാധകന്റെ കാര്യവും. അങ്ങിനെ പ്രശ്നങ്ങളുടെ നടുവിൽ നില്ക്കുമ്പോഴും നിഷ്പ്രപഞ്ചനായി നില്ക്കുന്ന ദിവ്യവിദ്യയാണ് യോഗവിദ്യ. പായസത്തിൽ കിടന്നു മറിയുന്ന ഒരു ചട്ടുകം പോലെയാണ് യോഗി. പായസത്തിനെ മധുരതരമാക്കി മാറ്റുന്ന ജോലിയിൽ മുഴുകുന്ന ചട്ടുകത്തിന് പായസത്തിന്റെ സ്വാദുകൊണ്ട് ഒരു കാര്യവുമില്ല. ഇതായിരിയ്ക്കണം സാമൂഹ്യസേവനത്തിനോടുള്ള ഒരു യഥാർത്ഥ യോഗിയുടെ സമീപനം.

ശ്രീരാമകൃഷ്ണദേവന്റേയും സ്വാമിവിവേകാനന്ദന്റേയും, ശ്രീബുദ്ധന്റേയും, ആദിശങ്കരന്റേയും ശ്രീനാരായണഗുരുവിന്റേയും, ശ്രീ ചട്ടമ്പി സ്വാമിയുടേയും ജീവിതം നോക്കു. അവർ തങ്ങളുടെ സാധനയുടെ വെളിച്ചം ലോകത്തിനു നല്കിയവരാണ്. നൂറായിരം ജീവിത പ്രശ്നങ്ങളിലൂടെ സ്ഫുടം ചെയ്തെടുത്ത മാണിക്യങ്ങളാണവ. അത്തരത്തിൽ സ്വജീവിത സാധന കൊണ്ട് പ്രപഞ്ചത്തിന് നന്മ ചെയ്യുന്ന ഒരു യോഗിയും തന്റെ ആത്മസാക്ഷാത്ക്കാരത്തിനുവേണ്ടി മാത്രം യോഗം അനുഷ്ഠിയ്ക്കുന്നവരും തമ്മിലുള്ള വ്യത്യാസം സ്വർണ്ണ അയിരും സ്വർണ്ണവും തമ്മിലുള്ള വ്യത്യാസം പോലെയാണ്. ഒരു ടൺ സ്വർണ്ണ അയിരിന് ഒരു പക്ഷെ ഒരു കഴഞ്ചു സ്വർണ്ണത്തിന്റെ വിലപോലുമുണ്ടാവില്ല. കാലമെന്ന റിഫൈനറിയിൽ ജീവിതാനുഭവങ്ങളാകുന്ന വിവിധ സ്റ്റേജുകളിലൂടെ കടന്നു പോകുമ്പോഴാണ് സ്വർണ്ണത്തിന്റെ ഒരു വണ്ടി അയിരിൽ നിന്ന് ഒരു കഴഞ്ച് സ്വർണ്ണം ഉണ്ടായി വരുന്നത്. സ്വർണ്ണം ലഭിച്ചില്ലെങ്കിൽ അത് ഒരുവണ്ടി മണ്ണ് മാത്രമാണ്. ഏതു സാധനയും ഒരു വാർമിങ്ങ് അപ് എക്സർസൈസാണ്. ലോകമെന്ന ട്രാക്കിൽ ഓടി ജയിക്കാൻ അതു കരുത്തു തരും എന്നതു ശരി തന്നെ. പക്ഷെ വാർമിങ്ങ് എക്സർസൈസ് ഒരു മത്സരമല്ല. ജീവിതകാലം മുഴുവൻ ഏതെങ്കിലും ആശ്രമത്തിന്റെയുള്ളിൽ വെറുതേ യോഗയും ധ്യാനവും മാത്രം അനുഷ്ഠിച്ചിരുന്ന് ആത്മസാക്ഷാത്ക്കാരത്തിലെത്തിയെന്ന് അവകാശപ്പെടുന്നവരുണ്ട്. അവരെ സൂക്ഷിച്ചു വീക്ഷിച്ചാൽ നമുക്കൊരു കാര്യം മനസ്സിലാകും. അവരുടെ ശരീരത്തിനെയോ, മനസ്സിനെയോ ജയിയ്ക്കുന്നതിൽ അവർ പൂർണ്ണമായി വിജയിച്ചിട്ടില്ല. ഒന്നുകിൽ കാമം, അല്ലെങ്കിൽ ക്രോധം അല്ലെങ്കിൽ ലോഭം ഏതെങ്കിലുമൊരു കാര്യം അവരുടെ വ്യക്തിത്വത്തിൽ ചെമ്പ് പാത്രത്തിൽ ക്ലാവ് പിടിച്ചപോലെ കാണും. അവർ എത്ര മറയ്ക്കാൻ ശ്രമിച്ചാലും അത് ഇടയ്ക്കിടെ പൊന്തിവരും.



**അടുത്ത സംഭവം ശ്രീരാമന്റെ പട്ടാഭിഷേകമാണ്. അല്ലേ സ്വാമി?**

ദശരഥൻ, സുമന്ത്രരോട് രാമന്റെ അഭിഷേകത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങുവാൻ ആവശ്യപ്പെടുന്നു. രാജാവ് അതിന്റെ മുന്നോടിയായിട്ടുള്ള

ദാനധർമ്മങ്ങൾ തുടങ്ങി. അഭിഷേകം ഒരു സ്ഥിതീകരിയ്ക്കലാണ്. അയോദ്ധ്യയുടെ രാജാവായി രാമനെ സ്ഥിതീകരിക്കുന്ന ചടങ്ങാണത്. കുറേ സാധന ചെയ്തു കഴിയുമ്പോൾ പ്രത്യേകിച്ചു യമനിയമാദികൾ അനുസരിച്ച് ജീവിയ്ക്കുകയും അനുഷ്ഠാനങ്ങൾ തെറ്റാതെ കൊണ്ടു പോവുകയും ചെയ്യുമ്പോൾ സാധകന് താൻ ആദ്ധ്യാത്മിക ജീവിതത്തിൽ ഉറച്ചുവെന്ന മിഥ്യാബോധം വരും. എന്നാൽ ആ അഭിഷേകത്തിന് വിഘ്നം വരുന്ന തരത്തിൽ ഈശ്വരേച്ഛ സംഭവിയ്ക്കും. സാധകന്റെ ജ്ഞാനദാഹം കറതീർന്നതാണെങ്കിൽ സാധകന്റെ ജീവിതത്തിൽ വെല്ലുവിളികളൊന്നൊന്നായി പ്രത്യക്ഷപ്പെടും. ആ വെല്ലുവിളികൾ അയാളുടെ പാതയിലെ തടസ്സങ്ങളല്ല. ചവിട്ടുപടികളാണ്. സാധകൻ ഇത് മനസ്സിലാക്കണം.

രാമന്റെ അഭിഷേകവാർത്തയറിഞ്ഞ് ജനങ്ങളെല്ലാം സന്തോഷിച്ചു. രാജമാതാക്കളുടെ സന്തോഷം പറയാനുമില്ല. പക്ഷെ കൈകേയിയുടെ തോഴിയും ദുഷ്ടചിത്തയുമായ മന്ഥര കൈകേയിയെ സ്വാധീനിച്ചു. ദേവന്മാരുടെ നിർദ്ദേശ പ്രകാരം മന്ഥരയുടെ നാവിൽ കുടികൊണ്ടു സരസ്വതീ ദേവി. രാവണനിഗ്രഹത്തിനായി വന്നിരിക്കുന്ന രാമൻ അയോദ്ധ്യാപതിയെന്ന കൊച്ചു ചട്ടക്കൂടിൽ ഒതുങ്ങി കളയുമോയെന്നതായിരുന്നു ദേവന്മാരുടെ ഭയം. അതുകൊണ്ട് രാമാഭിഷേകം മുടക്കേണ്ടത് ദേവന്മാരുടെ ആവശ്യമായിരുന്നു. ഭരതനെ രാജാവാക്കണമെന്നും ശ്രീരാമനെ കാട്ടിലേയ്ക്ക് അയയ്ക്കണമെന്നും ദശരഥനോട് പറയുവാൻ കൈകേയിയെ മന്ഥര ഉപദേശിച്ചു. പണ്ട് ദേവന്മാർക്ക് വേണ്ടി യുദ്ധം ചെയ്യാൻ ദശരഥൻ സ്വർഗ്ഗത്തിൽ പോയപ്പോൾ രഥത്തിന്റെ ചക്രത്തിന്റെ ആണി ഊരി വീണു. കൈകേയി സ്വന്തം വിരൽ ആണിയ്ക്കു പകരമായി ഉപയോഗിച്ച് ദശരഥനെ രക്ഷപ്പെടുത്തി. അന്ന് ദശരഥൻ രണ്ട് വരങ്ങൾ കൈകേയിക്കു നല്കി. ആ രണ്ടു വരങ്ങൾ ഇപ്പോൾ ആവശ്യപ്പെടണം. സത്യത്തിന് എന്തിനേക്കാളും വിലമതിയ്ക്കുന്ന ദശരഥന് വാക്കുപാലിയ്ക്കാതിരിയ്ക്കാൻ സാദ്ധ്യമല്ല. അപ്പോൾ ഭരതനെ രാജാവായി വാഴിയ്ക്കാം. കൈകേയിയ്ക്കു രാജമാതാവിന്റെ സ്ഥാനവും ലഭിയ്ക്കും. ഇതായിരുന്നു മന്ഥരയുടെ ഉപദേശം. കൈകേയി മന്ഥരയുടെ ഉപദേശം അനുസരിച്ച് പെരുമാറി. ഫലമോ? അച്ഛന്റെ വാഗ്ദാനം രക്ഷിയ്ക്കാനായി ശ്രീരാമൻ കാട്ടിലേയ്ക്കു യാത്രയായി.. പതിന്നാല് വർഷത്തെ ശ്രീരാമന്റെ വനവാസം അങ്ങിനെ ആരംഭിച്ചു.

ദുന്ദുഭിയെന്ന ഗന്ധർവ്വന്റെ അംശത്തിൽ ജനിച്ച മന്ഥരയ്ക്കു ശരീരത്തിൽ മൂന്ന് വളവുകളുണ്ടായിരുന്നുവത്രെ. മൂന്നുവളവുകൾ വളഞ്ഞ ബുദ്ധിയെ സൂചിപ്പിയ്ക്കുന്നു. മായയുടെ ഭാഗമായ വക്രബുദ്ധിയുടെ

പ്രതീകമാണ് മന്ഥര. കുബുദ്ധിയായി അതു സാധകനിൽ പ്രവേശിയ്ക്കും. അത് മനസ്സിലെത്തി കുടിലതയായി മാറും. ഏതു കാര്യവും തന്റെ കൂർമ്മ ബുദ്ധി ഉപയോഗിച്ച് നേടിക്കളയാമെന്നും ജീവിതവിജയം നേടണമെങ്കിൽ കുറേയൊക്കെ ഈ കൂർമ്മബുദ്ധി വേണമെന്നും അതു നമ്മുടെ മനസ്സിനെ ധരിപ്പിയ്ക്കും. ഇത്തരം കുബുദ്ധിയെ 'പ്രായോഗിക ചിന്ത' യെന്ന ഓമന പ്പേരു നല്കി നാം വിളിയ്ക്കും. സാധനാ ജീവിതത്തിൽ സാധകന് വളരെ വിഷമമുണ്ടാക്കുന്ന മായയുടെ ഭാവമാണിത്. എല്ലാം കൈകാര്യം ചെയ്യുന്ന കഴിവിന്റെ പുത്രനായ (കൈകേയിയുടെ പുത്രനായ) ഭരതന് മാത്രമേ അയോദ്ധ്യയെ (യുദ്ധമില്ലാത്ത അവസ്ഥ, അതായത് ശാന്തിയും സമാധാ നവും നിറഞ്ഞ അവസ്ഥ) അയോദ്ധ്യയായി നിലനിറുത്താനാകുമെന്ന് നാം ചിന്തിയ്ക്കും. ആദ്ധ്യാത്മിക ശക്തിയേക്കാൾ ഒരു മനുഷ്യനെന്ന നിലയിലുള്ള നമ്മുടെ ആരോഗ്യം, പാടവം, ബുദ്ധി, വേഗത, ശൗര്യം ഇതൊക്കെക്കൊണ്ട് എന്തുകാര്യവും നേടാമെന്നുള്ള മൂഢവിശ്വാസമാണ് അത്. കൗസല്യയെന്ന വിശേഷ ബുദ്ധിയെക്കാൾ പ്രായോഗികം ഈ ബുദ്ധി യാണെന്ന് തോന്നും സാധകന്.

സാധനയുടെ പാതയിൽ മുന്നോട്ടുപോകുമ്പോൾ തന്റെ ആദ്ധ്യാത്മിക ഭാവം നിലനിർത്താൻ അല്ലെങ്കിൽ ദൈവീക പരിവേഷം കൊണ്ടു നടക്കാൻ ചില ഭൗതിക തന്ത്രങ്ങളൊക്കെ ആവശ്യമാണെന്ന വിശ്വാസം മനസ്സിനെ സ്വാധീനിയ്ക്കും. പല ആത്മാക്കളും അധഃപതിച്ചു പോകുന്ന ഒരു ഭാഗമാണിത്. താൻ ഒരു അത്ഭുത മനുഷ്യനാണെന്നും അവതാരമാണെന്നുമൊക്കെ കാണിയ്ക്കാൻ കുടിലതന്ത്രങ്ങളെയും കാപട്യങ്ങളേയും ആദ്ധ്യാത്മിക ജാഡകളേയും ആശ്രയിക്കാൻ സാധകന് തോന്നും. തന്റെ കുടിലബുദ്ധിയും പണവും ഉപയോഗിച്ച് ഒരു അധികാര സാമ്രാജ്യം വളർത്തിയെടുക്കാമെന്ന മോഹം സാധകനിൽ ഉണ്ടാകും. അല്ലെങ്കിൽ കുറേ ഭൗതിക നേട്ടങ്ങൾ കൂടി ഉണ്ടായാലേ ആദ്ധ്യാത്മിക വിജയം ഉണ്ടാകു എന്ന മിഥ്യാബോധം അയാളിൽ രൂഢമൂലമാകും. ആ ബോധം വളർന്നു പന്തലിയ്ക്കുവാൻ തുടങ്ങിയാൽ അതിൽ നിന്ന് രക്ഷ പ്പെടാൻ ആദ്ധ്യാത്മിക ബോധമെന്ന രാമൻ ലക്ഷ്യബോധമെന്ന ലക്ഷ്മ ണനുമായി മനസ്സായ സീതയേയും കൂട്ടി ഏകാന്ത സാധനയ്ക്കായി പോകണം. അല്ലെങ്കിൽ തനിയ്ക്കു കിട്ടിയ ഭൗതിക ജീവിത സൗകര്യങ്ങളും അധികാരങ്ങളും ആസ്വദിച്ച് ഒരു രാജാവായി വേഷം കെട്ടി ഒടുവിൽ കാലത്തിന്റെ തിരശ്ശീലകൾക്കുള്ളിൽ കരിന്തിരികത്തികെട്ട ദീപങ്ങളായി കടന്നുപോകേണ്ടി വരും. ഒരു അവതാരപുരുഷനാണ്

അല്ലെങ്കിൽ താനൊരു ദേവിയാണെന്ന് പറഞ്ഞു മറ്റുള്ളവരെ ധരിപ്പി യ്ക്കാൻ വേഷങ്ങൾ കെട്ടിയാടുന്നവർ ഇത്തരത്തിൽ മന്ഥരയുടെ കൈയ്യിൽപ്പെട്ടു പോകുന്നവരാണ്. സാധനയുടെ ഈ ഭാഗത്ത് അവർ അധഃപതിയ്ക്കുന്നു. കയ്യടക്കങ്ങളും, ഭാവപകർച്ചകളും, സഹായികൾ പറഞ്ഞു പരത്തുന്ന കള്ളക്കഥകളുമായി ലൗകിക സുഖങ്ങളുടെ കൊട്ടാ രങ്ങളിൽ വീണുറങ്ങി കിടക്കുന്ന ഇവർ, അടുത്ത ജന്മങ്ങളിൽ അധഃപ തിച്ച് എച്ചിൽ തൊട്ടികളിൽ നിന്ന് ആഹാരം കഴിച്ച് ജീവിയ്ക്കേണ്ടി വരുന്ന തെരിവുതെണ്ടികളായി തീരും. ദൈവ വേഷം കെട്ടി മറ്റുള്ളവരെ പറ്റിച്ച തിന്റെ ശിക്ഷ അവർക്ക് അനുഭവിയ്ക്കേണ്ടതായി വരും. ഇന്ന് തെരു വിലും മറ്റും എച്ചിൽ തിന്നു നടക്കുന്ന മാനസികരോഗികൾ പലരും കഴിഞ്ഞ ജന്മത്തിൽ ഇത്തരത്തിലധഃപതിച്ചവരാണ്. അതാണ് അവരിൽ പലരിലും ഒരു ആദ്ധ്യാത്മിക പരിവേഷം കാണപ്പെടുന്നത്.

സാധകൻ ഒരിയ്ക്കലും ഒരു ദിവ്യപുരുഷവേഷം കെട്ടിയാടാൻ ശ്രമിയ്ക്കരുത്. ആദ്ധ്യാത്മിക സാധനയുടെ അക്കര കണ്ടവരാരും ഈ നാട കക്കാരല്ല. ഇത്തരം വേഷം കെട്ടിയാടാൻ മനസ്സിനെ മന്ഥര പ്രേരിപ്പി യ്ക്കും. അങ്ങിനെ പ്രേരിപ്പിയ്ക്കുമ്പോൾ കഠിനമായ സാധനയനുഷ്ഠി യ്ക്കണം. ഭരതൻ രാജ്യം ഭരിയ്ക്കുന്നുവെങ്കിൽ ഭരിച്ചുകൊള്ളട്ടെ എന്നാൽ എന്റെ ഉള്ളിലെ ഞാൻ രാമനായി തന്നെ നില്ക്കും എന്ന് ഉറപ്പിയ്ക്കണം. ലക്ഷ്യബോധം മുമ്പിലും, സീതയാകുന്ന മനസ്സ് നടുവിലും, പിന്നിലായി ആദ്ധ്യാത്മിക ജ്ഞാനമാകുന്ന രാമനും ഈ രീതിയിൽ പ്രകൃതിയുടെ മടിത്തട്ടിൽ ഏകാന്തധ്യാനം ചെയ്യണം.



## ഇനി ശ്രീരാമന്റെ വനയാത്രയല്ലേ?

രാമനും ലക്ഷ്മണനും രാജകീയ വസ്ത്രങ്ങൾ മാറ്റി മരവുരിയും മറ്റും അണിഞ്ഞാണ് വനവാസത്തിനായി തിരിച്ചത്. കൈകേയിയാണ് ആ വസ്ത്രങ്ങൾ രാമനും മറ്റും നല്കിയത്. ജീവിതത്തിന്റെ പുഷ്പപാതയിലൂടെ സഞ്ചരിയ്ക്കുകയല്ല ഒരു സാധകന്റെ ജീവിതം. ജീവിത കാഠിന്യത്തേയും ദാരിദ്ര്യത്തേയും സ്വയം സ്വീകരിയ്ക്കാനവൻ തയ്യാറാകണം.

ആഡംബര വസ്ത്രങ്ങൾ അണിഞ്ഞു നടക്കാൻ കൊതിയ്ക്കുന്ന സാധകർ തീർച്ചയായും ആദ്ധ്യാത്മിക സാധനയുടെ സംസ്ക്കാരമെന്തെന്നറിയാത്ത വരാണ്. സീതയ്ക്ക് മരവുരി നല്കിയ കൈകേയിയെ വസിഷ്ഠൻ ഭർത്സിച്ചു. പട്ടുവസ്ത്രങ്ങൾ മാത്രം അണിഞ്ഞു നടന്നിട്ടുള്ള മൃദുലഗാത്രിയായ സീതയോട് ഇത്ര ക്രൂരത കൈകേയി കാണിയ്ക്കുന്നുവല്ലോയെന്ന് വസിഷ്ഠൻ പരിതപിച്ചു. അപ്പോൾ രാമൻ തന്നെ മരവുരിയെടുത്ത് സീതയെ അണിയിച്ചു. തുടർന്ന് സുമന്ത്രർ തെളിയ്ക്കുന്ന തേരിൽ അവർ വനവാസ ത്തിനായി പോയി.

ആഡംബര വസ്ത്രങ്ങളും, വീടുകളും, വാഹനങ്ങളുമൊക്കെ സാധകന് ഭ്രഷ്ടാണ്. വെറും ഒരു സാധാരണക്കാരനായി ജീവിക്കുക എന്നത് ഒരു സാധകന്റെ അടിസ്ഥാന ചുമതലയാണ്, ലക്ഷണമാണ്, ഗുണമാണ്. പട്ടു വസ്ത്രങ്ങളുമണിഞ്ഞ് കൊട്ടാരങ്ങളിൽ താമസിച്ചു കൊണ്ട് ദൈവാവതാരങ്ങൾ എന്ന് സ്വയം ഭാവിച്ച് നടക്കുന്നവർ കലാമ ണ്ഡലത്തിൽ കടന്നു കൂടിയ കാബറേ നർത്തകിമാരാണ്. ജീവിതത്തിന്റെ സർവ്വ ആഡംബരങ്ങളും, അലങ്കാരങ്ങളും ഉപേക്ഷിച്ച് ജടാമകുടവും, മരവുരിയുമായി കാട്ടിലേയ്ക്ക് തിരിച്ച രാമൻ ഈ സാധനാ സത്യത്തെ വിളംബരം ചെയ്യുന്നു. മനസ്സിന് ഇത്തരത്തിലുള്ള കഠിന സാധനകൾ പെട്ടെന്ന് ദഹിച്ചുവെന്നു വരില്ല നിലത്തുറങ്ങിയും കിട്ടുന്നതു മാത്രം ഭക്ഷിച്ചും മരവുരിയുടുത്തും ഉപവാസങ്ങൾ അനുഷ്ഠിച്ചും നടത്തുന്ന സാധനായാത്രയിൽ മനസ്സു തളർന്നു പോയേയ്ക്കാം. നിത്യവും അനുഷ്ഠിക്കുന്ന നിഷ്ഠകൾ പോലും മാറിമറിഞ്ഞേയ്ക്കാം. വസിഷ്ഠന്റെ വിഷമത്തിന്റെ കാരണം ഇതാണ്. പക്ഷെ അതൊന്നും വിട്ടുവീഴ്ച ചെയ്യാൻ സാധകന് സാദ്ധ്യമല്ല. കഠിനമായ ജീവിതത്തെ സ്വീകരിയ്ക്കു വാൻ ഈശ്വര ചിന്തകൊണ്ട് മനസ്സിന് കരുത്തേകണം. രാമനെ പിരി യാൻ മനസ്സില്ലാത്ത കുറെ അയോദ്ധ്യാവാസികൾ രാമനോടൊപ്പം യാത്ര ചെയ്തിരുന്നു. അവർ നഗരത്തിന്റെ പുറത്ത് കടന്നപ്പോൾ രാത്രിയായി. എല്ലാവരും വിശ്രമിച്ചു. ആ നല്ലവരായ മനുഷ്യർ ചുറ്റും ഉറങ്ങിക്കിടക്കു മ്പോൾ ശ്രീരാമനും, ലക്ഷ്മണനും, സീതയും ശബ്ദമുണ്ടാക്കാതെ രഥ ത്തിലേറി. സുമന്ത്രർ ആ തേര് തെളിച്ചു. അവരെ അതിവേഗം കാടിന്ന രികിലേയ്ക്ക് കൊണ്ടു ചെന്നുവിട്ടു. സുമന്ത്രരോട് യാത്ര പറഞ്ഞു അവർ വനത്തിന്റെ ഉള്ളിലേയ്ക്കു പോയി. തീവ്രമായ സാധനയിൽ പ്രവേശി യ്ക്കുമ്പോൾ ഉറ്റവരും ഉടയവരും നമുക്ക് നല്കുന്ന സ്നേഹവും വാൽസ ല്യവുമെല്ലാം ഒരു സാധകന് ഉപേക്ഷിക്കേണ്ടിവരാം. അത് ആദ്ധ്യാത്മിക

സാധനയുടെ ഒഴിച്ചുകൂടാനാകാത്ത ഭാഗമത്രെ. അയോദ്ധ്യാവാസികളുടെ സ്നേഹവായ്പിനുമുമ്പിൽ ശ്രീരാമൻ തോറ്റുപോയിരുന്നെങ്കിൽ രാമന്റെ വനയാത്ര തന്നെ ഉണ്ടാകുമായിരുന്നില്ല.

സുമന്ത്രർ എന്ന പദത്തിന്റെ അർത്ഥം നല്ല കാര്യങ്ങൾ പറഞ്ഞുതരുന്നയാൾ എന്നാണ്. സാധകന്റെ ആദ്ധ്യാത്മിക വളർച്ചയെ സർവ്വാത്മനാ പ്രോത്സാഹിപ്പിയ്ക്കുന്ന ആളുകളെയാണ് സാധകൻ തന്റെ യഥാർത്ഥ ബന്ധുക്കളായി കരുതേണ്ടത്. പലപ്പോഴും ആദ്ധ്യാത്മികമായ കാര്യങ്ങളിൽ താല്പര്യം കാട്ടുന്നവരെ അത്തരം കാര്യങ്ങളിൽ നിന്ന് പിന്തിരിപ്പിയ്ക്കാൻ ലൗകീകർ ശ്രമിയ്ക്കും. പണം ഉണ്ടാക്കുന്നതും ആഗ്രഹ പൂർത്തീകരണവും, പൊങ്ങച്ചങ്ങളും ചേർന്നുണ്ടാക്കിയിരിയ്ക്കുന്ന ഭൗതിക ലോകത്തിന്റെ ആസ്വാദനമാണ് ജീവിതലക്ഷ്യമെന്ന് പൊടിപ്പും തൊങ്ങലും വച്ച് അവർ സാധകന്റെ മുമ്പിൽ അവതരിപ്പിയ്ക്കും. 'സെന്റിമെന്റലിസം' എന്ന മൂർച്ചയില്ലാത്ത ആയുധത്തേയാണ് സാധകൻ ഈ അവസരത്തിൽ വളരെ ശ്രദ്ധിയ്ക്കേണ്ടത്.

ബാലനായിരിയ്ക്കുമ്പോൾ തന്നെ ആദ്ധ്യാത്മിക സാധനയനുഷ്ഠിയ്ക്കണമെന്ന് ആഗ്രഹിച്ച ശങ്കരാചാര്യരെ അദ്ദേഹത്തിന്റെ മാതാവ് അനുവദിയ്ക്കാത്തതും, നദിയിൽ കുളിയ്ക്കാനിറങ്ങിയ ആദിശങ്കരനെ ഒരു മുതല ആക്രമിച്ചതും ഒടുവിൽ മുതലയുടെ ആക്രമണത്തിൽ നിന്നു ശങ്കരനെ രക്ഷപ്പെടുത്തുവാൻ "മുതലയിൽ നിന്ന് രക്ഷപ്പെട്ടാൽ ശങ്കരനെ സന്യസിയ്ക്കാനനുവദിയ്ക്കാമെന്ന്" അമ്മ നേർന്നതും മുതല കടിവിട്ടതുമായുള്ള കഥ ഈ വസ്തുതയിലേക്ക് വിരൽ ചൂണ്ടുന്നു. ആദ്ധ്യാത്മിക പുരോഗതിയ്ക്കാണ് ഒരു ആത്മാവ് യഥാർത്ഥത്തിൽ ഈ ഭൂമിയിലെത്തുന്നത്. ആ പുരോഗതിയ്ക്കു വിഘ്നമായി നില്ക്കുന്ന എന്തും മായയുടെ ഏർപ്പാടാണ്. ഒരു സാധകൻ അതു ശരിയ്ക്കും മനസ്സിലാക്കണം.

ശ്രീബുദ്ധൻ ഒരു രാജാവിന്റെ പുത്രനായിട്ടാണ് കപില വസ്തുവിൽ ജനിയ്ക്കുന്നത്. മാതാപിതാക്കൾ അദ്ദേഹത്തിനിട്ട പേരു സിദ്ധാർത്ഥൻ എന്നായിരുന്നു. സിദ്ധാർത്ഥന്റെ നാമകരണ ചടങ്ങു നടക്കുമ്പോൾ അവിടെ കൂടിയ വേദപണ്ഡിതന്മാർ ചേർന്ന് ജ്യോതിഷവിചാരം നടത്തിയിട്ട് പ്രഖ്യാപിച്ചു. "രാജകുമാരന് പരിവ്രാജകയോഗമുണ്ട്. അതുകൊണ്ട് കുമാരന് ഭിക്ഷുവായി ജീവിയ്ക്കേണ്ടി വരും".

ഈ വെളിപ്പെടുത്തൽ രാജാവിനെ വളരെ ദുഃഖിപ്പിച്ചു. അത്തരത്തിലൊരു ദുരന്തം സംഭവിയ്ക്കണമെങ്കിൽ തന്റെ പുത്രൻ ഭൗതിക ജീവിതം ഉപേക്ഷിച്ച് ആദ്ധ്യാത്മിക ജീവിതത്തിലേയ്ക്കു പോയാലാണല്ലോ സംഭവിയ്ക്കുന്നത്? അതൊരിയ്ക്കലും സംഭവിക്കരുതെന്ന് അദ്ദേഹം തീരുമാനിച്ചു. കൗമാരത്തിലേയ്ക്കു കുമാരൻ കാലെടുത്തുവച്ചപ്പോൾ അയ്യായിരം യുവസുന്ദരിമാരെ രാജാവ് കൊട്ടാരത്തിൽ വരുത്തി. രാജകുമാരനെ പ്രേമത്തിൽ കുടുക്കി നിറുത്തുക എന്ന ഒരൊറ്റ ജോലിയെ ആ സുന്ദരിമാർക്കുണ്ടായിരുന്നുള്ളുവത്രെ. പിന്നീട് അതിസുന്ദരിയായ യശോദ രാജകുമാരിയെക്കൊണ്ട് വിവാഹം കഴിപ്പിച്ചു. ആ ബന്ധത്തിൽ രാഹുൽ എന്ന സുന്ദരനായ പുത്രനും ജനിച്ചു. പക്ഷെ സിദ്ധാർത്ഥൻ ആ കടമ്പകളെല്ലാം കടന്ന് പുറത്തു പോയി, കാരണം ആ ജീവാത്മാവ് അതിനുവേണ്ടി ജനിച്ചതായിരുന്നു.

സ്വാമി വിവേകാനന്ദന്റെ മുത്തശ്ശനെക്കുറിച്ച് ഒരു കഥയുണ്ട്. അദ്ദേഹം ഒരു പ്രായം കഴിഞ്ഞപ്പോൾ ജീവിതവിരക്തി തോന്നി സന്യാസം സ്വീകരിച്ചു തീർത്ഥാടനത്തിനായിപ്പോയി ഒരു സന്യാസിയായി. ഇത് വിവേകാനന്ദന്റെ മുത്തശ്ശിയ്ക്കു വലിയ സങ്കടമായി. സർവ്വതും ഉപേക്ഷിച്ചുപോയ തന്റെ ഭർത്താവ് തിരിച്ചു വരാൻ വേണ്ടി അവർ തപസ്സു ചെയ്തു. അവരുടെ വീടിന് വളരെ അകലെയുള്ള ഒരു ക്ഷേത്രത്തിൽ പോയി ഭജനമിരുന്നാൽ കളഞ്ഞു പോയതെല്ലാം തിരിച്ച് കിട്ടുമെന്നറിഞ്ഞു വളരെ ദിവസങ്ങൾ നദിയിലൂടെ സഞ്ചരിച്ച് ആ ക്ഷേത്രത്തിലെത്തി. നാല്പത്തിയൊന്നു ദിവസം അവിടെ താമസിച്ച് ഭജനമിരുന്നു. നാല്പത്തിയൊന്നു കഴിഞ്ഞിട്ടും പിരിഞ്ഞു പോയ ഭർത്താവിനെ കണ്ടെത്തിയില്ല. പിറ്റേന്ന് രാവിലെ കുളിക്കാനായി ചെന്ന അവർ നദിയിൽ വീണു. നീന്തലറിഞ്ഞു കൂടാത്ത ആ അമ്മ ഒഴുക്കിൽപെട്ടു നിലവിളിച്ചു. ഇതു കണ്ട ഒരു സന്യാസി നദിയിലേയ്ക്കു ചാടി അവരെ രക്ഷിച്ചു. അദ്ദേഹം അവരെ പടിയിൽ കൊണ്ടുപോയി കിടത്തി. അപ്പോഴാണ് തന്നെ രക്ഷിച്ചത് വേറാരുമല്ല പുറപ്പെട്ടു പോയ തന്റെ ഭർത്താവ് തന്നെയാണെന്ന് ആ അമ്മ മനസ്സിലാക്കിയത്. അവരുടെ ഹൃദയം ആനന്ദം കൊണ്ട് തുള്ളിച്ചാടി. അദ്ദേഹവും ആ സ്ത്രീയെ തിരിച്ചറിഞ്ഞു. പെട്ടെന്ന് ആ സന്യാസി "മായ" "മായ" എന്ന് നിലവിളിച്ചു കൊണ്ടോടി ആൾകൂട്ടത്തിൽ മറഞ്ഞു. പിന്നെ അദ്ദേഹത്തെ കണ്ടില്ല.

മായയുടെ ഉള്ളിൽ കിടന്നു കറങ്ങുന്ന സാധാരണക്കാർക്ക് മായാ ബന്ധനത്തിൽ നിന്നുള്ള മോചനത്തിനായി ദാഹിയ്ക്കുന്ന ഒരു ആത്മാവിന്റെ

വേദന മനസ്സിലാക്കുക തികച്ചും ബുദ്ധിമുട്ടാണ്. അതു കൊണ്ട് അവർ തങ്ങൾ വീണുകിടക്കുന്ന കയത്തിലേയ്ക്കു സാധകരേയും പിടിച്ചു താഴ്ത്താൻ ശ്രമിക്കും. ചിലപ്പോൾ മൃദുവായി അല്ലെങ്കിൽ ക്രൂരമായി. അയോദ്ധ്യാവാസികളാകുന്ന പ്രജകളെ രാമൻ തന്ത്രത്തിൽ ഉപേക്ഷിയ്ക്കുന്നതുപോലെ സാധകൻ ഇത്തരം ബന്ധങ്ങളെ തന്ത്രപൂർവ്വം ഉപേക്ഷിയ്ക്കണം.

രാമനും സീതയും ലക്ഷ്മണനും സഞ്ചരിച്ചെത്തുന്നത് ഗംഗാതീരത്താണ്. ഗംഗ ആത്മശുദ്ധിയുടെ പ്രതീകമാണ്. ഗംഗാനദി കടക്കുക എന്നതുകൊണ്ട് സാധനയിൽ അവശ്യം നേടിയെടുക്കേണ്ട പരിശുദ്ധീകരണമാണ് ഉദ്ദേശിക്കപ്പെട്ടിരിയ്ക്കുന്നത്. സാധകൻ ഏകാന്തതയിലിരുന്ന് താന്ത്രികപൂജകൾ തുടങ്ങിയ അഭ്യാസങ്ങൾ ചെയ്തു ശരീരത്തിനേയും മനസ്സിനേയും ശുദ്ധീകരിയ്ക്കണം. ഗംഗ കടക്കുവാൻ ശ്രീരാമനേയും മറ്റും സഹായിയ്ക്കുന്നത് നിഷാദരാജനായ ഗുഹനാണ്. ഗുഹൻ ഗുഹ്യമായ സാധനാക്രമങ്ങളുടെ പ്രതീകമാണ്. പ്രകൃതിയുടെ മടിത്തട്ടിലിരുന്ന് അത്യന്തം ദിവ്യവും രഹസ്യസ്വഭാവമുള്ളതുമായ ആദ്ധ്യാത്മിക സാധനാനുഷ്ഠാനങ്ങൾ സാധകൻ അനുഷ്ഠിക്കണം. ഇത്തരം സാധനകൾ ശ്രേഷ്ഠമായ ഒരു ഗുരുവിൽ നിന്ന് നേരിട്ട് പഠിയ്ക്കേണ്ട കാര്യങ്ങളാണ്.

ക്രിയകൾ, പ്രാണായാമം, യോഗാസനങ്ങൾ, തന്ത്രങ്ങൾ ഇവയൊക്കെ സാധകനെ വളരെയധികം സഹായിക്കുന്ന സാധനാക്രമങ്ങളാണ്. എന്നാൽ സാധകൻ ഇവയാണ് സാധനയിൽ ഏറ്റവും പരമപ്രധാനമെന്നു കരുതി അതിൽ തൂങ്ങിപ്പിടിച്ച് കിടക്കുകയുമരുത്.

ഗുഹൻ തന്റെ നിഷാദരാജ്യം ഭരിയ്ക്കുവാൻ രാമനോട് അപേക്ഷിക്കുന്നു. രാമൻ നിരസിയ്ക്കുന്നു. ശ്രീരാമനോടൊപ്പം യാത്ര ചെയ്യുവാനുള്ള അനുവാദം ഗുഹൻ അപേക്ഷിയ്ക്കുന്നു. പക്ഷെ രാമൻ ആ അപേക്ഷ സ്നേഹപൂർവ്വം നിരസിക്കുന്നു. ശ്രീരാമൻ, ഗുഹനെ തന്റെ യാത്രയിൽ കൂടെ കൂട്ടുന്നില്ല എന്നതിന്റെ രഹസ്യം ഇവിടെ വ്യക്തമാണ്. തന്ത്രം, ജ്യോത്സ്യം, പ്രാണചികിത്സ, മന്ത്രവാദം തുടങ്ങിയ ഗൂഢവിദ്യകൾ സാധകനെ പ്രലോഭിപ്പിയ്ക്കും. അവയൊക്കെ പഠിച്ചു അതിൽ ഒരു വിദഗ്ധനായി പണവും കീർത്തിയും ഉണ്ടാക്കുവാനുള്ള മോഹം സാധകനിലുണ്ടാകും. വളരെ ശക്തമായ ഒരു പ്രലോഭനമാണിത്. അതിതീവ്ര വൈരാഗ്യമുള്ള ഒരു യോഗിയ്ക്കുമാത്രമേ ഈ പ്രലോഭനങ്ങളെ അതിജീവിയ്ക്കുവാൻ സാധ്യമാകൂ. കാരണം ഗുഹന്റെ പ്രലോഭനങ്ങൾ വളരെ മൃദുലവും, സൂക്ഷ്മവുമാണ്. സാധകൻ ഒരിയ്ക്കലും ഇത്തരത്തിലുള്ള

ഗൂഢശാസ്ത്രങ്ങളുടെ പ്രലോഭനത്തിൽ വീഴരുത്. കടലുകാണാൻ പോകുന്നവൻ കുളം കണ്ട് നില്ക്കരുത്.

ഭരതൻ അയോദ്ധ്യയിലെത്തിയപ്പോഴാണ് തന്റെ അമ്മയുടെ ക്രൂരമായ തീരുമാനത്തെക്കുറിച്ചറിയുന്നത്. അയാൾ ദുഃഖം കൊണ്ട് ഭ്രാന്തനായി. മകന് അയോദ്ധ്യയുടെ ഭരണം കിട്ടാൻ വേണ്ടി അമ്മയായ കൈകേയി കാണിച്ച ക്രൂരത ഭരതനെ ഞെട്ടിച്ചു. ദശരഥന്റെ മരണവാർത്ത ആ ധീരകുമാരനെ തളർത്തിക്കളഞ്ഞു. ഉടൻ തന്നെ കാട്ടിൽ പോയി ജ്യേഷ്ഠനെ തിരിച്ചു മടക്കിക്കൊണ്ടു വന്ന് പട്ടാഭിഷേകം നടത്തുമെന്ന് പ്രഖ്യാപിച്ച് ഭരതൻ അയോദ്ധ്യാവാസികളേയും കൂട്ടി വനത്തിലേയ്ക്കു നടന്നു.

ആദ്ധ്യാത്മിക വളർച്ചയെന്ന രാമനെ കാട്ടിലയച്ചിട്ട് ഭരതന് രാജ്യഭരണം കൊടുക്കാൻ ശ്രമിച്ച കൈകേയി ഏതു സാധകനേയും സാധനയുടെ വഴിയിൽ തടയുന്ന 'പ്രായോഗിക ജീവിതവാദമാണ്'. അധികാരം, ആഡംബരം, പൈതൃകം തുടങ്ങിയ കാര്യങ്ങൾ സാധകന്റെ മനസ്സിനെ ആകർഷിയ്ക്കും. അവയെയൊക്കെ ഉപേക്ഷിച്ച് ഏകാന്ത സാധന ചെയ്യുന്നതിൽ നിന്നു സാധകനെ പ്രായോഗികജീവിതവാദം പറഞ്ഞ് നിരുത്സാഹപ്പെടുത്താൻ കൈകേയിയാകുന്ന കൃത്യനിർവ്വഹണബുദ്ധി ശ്രമിക്കും.

"ഈ ഭൂമിയിൽ വരുന്നത് സുഖിയ്ക്കുവാനാണ്. ഭൗതിക സുഖങ്ങൾ ആസ്വദിക്കുകയാണ് ജീവിതത്തിൽ വേണ്ടത്. സാധനയും തപസ്സുമൊക്കെ പിന്നീട് വയസ്സാകുമ്പോൾ മതി". ഇത്തരത്തിൽ കൈകേയി നമ്മെ ഉപദേശിക്കും. ദശരഥനെന്ന ഇന്ദ്രിയ നിയന്ത്രണവും കൂടി മരിച്ചാൽ കൈകേയി ശക്തയാകും. പക്ഷെ ഇതൊന്നും ഒരു സാധകന്റെ വഴിയിൽ വിഘ്നങ്ങളാകരുത്. സാധകൻ ഈശ്വരസാധനയ്ക്കു തന്നെയാണ് ജീവിതത്തിൽ പ്രാധാന്യം കൊടുക്കേണ്ടത്. തന്റെ നേട്ടങ്ങളൊക്കെ അനുഭവിയ്ക്കാൻ തനിയ്ക്കു അധികാരമുണ്ടെന്ന് സാധകൻ കരുതിയാൽ അത് സാധനയുടെ മുരടിപ്പിന്റെ തുടക്കമായിരിയ്ക്കും.

ഭരതൻ അയോദ്ധ്യയിൽ നിന്നു നടന്നു. രാമനെ കണ്ടെത്തുക എന്നതായിരുന്നു ഉദ്ദേശ്യം. കാട്ടിലെത്തി. കാട്ടിൽ വച്ച് ആദ്യം ഭരതൻ ഭരദ്വജമുനിയെ കാണുന്നു.



## ഭരദ്വജമുനി പ്രതീകമാണൊ സ്വാമി?

"തീർച്ചയായും. പ്രതീകമല്ലാത്തതൊന്നും രാമായണത്തിലില്ല" സ്വാമി പറഞ്ഞു.

വേദാഭ്യാസത്തിൽ അക്ഷീണനായി പ്രവർത്തിച്ച ഒരു മുനിയാണ് ഭരദ്വജൻ. വേദാഭ്യാസം നടത്തുന്നതിന് സാധകന് വേണ്ട ജാഗ്രതയുടെ പ്രതീകമാണ് ആ മുനി. അദ്ദേഹം ആയിരം സംവത്സരങ്ങളുടെ ആയുസ്സ് തപസ്സുകൊണ്ട് നേടി. അത്രയും കാലം വേദപഠനം ചെയ്തു. ഇന്ദ്രനെ പ്രത്യക്ഷപ്പെടുത്തി മുനി ചോദിച്ചു.

"ഞാൻ എത്രകണ്ട് വേദം പഠിച്ചു ഇന്ദ്രദേവാ?"

അപ്പോൾ ഇന്ദ്രൻ രണ്ട് എറുമ്പിൻ കൂനകൾ ചൂണ്ടിക്കാട്ടി പറഞ്ഞു.

"ആ എറുമ്പ് കൂനകൾ അങ്ങ് കണ്ടോ? അത്രയും അങ്ങ് പഠിച്ചു"

പിന്നെ അദ്ദേഹം രണ്ട് വലിയ മലകൾ ചൂണ്ടികാട്ടിയിട്ട് പറഞ്ഞു.

"ഇനി ഇത്രയും മലകളോളം അങ്ങേയ്ക്കു പഠിയ്ക്കാൻ ഉണ്ട്".

ഇത് കേട്ടിട്ട് ഭരദ്വജൻ നിരാശനായില്ല. അദ്ദേഹം വളരെ സന്തോഷത്തോടുകൂടി വീണ്ടും വേദപഠനം ആരംഭിച്ചു. ഭൗതിക സ്വപ്ന ങ്ങളുടേയും മോഹങ്ങളുടേയും പിടിയിൽ വീണുപോകാതിരിയ്ക്കാൻ ആദ്ധ്യാത്മിക ഗ്രന്ഥങ്ങളുടെ പഠനം സാധകനെ സഹായിയ്ക്കും. വേദപഠനം കഠിനമായ ഒരു പ്രക്രിയയാണ്. എന്നാൽ ആ കാഠിന്യമൊന്നും വകവയ്ക്കാതെ സാധകൻ തന്റെ പഠനം തുടരുകതന്നെവേണം എന്നു പറയുമ്പോൾ വേദങ്ങൾ കാണാതെ പഠിയ്ക്കുന്നതോ, ചിട്ടയായി ഓതുന്നതോ അല്ല സാധന എന്നറിയണം. അതിന്റെ ഗൂഢാർത്ഥം മനസ്സി ലാക്കി സ്വജീവിതത്തിൽ അതു പരിശീലിയ്ക്കുന്നതിലാണ് കാര്യം. ഒരു ക്ഷുരകൻ തന്റെ കത്തി പൂച്ചത്തോലിൽ തേച്ചു മിനുക്കുന്നത് നന്നായി ക്ഷൗരം ചെയ്യാനാണ്. അല്ലാതെ വെറുതെ കത്തിയുടെ മൂർച്ചകൂട്ടി വയ്ക്കു വാനല്ല. വേദ പണ്ഡിതനാകാനല്ല സാധനാധനവാനാകാനാണ് സാധകൻ ശ്രമിയ്ക്കേണ്ടത്. (ഇവിടെ പണ്ഡിതൻ എന്ന പദത്തിനെ കുറിച്ച് സ്വാമി ഒരു സന്ദർഭത്തിൽ പറഞ്ഞ രസകരമായ ഒരു കമന്റ് ഞാൻ കുറിച്ച്

കൊള്ളട്ടെ 'മറ്റൊരാൾ എഴുതിയ ഒരു നല്ല പുസ്തകത്തെകുറിച്ച് പുസ്ത കങ്ങളെഴുതുന്ന ആളെയാണ് നമ്മൾ പണ്ഡിതൻ എന്നു വിളിയ്ക്കുന്നത്. ലോകാരംഭം തൊട്ട് ഇന്നോളം ഒരു പണ്ഡിതനും തന്റേതായ ഒരു നല്ല ഗ്രന്ഥം രചിച്ചിട്ടില്ല. വായിച്ചിട്ടേയുള്ളു. വായിച്ച പുസ്തകത്തെക്കുറിച്ച് എഴുതിയിട്ടേയുള്ളു')

ഭരദ്വാജമഹർഷി, ഭരതനും സംഘത്തിനും ഗംഭീരസദ്യനല്കി സ്വീകരിച്ചു. ശ്രീരാമൻ കാട്ടിലെവിടെയുണ്ടെന്ന് ഭരതനോട് പറഞ്ഞു കൊടുക്കുന്നതും ഭരദ്വാജനാണ്. സാധനയുടെ വഴി തെറ്റാതിരിയ്ക്കാൻ നാം ആശ്രയിയ്ക്കേണ്ടത് വേദങ്ങളെയാണ്. സാധനയുടെ ആസ്വാദനവും വേദപഠനം തന്നെ.

ഈ സംഭവം മറ്റൊരു കാര്യവും നമ്മെ ഓർമ്മിപ്പിയ്ക്കുന്നു. വേദ പഠനങ്ങൾ എത്രകണ്ടു പഠിച്ചാലും തീരാത്തവയാണ്. എത്ര കൈക്കുമ്പിൾ നിറച്ചാലും തീരാത്ത സാഗരമാണത്. വേദങ്ങളും മറ്റും കുറെ പഠിച്ചു കഴിയുമ്പോൾ നമുക്ക് എന്തോഒക്കെ അറിയാമെന്ന ഭാവം നമ്മുടെ ഉള്ളിൽ വരും. സാധകൻ വളരെ ശ്രദ്ധിക്കേണ്ട ഒന്നാണിത്. മറ്റുള്ളവരെ പഠിപ്പി ക്കാനാകും പിന്നെ കൊതി. അതോടെ സാധനയും കുറയും. അഹങ്കാരവും കൂടും അതോടെ അധഃപതനവും ഉറപ്പ്.

ശ്രീരാമനെത്തേടി ഭരതനും സംഘവും എത്തി. ഭരതന്റെ വരവ് കണ്ട് ലക്ഷ്മണൻ തെറ്റിദ്ധരിച്ചു. ശ്രീരാമനെ വധിച്ച് തന്റെ സിംഹാ സനത്തിന്റെ സ്ഥിരത ഉറപ്പു വരുത്തുവാനാണ് ഭരതന്റെ ഉദ്ദേശ്യമെന്ന് ലക്ഷ്മണൻ കരുതി. എന്നാൽ ശ്രീരാമൻ ലക്ഷ്മണന്റെ തെറ്റിദ്ധാരണ മാറ്റി. ലക്ഷ്മണനെപ്പോലെ തന്നെ രാമനെ സ്നേഹിക്കുകയും ബഹുമാ നിയ്ക്കുകയും ചെയ്യുന്ന ആളാണ് ഭരതൻ എന്ന സത്യം ശ്രീരാമൻ ലക്ഷ്മണന് വ്യക്തമാക്കി കൊടുക്കുന്നു. സാധകന്റെ ലക്ഷ്യബോധവും കർമ്മാനുഷ്ഠാനവ്യഗ്രതയും ജീവിതവീഥിയിൽ പലപ്പോഴും തമ്മിൽ കൊമ്പു കോർക്കാം. ഇവ രണ്ട് കാര്യങ്ങളും ഒരുപോലെകൊണ്ടു പോകാ നുള്ള കഴിവ് സാധകനുണ്ടാകണം. ഭരതൻ രാമനെക്കണ്ട് ആ പാദങ്ങ ളിൽ വീണ് അയോദ്ധ്യയിലേക്ക് മടങ്ങാൻ അപേക്ഷിക്കുന്നു. പക്ഷെ ശ്രീരാ മൻ ആ അപേക്ഷ നിരസിക്കുന്നു. ഒടുവിൽ ശ്രീരാമന്റെ പാദുകങ്ങളും തലയിലേന്തി ഭരതൻ മടങ്ങുന്നു. ശ്രീരാമന്റെ നാമധേയത്തിലാണ് താൻ നാടുവാഴുന്നതെന്നും കൃത്യം പതിന്നാല് വർഷം കഴിഞ്ഞ് രാമൻ അയോദ്ധ്യയിലെത്തി രാജഭരണമേറ്റെടുക്കണമെന്നും ഭരതൻ

അപേക്ഷിക്കുന്നു. രാമൻ അപ്രകാരം വാക്ക് കൊടുക്കുന്നു. ദശരഥന്റെ മരണവൃത്താന്തം അറിഞ്ഞ രാമൻ അച്ഛന്റെ ഉദകക്രിയകൾ ചെയ്യുന്നു.

സാധകൻ തന്റെ ദൈനംദിന കർമ്മങ്ങളിലും, ജീവിതകാര്യങ്ങളിലും മുഴുകുമ്പോൾ ആദ്ധ്യാത്മികതയിൽ അടിസ്ഥാനമാക്കിയ സ്വജീവിതഭരണ നൈപുണ്യം പ്രധാനപ്പെട്ട കാര്യമാണ്. ഭരതൻ ആ ഗുണത്തിന്റെ പ്രതീകമാണ്. മായയുടെ ശക്തിയിൽപ്പെട്ട് സാധകൻ ആദ്ധ്യാത്മിക സാക്ഷാത്ക്കാരമെന്ന ലക്ഷ്യത്തെ മറന്നുകളയുമോ? സാധകന്റെ ലക്ഷ്യബോധം ഇക്കാര്യത്തിൽ സജീവ ജാഗ്രത പുലർത്തണം. ലൗകിക വ്യാപാരങ്ങളിലേർപ്പെടുമ്പോഴും സാധകൻ തന്റെ യഥാർത്ഥ ലക്ഷ്യത്തെക്കുറിച്ച് ബോധവാനായിരിക്കണം. ഇവിടെ ഈശ്വരചിന്തയും ഭക്തിയും തന്നെയാണ് സാധകന് കൈമുതലായുള്ളത്. ഈശ്വരചൈതന്യമെന്ന രാമന് എത്ര ലൗകിക ജീവിതാകർഷണം വന്നാലും സുരക്ഷിതനായി നില്ക്കാനാവും. തന്റെ കഴിവുകൊണ്ടല്ല ഈശ്വരന്റെ കഴിവുകൊണ്ടാണെല്ലാം സംഭവിയ്ക്കുന്നതെന്ന ബോധം എപ്പോഴും സാധകനുണ്ടാവണം. എത്ര തന്നെ ധനം വന്നാലും, കീർത്തിയുണ്ടായാലും അതൊക്കെ ഭഗവാന്റേതാണെന്നുള്ള പൂർണ്ണബോദ്ധ്യത്തോടെ അവയെ കാണണം. ധനത്തോടൊ സുഖസൗകര്യങ്ങളോടൊ പ്രസിദ്ധിയോടൊ ചേർത്തൊരിയ്ക്കലും തന്റെ വ്യക്തിത്വത്തെ വ്യാഖ്യാനിക്കാൻ സാധകൻ തയ്യാറാവരുത്. ഇവയൊന്നുമില്ലെങ്കിലും അവശേഷിക്കുന്ന ഞാനാരാണ്? ഇതാവണം സാധകൻ സദാ സ്വയം ചോദിക്കേണ്ടത്. ആ 'ഞാനെ' കണ്ടെത്തുകയെന്നതാണ് ഒരു സാധകന്റെ ദൗത്യം.

എന്തുപ്രവൃത്തിയിലേർപ്പെട്ടാലും അത് ശ്രീരാമനുവേണ്ടി ചെയ്യുന്നതാണ് എന്ന ഭാവത്തിൽ പോരാ, ആ ബോധത്തിൽ സാധകൻ ചെയ്യണം. ഭഗവാൻ കാട്ടുന്ന മാർഗ്ഗത്തിൽ ഭഗവത്, പാദുകങ്ങൾ ശിരസ്സിൽ അണിഞ്ഞുകൊണ്ട് നടക്കുന്നതാണ് സാധകന്റെ ധർമ്മം. ഭരതൻ ശ്രീരാമപാദുകങ്ങളെ ശിരസ്സാവഹിച്ചുകൊണ്ട് അയോദ്ധ്യയിലേക്ക് പോകുന്നതിന്റെ പൊരുൾ അതാണ്.

ഗുഹൻ ഒരുക്കിയ വഞ്ചിയിൽ ശ്രീരാമനും സംഘവും ഗംഗ കടന്നു. ശ്രീരാമൻ വടവൃക്ഷത്തേയും, ദേവി ഗംഗയേയും പൂജചെയ്തു. പ്രകൃതി യജ്ഞം സനാതനധർമ്മത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരു ഭാഗമാണ്. ഓരോ ജീവികൾക്കും ഭൂമിയിൽ പ്രത്യേകമായ ഒരു ദൗത്യമുണ്ട്. അതിന്റെ ഒരു ഭാഗമായ മനുഷ്യനാകട്ടെ അതിവിശിഷ്ടമായ ഒരു ദൗത്യമാണ് ഈശ്വരൻ നല്കിയിരിയ്ക്കുന്നത്. പ്രകൃതിയെ സംരക്ഷിച്ചു

നിർത്തുകയെന്നതാണ് ആ ദൗത്യം. പ്രകൃതിയെ ചൂഷണം ചെയ്യുന്നതും, പ്രകൃതിയുടെ സമസന്തുലിതാവസ്ഥ തകർക്കുന്നതും കൊടിയ പാപമാണ്. പ്രകൃതിയുടെ ഏറ്റവും വലിയ വരദാനങ്ങളായ കടലും, കാടും പുഴയും, പർവ്വതങ്ങളും, ആകാശവും മറ്റും സംരക്ഷിയ്ക്കേണ്ടത് മനുഷ്യന്റെ ഏറ്റവും വലിയ ദൗത്യമാണ്. അതുപോലെ തന്നെ ഭൂമിയിലെ സസ്യജാലങ്ങളേയും പക്ഷികളേയും മറ്റു ജീവജാലങ്ങളേയും വംശനാശം വരാതെ കാത്തു സൂക്ഷിക്കുന്നതും ഈശ്വരൻ മനുഷ്യനെ ഏല്പിച്ച ദൗത്യമാണ്. ഇത് ഈശ്വരസൃഷ്ടികളിൽ മനുഷ്യനാൽ മാത്രമേ സാദ്ധ്യമാകു. എന്ന കാര്യം നാം ഒരിക്കലും മറക്കരുത്.

ശ്രീരാമനും സംഘവും ദണ്ഡകാരണ്യത്തിലേയ്ക്ക് നടന്നു. അവിടെ വച്ച് അവർ അത്രിമഹർഷിയുടെ ആശ്രമത്തെക്കുറിച്ച് അറിഞ്ഞു. അവർ അത്രി മഹർഷിയെകാണുവാനായി അത്രിയുടെ ആശ്രമത്തിലെത്തി. അത്രി മഹർഷിയും ഭാര്യ അനസൂയയും കൂടി അവരെ ഭക്ത്യാദരപൂർവ്വം സ്വീകരിച്ചു ആശ്രമത്തിലേക്കാനയിച്ചു.



**അത്രി മഹർഷിയും അനസൂയയും എന്തിന്റെ പ്രതീകങ്ങളാണ് സ്വാമി ?**

അതിപ്രശസ്തരായ രണ്ടു താപസദമ്പതികളാണ് അത്രിയും അനസൂയയും. ബ്രഹ്മാവിന്റെ നേത്രത്തിൽ നിന്നു ജനിച്ച ആളാണ് അത്രി. കർദ്ദമ പ്രജാപതിയുടേയും ദേവഹൂതിയുടേയും മകളായ അനസൂയയെ ആ മഹർഷി വിവാഹം കഴിച്ചു. അത്രി മഹർഷിയുടെ സാധനാകാലത്ത് അദ്ദേഹത്തിനെ ഏറ്റവും അലട്ടിയിരുന്ന ഒരു പ്രശ്നം ലോകത്തിൽ എത്ര ദൈവങ്ങളുണ്ട് എന്നതായിരുന്നു. അദ്ദേഹം അതികഠിനമായ തപസ്സു ചെയ്ത് ത്രിമൂർത്തികളെ പ്രത്യക്ഷപ്പെടുത്തി, അവരോട്തന്നെ ഈ ചോദ്യം ചോദിച്ചു. അപ്പോൾ ലോകത്ത് ആത്യന്തികമായ ഒരു ശക്തിയേയുള്ളൂവെന്നും ആ പരമോന്നത ശക്തി മൂന്നായി പിരിഞ്ഞ് സൃഷ്ടിസ്ഥിതി സംഹാര നിർവ്വഹണം നടത്തുന്നുവെന്നും ആ ഏകമായ പരബ്രഹ്മഭാവങ്ങളാണ് ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർ ആയ തങ്ങൾ എന്നുമുള്ള സത്യം അവർ അത്രിയോട് വെളിപ്പെടുത്തി. ദൈവത്തിനു

മപ്പുറം നില്ക്കുന്ന പരബ്രഹ്മ സ്വരൂപത്തെ ദർശിയ്ക്കാൻ മനുഷ്യശരീര മെടുത്ത് സാധന ചെയ്തു മോക്ഷത്തിലെത്തുമ്പോൾ മാത്രമേ സാധി യ്ക്കുകയുള്ളുവെന്നും അവർ വെളിപ്പെടുത്തി. ആ നിത്യസത്യത്തിലെ ത്തുന്നതുവരെ ജീവാത്മാക്കൾ മായയിൽ മുങ്ങി വ്യത്യസ്ത ശരീരങ്ങളെ ടുത്തു കൊണ്ടേയിരിക്കുമെന്നും അത്രി അവരിൽ നിന്ന് പഠിച്ചു. അങ്ങനെ തന്റെ സാധനയിൽതന്നെ വളരെ കുഴച്ചിരുന്ന ഒരു ആശയകുഴപ്പം അത്രിക്കു മാറിക്കിട്ടി. മാത്രമല്ല ത്രിമൂർത്തികളുടെ അംശങ്ങളായ മൂന്നു പുത്രന്മാർ അത്രിക്ക് ജനിക്കുകയും ചെയ്തു. സോമൻ, ദത്താത്രേയൻ, ദുർവ്വാസാവ് എന്നിവരാണ് ആ മക്കൾ.

ഏതു സാധകനും സാധനയുടെ ആദ്യകാലങ്ങളിൽ തോന്നാവുന്ന ഒരു സംശയമാണ് ഈ പ്രപഞ്ചത്തിൽ എത്ര ദൈവങ്ങളുണ്ടെന്ന ചോദ്യം. പലപ്പോഴും പലരും തെറ്റിദ്ധരിയ്ക്കുന്ന ഒരു കാര്യമാണ് ഈ ബഹുദൈവ പ്രശ്നം. ഹിന്ദുമതത്തിൽ നിരവധി ദൈവങ്ങൾ ഉണ്ടെന്ന് മറ്റു മതക്കാരെ പ്പോലെ തന്നെ ഭൂരിപക്ഷം ഹിന്ദുക്കളും കരുതുന്നു എന്നത് നിർഭാഗ്യം തന്നെയാണ്. ദൈവം എന്ന ശക്തി ഒന്നേയുള്ളൂവെന്നും, എന്നാൽ അത് വ്യത്യസ്ത ഭാവത്തിലും രൂപത്തിലും മാനവരാശിക്ക് പ്രത്യക്ഷമാകു മെന്നുമുള്ള സത്യത്തെ വേദങ്ങൾ മുറുകെപ്പിടിക്കുന്നു. ദൈവം ഒന്നേ യുള്ളു. രണ്ടാമതായും മൂന്നാമതായും നാലാമതായും അത് ഒന്നേയുള്ളൂ. ഇപ്രകാരം വേദങ്ങൾ ഈ സത്യത്തെ പ്രതികീർത്തിയ്ക്കുന്നു. അത്രി മഹർഷി ഈ സത്യത്തെയറിഞ്ഞതുപോലെ സാധകനും ഈ സത്യത്തെ അറിയണം. എല്ലാ മതവിഭാഗങ്ങളും ഒരേ ദൈവത്തെക്കുറിച്ചു തന്നെയാണ് സംസാരിക്കുന്നതെന്നും മനുഷ്യന്റെ പരിമിതികൾക്കുള്ളിൽ നിന്നുള്ള കാഴ്ചപ്പാടുകൾക്കു സ്വാഭാവികമായി വ്യത്യാസങ്ങൾ ഉണ്ടാകുമെന്നും സാധകൻ അറിയണം. അപ്പോൾ എല്ലാ മതങ്ങളേയും അറിയാനും മനസ്സിലാക്കാനും സാധകനു കഴിയും. തന്റെ മതത്തിലും മാനുഷികമായ നിർവ്വചനം കൊണ്ടുള്ള അപാകതകൾ കാണാം എന്ന് സാധകൻ അറിയണം. തന്റെ മതം മാത്രം ശരി മറ്റുള്ളവർ പറയുന്നതെല്ലാം തെറ്റെ ന്നുള്ള വാദം ഒരു സാധകന്റെ അപക്വതയെയാണ് ചൂണ്ടിക്കാണി യ്ക്കുന്നത്. തന്റെ ടെറസിൽ നിന്ന് കാണുന്ന ചന്ദ്രൻ യഥാർത്ഥ ചന്ദ്രനും മറ്റുള്ളവരുടെ ടെറസിൽ നിന്ന് നോക്കുമ്പോൾ കാണുന്നത് കപട ചന്ദ്രൻ എന്നു പറയും പോലെ വിഡ്ഢിത്തമാണത്. അത്രി മഹർഷിയുടെ ജീവിതത്തിൽ നിന്ന് നാം അതു പഠിയ്ക്കണം.

അസൂയയില്ലാത്തവൾ എന്നതാണ് അനസൂയ എന്ന പദം കൊണ്ടുദ്ദേശിയ്ക്കുന്നതെങ്കിലും തപസ്സനുഷ്ഠിയ്ക്കുന്ന ഒരു സാധകൻ അത്യാവശ്യം വേണ്ട ശാരീരിക മാനസിക പരിശുദ്ധിയാണ് അനസൂയ എന്ന കഥാപാത്രത്തിലൂടെ വാല്മീകി വിവക്ഷിയ്ക്കുന്നത്.

ദേവഹൂതിയുടെ പുത്രിയായ അനസൂയ പാതിവ്രത്യത്തിന്റേയും, തപശ്ശക്തിയുടേയും ആൾരൂപമാണ്. നാട്ടിൽ കടുത്ത ക്ഷാമം വന്നപ്പോൾ തന്റെ ഉഗ്രമായ തപശ്ശക്തികൊണ്ട് അനസൂയ ക്ഷാമത്തെ മാറ്റിക്കൊടുത്തു. മാണ്ഡവ്യ മുനി "സൂര്യോദയത്തിന് മുമ്പ് നീ വിധവയാകും"എന്ന് പതിവ്രതയായ ഒരു സ്ത്രീയെ ശപിച്ചു. അവൾ തന്റെ സുഹൃത്തായ അനസൂയയെക്കണ്ട് സങ്കടം പറഞ്ഞു. അനസൂയ തന്റെ തപശ്ശക്തികൊണ്ട് സൂര്യോദയത്തെ തടഞ്ഞു. ഒടുവിൽ സൂര്യനുദിയ്ക്കാനാവാതെ വിഷമിച്ചു. ദേവന്മാർ വന്ന് അനസൂയയോട് സഹായം അഭ്യർത്ഥിച്ചു. ആ സ്ത്രീയുടെ ഭർത്താവ് മരിച്ചാൽ പുനർജ്ജീവിപ്പിച്ചുകൊള്ളാമെന്ന് അനസൂയയ്ക്കു ദേവന്മാർ വാക്കുകൊടുത്തു. ദേവന്മാർ സൂര്യോദയത്തോടനുബന്ധിച്ചു മരിച്ച ഭർത്താവിനെ ജീവിതത്തിലേയ്ക്കു തിരിച്ചുകൊണ്ടുവന്നു. ആകാശഗംഗയെ തപശ്ശക്തികൊണ്ട് തന്റെ ആശ്രമത്തിലെത്തിച്ച അത്ഭുതപ്രതിഭ കൂടിയാണ് അനസൂയ.

ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ മൂന്ന് നഗ്നസുന്ദരന്മാരായി അനസൂയയുടെ പാതിവ്രത്യത്തെ പരീക്ഷിയ്ക്കാൻ ആശ്രമത്തിൽ വന്നതും, ഭിക്ഷയാചിച്ചതും, അനസൂയ തന്റെ തപശ്ശക്തികൊണ്ട് അവരെ മൂന്നുപേരെയും പാലുകുടിമാറാത്ത ഉണ്ണികളാക്കി മാറ്റി ആശ്രമത്തിൽ വളർത്തിയെടുത്തും മറ്റൊരു കഥ. പരിശുദ്ധി സാധനയിലെത്രമാത്രം വലുതാണെന്ന കാര്യം നമ്മെ ഓർമ്മിപ്പിയ്ക്കുകയാണ് അനസൂയയിലൂടെ വാല്മീകി.

അത്രി മഹർഷിയുടെ ആശ്രമത്തിലെത്തിയ ശ്രീരാമനേയും മറ്റും അത്രിയും അനസൂയയും ചേർന്ന് സ്വീകരിയ്ക്കുന്നു. അനസൂയ, ഭർത്താവുമൊത്തുള്ള ജീവിതം സന്തോഷകരമാക്കിക്കൊണ്ടു പോകുവാൻ നല്ല നല്ല ഉപദേശങ്ങൾ സീതയ്ക്കു കൊടുക്കുന്നു.

ഭൗതികമായ വസ്തുവകകളും ആഭരണങ്ങളുമെല്ലാം ഒരുവനെ വലുതാക്കുന്ന കാര്യങ്ങളല്ല. അതൊക്കെയണിഞ്ഞുവെന്നതുകൊണ്ട് ഒരുവന്റെ വ്യക്തിത്വത്തിന് പ്രത്യേകിച്ചൊരു മാറ്റും കൂടുന്നില്ല. എന്നാൽ സദ് വിചാരങ്ങളും നല്ല പെരുമാറ്റങ്ങളും, സദ്ഗുണങ്ങളും ഒരുവന്റെ വ്യക്തിത്വത്തെ അങ്ങേയറ്റം ഉയർത്തുന്നു.

സാധകൻ നിത്യവും ആദ്ധ്യാത്മിക പാഠങ്ങൾ പഠിയ്ക്കണം. വാശി യോടെ വൈരാഗ്യത്തോടെ പഠിയ്ക്കണം. എത്ര കഠിനമെന്നു തോന്നി യാലും ശ്രമം തുടരണം. അത്രിമഹർഷിയുടെ കഠിനാദ്ധ്വാന കഥ സാധകൻ ഓർമ്മിയ്ക്കണം. അനസൂയയുടെ കഥകളിൽ നിന്ന് സദ്ശീല ങ്ങളുടെ പ്രാധാന്യം മനസ്സിലാക്കണം. പരിശുദ്ധമായ ജീവിതം നയി യ്ക്കുന്ന ഒരു യോഗിയുടെ പരിശുദ്ധിയാണ് അവന്റെ കവചം. അസൂയ യുടെ നേരിയ പുള്ളിപോലും തന്റെ വ്യക്തിത്വത്തിലില്ലാതെ ജീവിയ്ക്കാൻ അവനു കഴിയണം. സദ്ഗുണങ്ങളാകുന്ന വസ്ത്രങ്ങളും സദ്ചിന്തകളാ കുന്ന ആഭരണങ്ങളുമണിഞ്ഞ് നടക്കണം സാധകൻ. ഈ ആഭരണ ങ്ങളാണ് അനസൂയ സീതയ്ക്ക് കൊടുക്കുന്നത്.



## എന്താണ് വിരാധവധം

ദണ്ഡകൻ എന്ന ഒരു രാജാവിനെ ശുക്രാചാര്യൻ ശപിച്ചു. ആ ശാപത്തിന്റെ ഫലമായി ദണ്ഡകരാജാവിന്റെ രാജ്യം കൊടും വനമായി മാറി. ആ വനം രാക്ഷസന്മാരുടെ ആവാസകേന്ദ്രമായി. ആ രാജ്യത്തു ണ്ടായിരുന്ന മഹർഷിമാരും താപസന്മാരുമെല്ലാം അവിടെ നിന്നോടിപ്പോയി. ദണ്ഡനം എന്ന വാക്കിന്റെ അർത്ഥംതന്നെ നീതി, ന്യായം, സത്യം, ധർമ്മം തുടങ്ങിയ മൂല്യങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ടുള്ള രാജ്യശാസനമെന്നാണ്. ദണ്ഡകൻ സാധനയുടെ വഴിയിൽ സാധകൻ സൂക്ഷിയ്ക്കേണ്ട അച്ചട ക്കത്തെ സൂചിപ്പിക്കുന്നു. ശുക്രൻ അസുരഗുരുവാണ്. അസുരന്മാർ തമോഭക്തി പ്രധാനമായ ഭോഗചിന്തകളും ദേവന്മാർ ആദ്ധ്യാത്മിക സാത്ത്വിക ചിന്തകളുമാണ്.

അച്ചടക്കം നഷ്ടപ്പെട്ട മനസ്സിൽ രാക്ഷസന്മാർ വന്നു കയറും. ദണ്ഡനശക്തി നഷ്ടപ്പെട്ട ദണ്ഡകന്റെ രാജ്യം കൊടും വിപിനമായി മാറി. അതിനുള്ളിലെ ആദ്ധ്യാത്മിക ചിന്തകളാകുന്ന മുനിവൃന്ദം അവനെ പേടിച്ച് പാലായനവും ചെയ്തു. സാധകൻ ഈ പ്രതീകത്തിന്റെ അർത്ഥം എപ്പോഴും മനസ്സിലാക്കിയിരിയ്ക്കണം.

ദണ്ഡകാരണ്യത്തിലേയ്ക്ക് കടന്നുചെന്ന രാമനും സംഘവും

ആദ്യമെത്തിയത് പ്രകൃതിസൗന്ദര്യം തുള്ളി തുളുമ്പി നില്ക്കുന്ന ഒരു വനാന്തരത്തിലാണ്. അവിടുത്തെ മനോഹരമായ വൃക്ഷങ്ങളും, പൂക്കളും ചോലകളുമെല്ലാം അവരെ ഹഠാദാകർഷിച്ചു. ഭൗതിക സുഖങ്ങൾ എപ്പോഴും ആദ്യാകർഷണത്തിൽ മുൻപന്തിയിൽ തന്നെയായിരിക്കും. ആ സൗന്ദര്യത്തിന്റെ പിന്നിൽ ഒളിഞ്ഞു കിടക്കുന്ന രാക്ഷസീയത പിന്നീടേ മനുഷ്യന് വ്യക്തമാകു.

വിരാധൻ എന്ന രാക്ഷസൻ ഘോരരൂപിയായി അവിടേയ്ക്കെത്തി. വന്യമൃഗങ്ങൾ തൊട്ട് മനുഷ്യരെ വരെ അയാളുടെ ശൂലത്തിൽ അയാൾ കോർത്തിണക്കിയിട്ടിരുന്നു. ആ ശൂലത്തിൽ കിടന്നു പിടയുന്ന ആ ജീവികളുടെ രോദനം അയാളിൽ ലവലേശം അസ്വസ്ഥത ഉണ്ടാക്കിയിരുന്നില്ല. മറ്റുള്ളവരുടെ ദുഃഖത്തിൽ കണ്ണു പതിയ്ക്കാതെ സ്വന്തം സുഖത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചു ജീവിയ്ക്കുന്നവരാണ് രാക്ഷസന്മാർ. ഈ രാക്ഷസീയ ഭാവം ഒരുവനുണ്ടാകുന്നത് പലപ്പോഴും അവൻ തന്നെ അറിയാതെയായിരിക്കും. വിരാധൻ എന്ന രാക്ഷസൻ സത്യത്തിൽ ഒരു വിദ്യാധരനായിരുന്നു. ദേവന്മാരുടെ പാർശ്വവർത്തികളായി പ്രവർത്തിക്കുന്ന അദൃശ്യ ജീവികളാണ് വിദ്യാധരന്മാർ. (ഇന്ദ്രീയങ്ങളുടെ നിയന്ത്രണസ്ഥാനമാണ് ദേവന്മാരുടെ കേന്ദ്രബിന്ദുവായ ദേവേന്ദ്രൻ). ദേവേന്ദ്രന്റെ സഹായിയായി വർത്തിച്ചിരുന്ന ഈ വിദ്യാധരൻ ദുർവ്വാസാവ് മഹർഷിയുടെ ശാപത്താൽ തല തിരിഞ്ഞു പോയി. അങ്ങനെയാണ് വിദ്യാധരൻ മാറി വിരാധൻ എന്ന രാക്ഷസനുണ്ടാകുന്നത്.

ദുർവ്വാസാവ് ദുർവാസനകളുടെ പ്രതീകമാണ്. കഴിഞ്ഞ ജന്മങ്ങളിൽ നിന്നു നമ്മളെ പിന്തുടർന്നെത്തുന്ന ദുർവാസനകളുണ്ട് ഈ ജന്മത്തിൽ നാം നേടിയെടുക്കുന്ന ദുർവ്വാസനകളുമുണ്ട്. അതിതീവ്രമായ തപം ചെയ്തിട്ടും തന്റെ കോപത്തെ അടക്കുവാൻ കഴിയാതെ മറ്റുള്ളവരുടെ ജീവിതങ്ങളെ ശാപങ്ങൾകൊണ്ട് ഉമിത്തീയിൽ നീറ്റുന്ന ദുർവ്വാസാവ് മഹർഷി സാധകന്റെ ശ്രദ്ധ അതിതീവ്രമായി പതിയേണ്ട ഒരു പ്രതീകമാണ്. തമോഗുണ പ്രധാനമായ ശിവനിൽ നിന്നാണ് ദുർവ്വാസാവിന്റെ ജനനം. ആ മഹർഷിയുടെ ശാപം കൊണ്ട് വിദ്യാധരൻ വിരാധനായി മാറി. ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ ദുർവാസനകളിൽപെട്ടു പോയാൽ ഏതു ദേവനും രാക്ഷസനായിമാറും. ഏതു വിദ്യാധരനും തലതിരിഞ്ഞ് വിരാധനാകും.

വിരാധൻ സീതയെ ആക്രമിയ്ക്കുന്നു. ആ നാരീമണിയെ വിഴുങ്ങുവാനായിരുന്നു അയാളുടെ ശ്രമം. ശ്രീരാമൻ വിരാധന്റെ കൈകളെ മുറിച്ചെറിഞ്ഞു. വിരാധൻ മുറിഞ്ഞ കൈകളുമായി മുന്നേറി. അപ്പോൾ രാമൻ അവന്റെ കാലുകളെ അമ്പെയ്തു ഛേദിച്ചു. അപ്പോഴും വിരാധൻ പിന്മടങ്ങിയില്ല. തുറന്ന വായുമായി നിരങ്ങി നിരങ്ങി അവൻ മുന്നോട്ടു നീങ്ങി. ഒടുവിൽ രാമബാണം അവന്റെ തലയറുത്തു. ഒരു മലപോലെ വിരാധൻ ചരിഞ്ഞുവീണു. അതിൽ നിന്നും സുന്ദരരൂപനായ വിദ്യാധരൻ ഉയർന്നു വന്നു. ശാപമോക്ഷം നല്കിയ രാമനെ വാഴ്ത്തി സ്തുതിച്ച് ദേവലോകത്തേയ്ക്കു യാത്രയായി.

ഇന്ദ്രീയ നിയന്ത്രണം പോയി ദുർവാസനകളുടെ കൈയിൽ മനസ്സും ശരീരവും പെട്ടു പോകാതിരിയ്ക്കാൻ സാധകൻ ശ്രദ്ധിക്കണം. അല്ലെങ്കിൽ വിദ്യാധരൻ വിരാധനായി മാറും. മറ്റുള്ളവരുടെ വേദന മനസ്സിലാക്കാൻ കഴിയാത്ത വെറും ഒരു രാക്ഷസനായി സാധകൻ മാറും. ഇന്ന് ആദ്ധ്യാത്മീക വേദിയിൽ താടിയും ജഢയും വളർത്തി കാവിയുമിട്ട് നടക്കുന്ന പലരും ഈ വിരാധന്മാരാണ്. മറ്റുള്ളവരുടെ വേദനകളും, വിഷമങ്ങളും മനസ്സിലാകാത്ത ഇക്കൂട്ടർ തൻ പ്രമാണിത്തം കാട്ടിക്കൊണ്ട് മറ്റുള്ളവരുടെ പണവും ബഹുമാനവും കാവിയും ജഢയും കാണിച്ചു ആകർഷിച്ചെടുക്കും. അത്തരം ഗുരുക്കന്മാരും അവരെ പിന്തുടരുന്നവരും അവർ പതിയ്ക്കുന്ന നരകത്തിനേക്കാൾ കൊടിയ നരകത്തിൽ പോയി പതിയ്ക്കും. സാധനയിൽ സാധകന് മാർഗ്ഗഭ്രംശം വരാൻ വളരെ സാദ്ധ്യതയുള്ള ഒരു സ്ഥലമാണിത്. നമ്മുടെ പോയ ജന്മങ്ങളുടെ ബാക്കിപത്രമായി അവശേഷിയ്ക്കുന്ന ദുർവാസനകളെ തീവ്രമായ വൈരാഗ്യത്തോടെ സാധകൻ നശിപ്പിച്ചുകളയണം.

ഈശ്വരവിശ്വാസവും ഭക്തിയും കൊണ്ടേ വിരാധനനെ നമുക്ക് ഉന്മൂലനാശനം ചെയ്യാൻ സാധിയ്ക്കു. ദുർവാസനകളാൽ നയിക്കപ്പെട്ട വിരാധൻ പെട്ടെന്ന് പിന്മാറുന്ന ശക്തിയല്ല. ഒരു കൈ വെട്ടിയാൽ മറ്റെ കൈകൊണ്ട് പിടിച്ചെടുക്കാൻ അതു ശ്രമിയ്ക്കും. അതുകൊണ്ട് വിരാധവധം നടത്തുന്നതിൽ സാധകൻ ആത്മവിമർശനത്തോടെ മുന്നോട്ടു പോയി വിജയിയ്ക്കണം. വിജയിച്ചേ പറ്റു.



**പിന്നെയും ഒന്നു രണ്ട് മഹർഷിമാരെ രാമൻ കാണുന്നുണ്ടല്ലോ. അവരൊക്കെ എന്തിന്റെ പ്രതീകങ്ങളാണ് സ്വാമീ?**

സാധകന്റെ വഴിയിൽ ഏറ്റവും സഹായമായി നില്ക്കുന്നത് സദ്സംഗമാണെന്ന് മുമ്പ് പറഞ്ഞുവല്ലോ. പുണ്യാത്മാക്കളുമായിട്ടുള്ള സംസർഗ്ഗം സാധകന് പടക്കളത്തിലെ രക്ഷാകവചം പോലെ പ്രധാനപ്പെട്ടതാണ്. സാധകൻ ഗുരുക്കന്മാരേയും മുനികളേയും, അവധൂതന്മാരേയും പോയിക്കണ്ട് വന്ദിയ്ക്കണം. അവരുടെ ഉപദേശങ്ങളുടെ സാരംശം ഗ്രഹിയ്ക്കണം. സാധകൻ സാധനയിൽ പക്വതയെത്തിയെങ്കിൽ, അവരുടെ പുണ്യങ്ങളെ അവർ സാധകനിൽ ലയിപ്പിയ്ക്കും. അത് സംഭവിയ്ക്കുന്നത് ആദ്ധ്യാത്മിക ജീവിതത്തിൽ ഏറ്റവും പുണ്യമായ കാര്യമാണ്. പക്ഷെ അത്തരത്തിലുള്ള അനുഗ്രഹങ്ങളെ മോഹിച്ചല്ല സാധകൻ ആ ദിവ്യാത്മാക്കളെ ഭജിയ്ക്കേണ്ടത്. അങ്ങിനെ ചെയ്താൽ ഏകാദശി നോറ്റ കാക്കയുടെ അനുഭവമായിരിയ്ക്കും സാധകനുണ്ടാവുക.

ശ്രീരാമനും, സീതയും, ലക്ഷ്മണനും ദണ്ഡകാരണ്യത്തിൽ നിരവധി മഹർഷിമാരെ കണ്ടു മുട്ടുന്നു. അവരുടെ ഉപദേശങ്ങൾ കേൾക്കുന്നു. പലകാര്യങ്ങളും അവരിൽ നിന്ന് ഗ്രഹിയ്ക്കുന്നു. അവരിൽ പ്രധാനിയായ ഒരു മുനിയാണ് ശരഭംഗൻ. ശ്രീരാമചന്ദ്രനെ നേരിൽ കാണണമെന്ന ഏകലക്ഷ്യത്തോടു കൂടിയുള്ള തീവ്രതപസ്സായിരുന്നു ശരഭംഗന്റേത്.

ശരം ക്ഷത്രിയന്റെ ആയുധമാണ്. അധർമ്മത്തിനെതിരെ ഉയരുന്ന ധർമ്മത്തിന്റെ ആയുധം. ക്ഷാത്ര തേജസ്സ് ബ്രഹ്മതേജസ്സിലേയ്ക്കു പ്രവേശിയ്ക്കുമ്പോഴാണ് ക്ഷത്രിയൻ ആ ശരങ്ങൾക്ക് വിരാമമിടുന്നത്. ശരഭംഗമഹർഷി തന്റെ സാധനയുടെ പരിസമാപ്തിയിലാണ് ശ്രീരാമനെ ദർശിയ്ക്കുന്നത്. ശബരിമലയിൽ അയ്യപ്പന്മാർ ശരം കുത്തിയാലിൽ ശരം ഉപേക്ഷിയ്ക്കുന്നതും ഈ സങ്കല്പത്തിലാണ്. ശ്രീരാമചന്ദ്രനെ കണ്ടതോടെ അദ്ദേഹം സന്തോഷാതിരേകത്താൽ നൃത്തം ചെയ്തു. ശരഭംഗൻ ഭഗവാനോട് ഏറെ നേരം സംസാരിച്ചിരുന്നു പിന്നെ തന്റെ പുണ്യങ്ങളെല്ലാം അദ്ദേഹം ഭഗവാനിൽ ലയിപ്പിച്ചു . സുതീഷ്ണൻ എന്ന മറ്റൊരു മഹർഷിയെ ശ്രീരാമനും സംഘവും പോയി വന്ദിച്ചു.

സുതീഷ്ണൻ തീഷ്ണമായ സാധനയുടെ പ്രതീകമാണ്. രാമന്റെ ദർശനം സുതീഷ്ണനെ ആനന്ദത്തിലാറാടിച്ചു. രാമൻ സുതീഷണനുമായി നിരവധി ആദ്ധ്യാത്മകാര്യങ്ങൾ ചർച്ച ചെയ്തു. ഒടുവിൽ സുതീഷ്ണന്റെ സഹായത്തോടെ രാമൻ അഗസ്ത്യമുനിയുടെ സഹോദരനായ അഗ്നിജിഹ്വന്റെ അരികിലെത്തുന്നു.



## അഗ്നിജിഹ്വനും അഗസ്ത്യനും എന്തിന്റെ പ്രതീകങ്ങളാണ് ?

ശ്രീരാമചന്ദ്രൻ ദണ്ഡകാരണ്യത്തിൽ കണ്ടുമുട്ടുന്ന ഏറ്റവും ശ്രേഷ്ഠനായ ഒരു മുനിവര്യനാണ് അഗസ്ത്യൻ. അഗസ്ത്യന്റെ സഹോദരനായ അഗ്നിജിഹ്വനെയാണ് അവർ ആദ്യം സന്ദർശിയ്ക്കുന്നത്. അദ്ദേഹത്തിന്റെ ആതിഥേയത്വം സ്വീകരിച്ച് അവർ ആ മുനിയുടെ പർണ്ണശാലയിൽ ഒരു ദിനം പാർത്തു. പിറ്റേന്ന് അഗസ്ത്യമഹാമുനിയുടെ ആശ്രമത്തിലെത്തി. ശ്രീരാമൻ ചെല്ലുമ്പോൾ അഗസ്ത്യൻ ശ്രീരാമഭക്തന്മാരായ കുറേ മുനികളുമായി സത്സംഗത്തിലേർപ്പെട്ടിരിയ്ക്കുകയായിരുന്നു. വിഷ്ണുവിന്റെ അവതാരമായ ശ്രീരാമന്റെ ദർശനത്തിനായി കാത്തുകാത്തു കഴിഞ്ഞിരുന്ന മുനികളായിരുന്നു അവർ. ശ്രീരാമൻ ആശ്രമകവാടത്തിലെത്തിയിരിയ്ക്കുന്നുവെന്ന വാർത്ത അവർക്ക് അത്യത്ഭുതകരവും ആനന്ദദായകവുമായിരുന്നു. അഗസ്ത്യൻ നിറകണ്ണുകളോടെ ശ്രീരാമനേയും സീതയേയും ലക്ഷ്മണനേയും സ്വീകരിച്ചു. കുറേ ദിനങ്ങൾ അവർ അവിടെ പാർത്തു. അഗസ്ത്യന്റെ അതിശയകരവും അഗാധവുമായ അറിവ് ശ്രീരാമനിൽ ഏറെ ബഹുമാനം സൃഷ്ടിച്ചു. വേദാന്തത്തിന്റെ ഏറ്റവും ഉന്നതങ്ങളും സാധാരണക്കാർക്ക് കയറിപ്പറ്റാൻ തുലോം അസാദ്ധ്യവുമായ ദർശനങ്ങളേയും തത്ത്വങ്ങളേയും കുറിച്ച് അഗസ്ത്യനും രാമനും ചർച്ചകൾ ചെയ്തു. റോസാച്ചെടിയേക്കാൾ നമ്മെ ആകർഷിയ്ക്കുന്നത് റോസാപൂവ് എന്ന പോലെ അഗസ്ത്യന്റെ അറിവിനേക്കാൾ രാമനെ ആകർഷിച്ചത് അഗസ്ത്യന്റെ വിനയമായിരുന്നു.

സാധനാ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു വശമാണ് അഗ്നിജിഹ്വൻ എന്ന പ്രതീകത്തിലൂടെ വാല്മീകി വരച്ചു കാട്ടുന്നത്.

ആദ്ധ്യാത്മിക പഠനവും സാധനയും ഒത്തു ചേരുമ്പോൾ സാധകൻ താന റിയാതെ അഹങ്കാരിയായി മാറും. തന്റെ വേദാന്ത ജ്ഞാനവും സാധനാ നൈപുണ്യവും മറ്റാർക്കും ഇല്ലാത്തതാണെന്ന ചിന്ത അവനിൽ ഉണരും. സാധനകൊണ്ടു അറിയാതെ ഉള്ളിൽ ഉണർന്നു വരുന്ന സിദ്ധികളും നാശ ത്തിന്റെ വാതിലിലേയ്ക്കു സാധകനെ തള്ളിവിടും. വേദപഠനവും, സാധനയും ഒത്തു ചേരുമ്പോൾ സാധകന് നാക്കിൽ സരസ്വതിയുടെ പ്രസാദമുണ്ടാകുന്നത് സാധാരണമാണ്. ഈ വാഗ്മിത്വം സാധകനെ അഹങ്കാരിയാക്കാതെ സൂക്ഷിയ്ക്കണം. പുരാണേതിഹാസങ്ങളിൽ നാം പരിചയപ്പെടുന്ന മഹർഷിമാർ തൊട്ടു ആദിശങ്കരൻ വരെയും, ശങ്കരനിൽ നിന്നിങ്ങോട്ടു ചട്ടമ്പിസ്വാമി, ശ്രീനാരായണഗുരു, സ്വാമി വിവേകാനന്ദൻ മുതൽ ഇന്നുള്ള ആധുനിക യോഗിമാരുടെ കാര്യത്തിൽ വരെ നമുക്കീ വാഗ്മിത്വ സിദ്ധിയുടെ പ്രതിഭ കാണാം. സാധന ഉള്ളിലുള്ള വാഗ്മിത്വത്തെ തട്ടിയുണർത്തും. ജിഹ്വയിൽ അഗ്നിയുടെ നാളങ്ങൾ ഉയരും. ഈ മഹത്വം തന്റെ കേമത്തമാണെന്ന് അഹങ്കരിച്ചാൽ സാധകൻ അധഃപതിക്കും. അഗ്നിജിഹ്വൻ ഈ സത്യത്തെ ഓർമ്മിപ്പിയ്ക്കുന്നു.

വിന്ധ്യാപർവ്വതത്തിന്റെ അഹങ്കാരത്തിനെ തന്ത്രപൂർവ്വം അടക്കിയ മുനിയാണ് അഗസ്ത്യൻ. ഈ മുനിയുടെ ആദ്യ പേർ മാന്യൻ എന്നായി രുന്നു. മാന്യതയുടെ പ്രതീകം തന്നെയാണ് അഗസ്ത്യമുനി. അഗത്തിനെ അല്ലെങ്കിൽ പർവ്വതത്തിനെ അടിച്ചമർത്തിയതുകൊണ്ടാണ് അഗസ്ത്യൻ എന്ന പേര് ലഭിച്ചത്. ഒരു നാൾ ഹിമാലയ പർവ്വതത്തേക്കാളും താൻ പ്രാധാന്യം അർഹിക്കുന്നവനാണ് എന്ന ഭാവം വിന്ധ്യാപർവ്വതത്തിനു വന്നു. സൂര്യനോടും ചന്ദ്രനോടും തന്നെ ചുറ്റിക്കറങ്ങുവാൻ വിന്ധ്യൻ നിർദ്ദേശിച്ചു. ഇതു സൂര്യ ചന്ദ്രന്മാർ വകവയ്ക്കുന്നില്ലെന്നു കണ്ട് വിന്ധ്യാ പർവ്വതം വളരുവാൻ തുടങ്ങി. ഉള്ളിൽ സാധകനറിയാതെ വളർന്നു പൊങ്ങുന്ന അഹന്ത, വിചാരമായ സൂര്യനേയും വികാരമായ ചന്ദ്രനേയും കീഴടക്കും. വിന്ധ്യന്റെ ഈ അഹങ്കാരം കണ്ട് അഗസ്ത്യൻ വിനയാന്വി തനായി വിന്ധ്യനെ സമീപിച്ചു. തനിയ്ക്കു തെക്കോട്ടു പോകണമെന്നും അതിനായി തലകുനിച്ചു തരണമെന്നും അഭ്യർത്ഥിച്ചു. താൻ തിരിച്ചു വരു ന്നതുവരെ അതേപടി നില്ക്കണമെന്ന അഗസ്ത്യന്റെ അഭ്യർത്ഥന വിന്ധ്യാ പർവ്വതം സ്വീകരിച്ചു. വിന്ധ്യന്റെ ആ നില ഇന്നും തുടരുന്നുവെന്നും അഗസ്ത്യൻ പിന്നെ വടക്കോട്ട് മടങ്ങിയില്ലെന്നുമാണ് കഥ.

ഒരു സാധകന്റെ ഏറ്റവും വലിയ ശത്രു അവനുള്ളിൽ വളരുന്ന അഹങ്കാരമാണ്. താൻ മറ്റുള്ള സാധകരേക്കാൾ കേമൻ എന്ന ഭാവം ഒടുവിൽ സാധനയുടെ യമനായിത്തീരും. ഹിമാലയത്തേക്കാൾ വലുതാണ് താനെന്ന വിന്ധ്യന്റെ ഭാവം വിന്ധ്യനെ നശിപ്പിച്ചു. സാധകൻ ഒരിയ്ക്കലും തന്റെ കഴിവിനെ മറ്റുള്ളവരുടെ കഴിവുമായി തട്ടിച്ചു നോക്കരുത്. ഓരോരുത്തർക്കു അവരവരുടെ പരമാവധി വളരുവാനെ കഴിയു. മറ്റെയാളേക്കാൾ കേമൻ തന്നെ താനെന്ന ഭാവം അപകടം. ഉള്ളിൽ ഉദിച്ചു വരുന്ന ഈ വിന്ധ്യനെ ഒരു അഗസ്ത്യമുനിയെപ്പോലെ തന്ത്രപൂർവ്വം അടിച്ചമർത്തണം സാധകൻ. അതാണ് സാധനയിലെ മാന്യത. ക്രിസ്തുദേവൻ അദ്ദേഹത്തിന്റെ ശിഷ്യൻമാരോട് ഉപദേശിച്ചു. "നിങ്ങളുടെ കൂട്ടത്തിൽ ഏറ്റവും മികച്ചവൻ ആകാൻ ആരെങ്കിലും ആഗ്രഹിക്കുന്നുവെങ്കിൽ അവൻ മറ്റുള്ളവരുടെ ദാസനായിരിയ്ക്കുക. സ്വയം ഉയർത്തുന്നവൻ താഴും സ്വയം താഴ്ത്തുന്നവൻ ഉയരും".

മുനിശ്രേഷ്ഠനായ അഗസ്ത്യൻ ഇന്ദ്രനിൽ നിന്നു തനിയ്ക്കു ലഭിച്ച ഒഴിയാത്ത ആവനാഴിയും, പടച്ചട്ടയും രാമനു നല്കി. മാന്യമായ പെരുമാറ്റവും, മധുരമായ സംഭാഷണവുമാണ് ഈ പടച്ചട്ടയും ആവനാഴിയും. സാധകൻ എപ്പോഴും ഈ പടച്ചട്ടയും ആവനാഴിയും അണിഞ്ഞു നടക്കണം. അഗസ്ത്യൻ രാമനോട് ഇപ്രകാരം പറഞ്ഞു.

"ഹേ രാഘവാ, ഭൂമിയ്ക്കു ഒഴിയാഭാരമായി മാറിയിരിയ്ക്കുന്ന രാക്ഷസന്മാരെ വധിച്ച് മാനവ കുലത്തിനെ ദുഃഖത്തിൽ നിന്നു മോചിപ്പിയ്ക്കുവാൻ എത്തിയിരിയ്ക്കുന്ന അങ്ങേയ്ക്കു ഇവ വളരെ സഹായകരമാവും. എല്ലായ്പ്പോഴും എന്റെ മനസ്സിൽ അങ്ങ് കുടികൊള്ളണം. രണ്ട് യോജന അകലത്ത് ഗൗതമീ നദിയുടെ തീരത്ത് പഞ്ചവടിയെന്ന ഒരു സ്ഥലമുണ്ട് അവിടെയെത്തി വസിച്ചാലും."

ഇത് കേട്ട് സന്തുഷ്ടനായ രാമൻ സീതയോടും ലക്ഷ്മണനോടുമൊപ്പം പഞ്ചവടിയിലേയ്ക്കു നടകൊണ്ടു.

അഞ്ചു മരങ്ങൾ വൃത്തത്തിൽ നില്ക്കുന്ന ഒരു പുണ്യസ്ഥലമാണ് പഞ്ചവടി. ആ പുണ്യസ്ഥലത്ത് ഇന്ദ്രീയങ്ങളുടെ ചക്രവർത്തിയായ ഇന്ദ്രൻ സമ്മാനിച്ച ആവനാഴിയും കവചവും ധരിച്ച് രാമനും സീതയും ലക്ഷ്മണനും എത്തി പാർത്തു.



## പഞ്ചവടി എന്തിന്റെ പ്രതീകമാണ്? പഞ്ചവടിവാസത്തിന്റെ പ്രാധാന്യമെന്താണ്?

അഞ്ചുമരങ്ങൾ വൃത്താകൃതിയിൽ നിരന്നു നില്ക്കുന്നതുകൊണ്ടാണ് പഞ്ചവടിയെന്ന് ആ സ്ഥലത്തിന് പേർ ലഭിച്ചത്. അഞ്ച് ശ്രേയസ്സുകളേയും ആശ്രയിച്ച് അഞ്ച് നിഷ്ഠകൾ അനുസരിച്ച് പഞ്ചയജ്ഞങ്ങളും ചെയ്തുകൊണ്ടുള്ള സാധനയ്ക്കു ഏറ്റവും ഉചിതമായ സ്ഥലം തന്നെ പഞ്ചവടി. അവിടെ ലക്ഷ്മണൻ, രാമനും സീതയ്ക്കും വേണ്ടി മനോഹരമായ ഒരു പർണ്ണശാല തീർത്തു. എല്ലാവരും സസന്തോഷം പാർത്തു.

## എന്താണ് സ്വാമി പഞ്ചയജ്ഞങ്ങളും മറ്റും ?

അഞ്ച് എന്ന അക്കത്തിന് ഹിന്ദു സംസ്ക്കാരത്തിൽ വലിയ പ്രാധാന്യമുണ്ട്. പഞ്ചാംഗശ്രേയസ്സാണ് ഒരു മനുഷ്യനുണ്ടാകേണ്ടത്. അതു പോലെ പഞ്ചാംഗയജ്ഞമാണ് മനുഷ്യൻ അനുഷ്ഠിയ്ക്കേണ്ടത്. പഞ്ചാംഗ ജീവിതമാണ് ഒരു പൂർണ്ണജീവിതം. അതു ലഭിയ്ക്കാൻ ഒരുവന് പഞ്ച നിഷ്ഠകൾ ഉണ്ടാകണം. ഇതിന്റെയൊക്കെ പ്രതീകമാണ് പഞ്ചവടി.

## പഞ്ചാംഗശ്രേയസ്സ് എന്താണ് ?

ഒരു മനുഷ്യൻ സമ്പൂർണ്ണമായ ജീവിതവിജയം നേടുന്നതിനെന്തു ചെയ്യണം? അതിനുള്ള ഉത്തരമാണ് പഞ്ചാംഗശ്രേയസ്സ്. അഞ്ച് മണ്ഡലങ്ങളിലും വിജയിച്ചാൽ മാത്രമെ ഒരുവന് സമ്പൂർണ്ണ ജീവിതവിജയം ലഭിയ്ക്കുകയുള്ളൂ.

- ശാരീരികം.
- വൈകാരികപക്വത
- ബുദ്ധിപരമായ ഔന്നത്യം,
- അതീന്ദ്രിയ വളർച്ച,
- ആദ്ധ്യാത്മിക സാക്ഷാത്ക്കാരം -

ഇങ്ങനെയുള്ള അഞ്ച് മണ്ഡലങ്ങളിൽ വളർച്ചപൂർത്തികരിയ്ക്കുന്ന ഒരു വ്യക്തിയ്ക്കുമാത്രമേ പൂർണ്ണജീവിതവിജയം ലഭിയ്ക്കുകയുള്ളൂ.

## ആ മണ്ഡലങ്ങളെ കുറേകൂടി വ്യക്തമാക്കാമൊ?

**ശാരീരികം :** മനുഷ്യന് ലൗകികസാഗരം തരണം ചെയ്യുന്നതിന് ഏറ്റവും അത്യാവശ്യമായ ഒരു കാര്യമാണ് ശരീരപാലനം. ഒരു നാവികൻ തന്റെ നൗകയെ എത്രകണ്ട് ശ്രദ്ധയോടെ പരിപാലിയ്ക്കുന്നുവോ അതു പോലെ ശ്രദ്ധയോടെ പരിപാലിയ്ക്കണം സാധകൻ സ്വന്തം ശരീരത്തിനെ. 'സത്യം, ശിവം, സുന്ദരം' എന്ന വാക്യം സാധകൻ സദാ ഓർക്കണം. ഒരുവൻ തന്റെ ശരീരത്തെ ദൃഢമായി സൂക്ഷിയ്ക്കണം. ഒരു രോഗവുമി ല്ലാത്തതാവണം ശരീരം. അതു പോലെ ശരീരത്തെ സാധകൻ ശിവമായി സൂക്ഷിയ്ക്കണം. അതായത് അങ്ങേയറ്റം ഊർജ്ജ്വസ്വലവും മെയ് വഴ ക്കമുള്ളതുമായി വയ്ക്കണം. പിന്നെ സുന്ദരം. എപ്പോഴും ശരീരത്തെ യൗവ്വനയുക്തമായും സുന്ദരമായും സൂക്ഷിയ്ക്കണം. ഇങ്ങനെ ശരീരത്തെ സൂക്ഷിയ്ക്കണമെങ്കിൽ പഞ്ചനിഷ്ഠകൾ വേണം.

## എന്താണ് പഞ്ചനിഷ്ഠകൾ

- ശരിയായ ശ്വാസോച്ഛ്വാസം,
- ശരിയായ വ്യായാമം
- ശരിയായ ആഹാരം
- ശരിയായ വിശ്രമം,
- ശരിയായ ചിന്താരീതികളും, ശീലങ്ങളും.

ഇവയാണ് പഞ്ചനിഷ്ഠകൾ.



## ശരിയായ ശ്വാസോച്ഛ്വാസം

പരിശുദ്ധവായുവുള്ള പ്രകൃതിയിൽ നിത്യവും നടക്കണം. അല്ലെ ങ്കിൽ പ്രകൃതിയുടെ മടിത്തട്ടിൽ നിത്യവും ഇരുന്ന് ദീർഘശ്വാസോച്ഛ്വാസം

പരിശീലിയ്ക്കണം. ആൽമരത്തിന്റെ ചുവട്ടിലിരുന്ന് ദീർഘശ്വാസം പരിശീലിയ്ക്കുന്നതും, ആലിനെ പ്രദക്ഷിണം ചെയ്യുന്നതും അത്യുത്തമം. ആലിന്റെ ഇലകളിൽ നിന്നാണ് അത്യന്തം ശുദ്ധമായ ഓക്സിജൻ (ഓസോൺ) നമുക്ക് ധാരാളമായി ലഭിയ്ക്കുന്നത്. തുളസിയുടെ ചുറ്റും നടന്നാലും ശുദ്ധമായ ഓക്സിജൻ ലഭിയ്ക്കും. തുളസിത്തറയുടെ ചുറ്റും പ്രദക്ഷിണം വച്ച് തുളസീപൂജ ചെയ്യുന്നത് അത്യുത്തമം.



## ശരിയായ വ്യായാമം

ഏതു ജന്തുവിനും അത്യാവശ്യമായ ഒരു കാര്യമാണ് നിത്യവ്യായാമം. മനുഷ്യന് വളരെ ബുദ്ധിയുണ്ടെന്ന് സ്വയം അഭിമാനിയ്ക്കുന്നുവെങ്കിലും ഈ ഒരു കാര്യത്തിൽ തൊണ്ണൂറ് ശതമാനം മനുഷ്യരും ശുദ്ധവങ്കന്മാരെപ്പോലെയാണ് പെരുമാറുന്നത്. അവർ നിത്യവ്യായാമം അവരുടെ ശരീരാരോഗ്യത്തിന് അത്യന്താപേക്ഷിതമാണെന്ന കാര്യം മനസ്സിലായ്ക്കാതെ അലസരായി ജീവിച്ച് ഒടുവിൽ രോഗികളായി മാറുന്നു. ജീവിതം ആസ്വദിയ്ക്കണമെങ്കിൽ ശാരീരികാരോഗ്യം വേണം എന്ന പ്രാഥമിക വിജ്ഞാനമില്ലാതെ വിഡ്ഢികളായി കഴിയുന്നത്ര ലൗകിക സുഖങ്ങൾ ആസ്വദിക്കാനായി അവർ വെമ്പൽ കൊള്ളുന്നു. പണമുണ്ടാക്കാനും, ലൗകിക സുഖങ്ങളാസ്വദിയ്ക്കാനും, കിടന്നുറങ്ങാനും, പരദൂഷണം പറഞ്ഞിരിയ്ക്കാനും, തർക്കിയ്ക്കാനുമൊക്കെ അവർക്ക് വേണ്ടുവോളം സമയമുണ്ട്. വ്യായാമം ചെയ്യാൻ മാത്രം അവർക്ക് സമയം കിട്ടില്ല. നിത്യവും വ്യായാമം ചെയ്യാത്ത ഒരു ജനത ഒരു രാജ്യത്തിന്റെ ശാപമാണ്. ഇന്ന് ആശുപത്രികളിൽ കിടക്കുന്ന അമ്പതു ശതമാനം രോഗികളും വ്യായാമത്തിന്റെ അപര്യാപ്തതകൊണ്ടാണ് രോഗികളായി മാറിയിരിയ്ക്കുന്നത്. സാധകൻ എന്നും യോഗാഭ്യാസം, ദീർഘദൂരനടത്തം, ഓട്ടം, കളരി, നീന്തൽ അല്ലെങ്കിൽ മറ്റു വ്യായാമമുറകൾ പരിശീലിയ്ക്കണം. ആ വ്യായാമം പ്രാണവായുവിനെപ്പോലെ തന്നെ പ്രധാനപ്പെട്ടതാണെന്ന് മനസ്സിലാക്കണം.



## ശരിയായ ആഹാരം?

ശുദ്ധവും ആരോഗ്യദായകവുമായ ഭക്ഷണം കൃത്യസമയത്ത് വേണ്ട അളവിൽ മാത്രം കഴിച്ച് ജീവിക്കുന്നവർക്ക് മാത്രമേ ശരിയായ ആരോഗ്യമുണ്ടാവുകയുള്ളൂ. ഇന്ന് നാം കഴിയ്ക്കുന്ന ആഹാരത്തിൽ എഴുപതു ശതമാനം ആഹാരവും മനുഷ്യശരീരത്തിന് ഹാനികരമായ വസ്തുക്കൾ ചേർന്നതാണ്.

## ശരിയായ ആരോഗ്യം ലഭിക്കാൻ?

1. സസ്യാഹാരം മാത്രമേ കഴിയ്ക്കാവൂ.
2. മൂന്നുനേരം മാത്രമേ ആഹാരം കഴിയ്ക്കാവൂ. കഴിയുമെങ്കിൽ അതു രണ്ടു നേരമാക്കണം. പ്രഭാതഭക്ഷണവും ഉച്ചഭക്ഷണവും മാത്രമേ നല്ല വണ്ണം കഴിയ്ക്കേണ്ടതായിട്ടുള്ളൂ. പിന്നെ പഴങ്ങളോ പകുതി വേവിച്ച മലക്കറിയോ കഴിയ്ക്കാം. സൂര്യൻ അതിന്റെ ഉച്ചസ്ഥായിൽ നിന്ന് അവരോഹണത്തിലേയ്ക്കെത്തിക്കഴിഞ്ഞാൽ പിന്നെ ലളിതമായ ഭക്ഷണം മാത്രമേ കഴിയ്ക്കാവു.
3. കഴിയ്ക്കുന്ന ഭക്ഷണത്തിൽ പകുതി വേവിച്ചതും, പകുതി വേവിയ്ക്കാത്തതുമായിരിയ്ക്കണം.
4. കൃത്രിമ രാസവസ്തുക്കൾ ചേർത്തുണ്ടാക്കുന്ന ബേക്കറി, ഹോട്ടൽ ഭക്ഷണം ഒരിയ്ക്കലും കഴിയ്ക്കരുത്. അവ എത്ര സ്വാദിഷ്ടമാണെങ്കിലും നാം ഉപേക്ഷിയ്ക്കണം.
5. ധവളപാഷാണങ്ങളായി അറിയപ്പെടുന്ന പഞ്ചസാരയും ഉപ്പും മിതമായി മാത്രമേ ഉപയോഗിയ്ക്കാവൂ.
6. കൃത്രിമ രാസവസ്തുക്കളുള്ള കോളകളും, മിനറൽ വെള്ളവും വർജ്ജിയ്ക്കണം.
7. ഫ്രിഡ്ജിൽ വച്ച് എടുത്ത് ചൂടാക്കി കഴിയ്ക്കുന്ന ഏതാഹാരവും വിഷമാണ്. ഫ്രിഡ്ജിൽ നിന്നെടുക്കുമ്പോൾ അതിൽ ബാക്ടീരിയ പതിനായിരം മടങ്ങായി വർദ്ധിക്കും.

8. ജൈവ വളത്തിൽ കൃഷി ചെയ്തു കിട്ടുന്ന ധാന്യം, പഴങ്ങൾ, മലക്കറികൾ തുടങ്ങിയവ കഴിയുന്നിടത്തോളം ഉപയോഗിയ്ക്കുക.
9. കൃത്യസമയത്ത് തന്നെ ആഹാരം കഴിയ്ക്കണം.
10. എന്നും എണീറ്റാലുടൻ അഞ്ച് ഗ്ലാസ്സ് ശുദ്ധജലം കുടിയ്ക്കണം.
11. അത്യാവശ്യമെങ്കിലേ മരുന്നുകൾ കഴിയ്ക്കാവൂ
12. ഒരേയിരുപ്പിലിരുന്ന് ചെയ്യുന്ന ജോലികൾ വളരെ അപകടകരമാണ്. പ്രത്യേകിച്ച് കംപ്യൂട്ടർ ഉപയോഗിച്ചുകൊണ്ടുള്ള നീണ്ട പ്രവർത്തനം. നിരവധി ചെറുപ്പക്കാരുടെ യൗവ്വനവും, ആരോഗ്യവും അനുദിനം തകർത്തുകൊണ്ടിരിയ്ക്കുന്നു. ഇരുന്നു കൊണ്ട് ജോലി ചെയ്യുന്നവർ ഒരു മണിക്കൂർ ഇടവിട്ട്, അഞ്ച് മിനിട്ട് യോഗാഭ്യാസങ്ങൾ ചെയ്യണം.



## ശരിയായ വിശ്രമം

ശരീരത്തിന്റെ ആവശ്യമല്ല അവകാശമാണ് വിശ്രമം. നിത്യവും ആറുമണിക്കൂറെങ്കിലും ശരീരത്തിനുറങ്ങണം. ജോലിയുടെ പേരും പറഞ്ഞ് അധികം ഉറക്കമൊഴിയ്ക്കേണ്ടി വരുന്നവരുടെ ആരോഗ്യം പിൽക്കാലത്ത് അവർക്കുപ്രശ്നമാകും. യൗവ്വനം പെട്ടെന്ന് നഷ്ടപ്പെടും. എന്നും ശവാസനത്തിൽ പത്തുമിനിട്ട് യോഗനിദ്ര ചെയ്യുന്നത് അത്യുത്തമമാണ്.

## ശരിയായ ചിന്തകളും നിഷ്ഠകളും

ശരിയായ ആരോഗ്യം നിലനിറുത്തണമെങ്കിൽ ശരിയായ ചിന്താ രീതികളും, നിഷ്ഠകളും വേണം.

1. മനസ്സിനെ തളർത്തുന്നതും ദുർബലമാക്കുന്നതുമായ ചിന്തകളെ പ്രോത്സാഹിപ്പിക്കരുത്.
2. രാവിലെ ഉറങ്ങുന്നതും രാത്രി ഉണർന്നിരിക്കുന്നതുമായ ജീവിതരീതിയുള്ള ജോലികൾ എത്ര ധനം നേടിത്തരുന്നതായാലും ഉപേക്ഷിക്കുന്നതായിരിക്കും നല്ലത്. കാരണം അങ്ങിനെ കിട്ടുന്ന ധനം, ഒടുവിൽ ആശുപത്രികളിൽ കിടക്കാനുള്ള ചെലവിനേ ഉപയുക്തമാകു.

3. മദ്യം, പുകവലി, മയക്കുമരുന്ന്, വെറ്റിലമുറുക്ക് തുടങ്ങിയ ഹീനശീലങ്ങളെ ഒരു മുളകൊണ്ടു പോലും തൊടരരുത്. ഒരിയ്ക്കലും അവയിലൊന്നുപോലും സാധകൻ ശീലിയ്ക്കരുത്.
4. അമിതമായ കാമാർത്തി സാധകന്റെ ശരീരത്തിനും, മനസ്സിനും, ആത്മീയതയ്ക്കും നാശമേയുണ്ടാക്കു. കാമത്തിൽ മിതത്വം സൂക്ഷിയ്ക്കണം.
5. നല്ല ശീലങ്ങളും നല്ല നിഷ്ഠകളും ശീലിച്ച് അവയെ കൃത്യമായി പിന്തുടരണം.

**മാനസികം :** പഞ്ചാംഗ ശ്രേയസ്സിൽ രണ്ടാമത്തേതാണ് മാനസികം. മാനസികമായി ശരിയായ വളർച്ചയുണ്ടാക്കുകയെന്നതാണ് അതിന്റെ സാരം. ജീവിതത്തിൽ ധനത്തിന്റേയും, പാണ്ഡിത്യത്തിന്റേയും, പ്രസിദ്ധിയുടേയും ഔന്നത്യത്തിലെത്തിച്ചേർന്നിട്ടും വൈകാരിക പക്വതയില്ലാത്തതുകൊണ്ട് അവരുടേയും അവരുടെ ചുറ്റുമുള്ളവരുടേയും ജീവിതം ദുരിതപൂർണ്ണമാക്കി മാറ്റിയ നിരവധി പ്രതിഭകളുണ്ട് ലോകചരിത്രത്തിൽ. കാമക്രോധമോഹലോഭമദമാത്സര്യാദികളെ അതിജീവിച്ച് മനസ്സിനെ ആനന്ദമഗ്നനാക്കുവാൻ സാധകന് കഴിയണം. അതിനായി നിരന്തരം ശ്രമം നടത്തണം. ആദ്ധ്യാത്മിക സാധനകളായ സദ്സംഗം, യോഗ, ധ്യാനം, പൂജ, ഹോമം, നാമജപം, തീർത്ഥാടനം, പാരായണം എന്നിവയൊക്കെ അനുഷ്ഠിച്ച് മനസ്സിനെ ശാന്തസുന്ദരവും നിറവുള്ളതുമാക്കണം.

**ബൗദ്ധികം :** മനുഷ്യന് ദൈവം തന്നിരിയ്ക്കുന്ന ഏറ്റവും ശക്തമായ ആയുധമാണ് ബുദ്ധി. ഒരോരുത്തരും അവരുടെ ബുദ്ധിശക്തിയെ എത്ര വളർത്തിയെടുക്കാമൊ അത്രകണ്ട് വളർത്തിയെടുക്കണം. അതിന് ഏറ്റവും പ്രധാനപ്പെട്ട ഒരു കാര്യമാണ് നിരന്തരമായ വായനാശീലം. എത്രകണ്ട് പുസ്തകങ്ങൾ വായിയ്ക്കാമോ അത്രകണ്ട് പുസ്തകങ്ങൾ വായിയ്ക്കണം. എത്ര കണ്ട് പഠിയ്ക്കാമൊ അത്രകണ്ട് പഠിയ്ക്കണം. ഒരു ജോലി കിട്ടിയെന്ന് പറഞ്ഞ് പഠിത്തം നിറുത്തിക്കളയരുത്. വെറുതേ വായിച്ചു കൂട്ടുന്നതുകൊണ്ട് മാത്രം പ്രയോജനമില്ല. ജീവിതവിജയത്തിനായി നമ്മെ സഹായിക്കുന്ന പുസ്തകങ്ങൾ വേണം വായിക്കാൻ. അതിൽ നിന്നും കിട്ടുന്ന അറിവുകളെ പ്രയോഗത്തിൽ വരുത്തണം. മറ്റുള്ളവർക്ക് ആ അറിവുകൾ പകർന്നു കൊടുക്കണം. നിങ്ങൾക്കു വിദ്യാഭ്യാസം ഉണ്ടായിരിയ്ക്കുകയും അയൽവക്കക്കാരന് വിദ്യാഭ്യാസ മില്ലാതിരിയ്ക്കുകയും

ചെയ്താൽ നിങ്ങൾ ഒരു രാജ്യദ്രോഹിയാണെന്നാണ് സ്വാമി വിവേകാനന്ദന്റെ മതം.

**അതീന്ദ്രിയം :** പഞ്ചാംഗ ശ്രേയസ്സിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ് അതീന്ദ്രിയം. ഭൗതികവും, മാനസികവും, ബൗദ്ധികവും എന്നതിനൊക്കെയപ്പുറം നമുക്കുള്ള ഒരു ഇന്ദ്രീയമാണിതെങ്കിലും വളരെക്കുറച്ചു മനുഷ്യർക്ക് മാത്രമെ ഇതിനെ പ്രവർത്തിപ്പിയ്ക്കാൻ കഴിയുന്നുള്ളൂ. ചിന്തയുടേയും ഭാവനയുടേയും സഹായമില്ലാതെ ഒരു പ്രശ്നത്തിന്റെ ഉത്തരത്തിലേയ്ക്കു നേരിട്ടു ചെന്നെത്തുവാൻ നമ്മളെ സഹായിക്കുന്ന ഒരു ഇന്ദ്രീയമാണിത്. പ്രകൃതിയുമായി ബന്ധമില്ലാത്ത ജീവിതവും, ആവശ്യത്തിലേറെ മാനസികസമ്മർദ്ദവും, സങ്കീർണ്ണമായ സ്വഭാവ വിശേഷങ്ങളും കൊണ്ട് മാനവരാശിയ്ക്കു നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു ഇന്ദ്രീയമാണിത്. യോഗാഭ്യാസം കൊണ്ട് ഈ ഇന്ദ്രീയത്തെ ഉണർത്താം. വളരെ കഷ്ടപ്പെട്ടാൽ മാത്രം കിട്ടുന്ന പ്രശ്നപരിഹാരങ്ങളിലേയ്ക്ക് അതിവേഗം ചെന്നെത്താൻ നമ്മെ ഈ ആറാം അന്തഃകരണം സഹായിയ്ക്കുന്നു. ഈ ഇന്ദ്രീയത്തെ ഉണർത്തിയെടുക്കുകയെന്നത് ഓരോ വ്യക്തിയുടേയും ചുമതലയാണ്.

**ആദ്ധ്യാത്മികം :** മറ്റെന്തു മണ്ഡലങ്ങളിൽ വിജയിച്ചാലും ആദ്ധ്യാത്മിക മണ്ഡലത്തിൽ വിജയിച്ചില്ലെങ്കിൽ ജീവിതം ഒരു തോറ്റകളിയാണ്. ഓരോ ജീവാത്മാവും തന്റെ ജീവാത്മവ്യക്തിത്വത്തെ തിരിച്ചറിയുവാനാണ് ഭൗതിക ജീവിതം എടുക്കുന്നത്. മായയിൽ മുങ്ങുന്നതുകൊണ്ട് സ്വന്തം ശരീരവും മനസ്സും ചേർന്ന വ്യക്തിത്വമാണ് തന്റേതെന്ന് ജീവാത്മാവ് തെറ്റിദ്ധരിയ്ക്കുന്നു. ആ തെറ്റിദ്ധാരണയിൽ ലൗകിക ബന്ധങ്ങൾക്കിടയിൽ പെട്ടുഴലുന്നു. ദുഃഖസാഗരത്തിൽ മുങ്ങിയും, പൊങ്ങിയും ജീവിയ്ക്കുന്നു. ഒടുവിൽ ലൗകിക ജീവിതത്തിന്റെ ആത്മശൂന്യതയിൽ മനംനൊന്ത് പരീക്ഷാഹാളിൽ ചോദ്യക്കടലാസിലെ ചോദ്യങ്ങൾക്കുത്തരമറിയാതെ തലകുമ്പിട്ടിരിയ്ക്കുന്ന വിദ്യാർത്ഥിയെപ്പോലെ ജീവിത പന്ഥാവിലെ വാർദ്ധക്യമെന്ന തണൽ മരത്തിന്റെ തണലിൽ മരണവും കാത്ത് തല കുമ്പിട്ടിരിയ്ക്കുന്നു. ഇത് ആധുനിക ലോകത്ത് എവിടെ തിരിഞ്ഞു നോക്കിയാലും കാണാൻ കഴിയുന്ന ഒരു കാഴ്ചയാണ്. ഓരോ മനുഷ്യനും ആദ്ധ്യാത്മികമായി വളരുവാൻ ശ്രമിയ്ക്കണം. ജീവൻ വെടിഞ്ഞുപോകുന്ന അവസാനനിമിഷം വരെ ആ ശ്രമം തുടർന്നുകൊണ്ടേയിരിയ്ക്കണം.

ഇത്തരത്തിൽ അഞ്ച് മണ്ഡലങ്ങളിൽ വിജയിയ്ക്കുന്ന ഒരു വ്യക്തിയ്ക്കേ പൂർണ്ണജീവിതവിജയമെന്തെന്നറിയുവാൻ കഴിയൂ. അവർക്കേ ജീവിതമെന്തെന്ന് പൂർണ്ണമായി ആസ്വദിയ്ക്കാനും കഴിയൂ. കാരണം ആ അഞ്ചു മണ്ഡലങ്ങളിലുമുണ്ട് അവാച്യമായ ആനന്ദലബ്ധി. ഒരു മണ്ഡലത്തിലെ ആനന്ദം മാത്രം ആസ്വദിക്കാനേ കഴിയുന്നുള്ളൂവെന്ന് പറയുന്നത് ഒരു പരാജയം തന്നെ. ഇതിൽ ഏതെങ്കിലും ഒരു മണ്ഡലത്തിൽ വിജയിച്ചതുകൊണ്ടു മാത്രം ഒരാൾ ജീവിതവിജയിയാവുകയില്ല. അതുകൊണ്ട് ഈ അഞ്ചു മണ്ഡലങ്ങളിലും വിജയിയ്ക്കുന്ന രീതിയിൽ നാം നമ്മുടെ ജീവിതത്തെ പരിപോഷിപ്പിച്ചെടുക്കണം.



## എന്താണ് സ്വാമീ പഞ്ചയജ്ഞങ്ങൾ?

ഏതു കർമ്മവും ദൈവത്തിനെ സങ്കല്പിച്ചു ചെയ്യുമ്പോൾ അതു യജ്ഞമാകും. ഒരു സാധകൻ തന്റെ എല്ലാ പ്രവൃത്തികളും ഈശ്വരനെ മാത്രം സങ്കല്പിച്ചു ചെയ്യുന്നു. അതുകൊണ്ട് അയാളുടെ ജീവിതം തന്നെ ഒരു യജ്ഞമാണ്.

പഞ്ചയജ്ഞങ്ങളാണ് ഒരു സമ്പൂർണ്ണജീവിതവിജയത്തിനായി നമ്മുടെ പൂർവ്വികർ നമുക്ക് വിധിച്ചിരിക്കുന്നത്. ആ യജ്ഞങ്ങൾ ഇവയൊക്കെയാണ്.

1. ആദ്ധ്യാത്മിക യജ്ഞം 2. ദേവതായജ്ഞം 3. പിതൃയജ്ഞം
4. അതിഥിയജ്ഞം 5. പ്രകൃതിയജ്ഞം



## ആദ്ധ്യാത്മിക യജ്ഞം?

നിങ്ങൾ എന്റെ വാക്കുകൾ കേൾക്കാൻ എന്റെ മുമ്പിലിരിയ്ക്കുന്നു. അതു കേൾക്കുന്നു. പഠിക്കുന്നു. മനസ്സിലാക്കുന്നു. ആ പാഠങ്ങൾ ജീവിതത്തിൽ പകർത്താൻ ശ്രമിക്കുന്നു. ഇത് ആദ്ധ്യാത്മികജീവിതത്തിന്റെ

ഭാഗമാണ്. അതായത് ഒരു ജീവാത്മാവ് അതിന്റെ ആത്മസാക്ഷാത്ക്കാരത്തിനായി ചെയ്യുന്നതെന്തും ആദ്ധ്യാത്മികയജ്ഞമാണ്. ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ കേൾക്കുക, ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ വായിക്കുക, സാധനകൾ അനുഷ്ഠിയ്ക്കുക, ആദ്ധ്യാത്മിക രംഗത്ത് പ്രവർത്തിയ്ക്കുക, ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളെ സഹായിയ്ക്കുക, ഇവയൊക്കെ ആദ്ധ്യാത്മിക യജ്ഞത്തിന്റെ ഭാഗമാണ്.

ഒരു സാധകൻ ഇത്തരം കാര്യങ്ങൾ നിരന്തരം ചെയ്ത് ആദ്ധ്യാത്മിക രംഗത്ത് വിജയം വരിയ്ക്കണം.



## ദേവതായജ്ഞം

ക്ഷേത്രദർശനം, മതഗ്രന്ഥ പാരായണം, പരദേവതയുടെ ഉപാസന, ആചാരാനുഷ്ഠാനങ്ങളിലുള്ള ശ്രദ്ധയും ഭക്തിയും ഇതൊക്കെ ദേവതായജ്ഞത്തിന്റെ ഭാഗം. ഒരു സാധകൻ നിത്യവും ദേവതായജ്ഞം അനുഷ്ഠിക്കണം. വ്യക്തിത്വവികാസത്തിന് ഒരുവനെ അങ്ങേയറ്റം സഹായിക്കുന്ന ഒന്നാണ് ദേവതായജ്ഞം. വെറുതേ ഒരു ആചാരമായി അനുഷ്ഠിക്കുകയല്ലവേണ്ടത്. ചെയ്യുന്ന എല്ലാ ആചാരാനുഷ്ഠാനങ്ങളുടേയും അർത്ഥവും, അതിന്റെ പ്രതീകാത്മകമായ അർത്ഥവും അറിഞ്ഞുവേണം ദേവതായജ്ഞം അനുഷ്ഠിയ്ക്കുവാൻ. അല്ലെങ്കിൽ അതുകൊണ്ട് വലിയ പ്രയോജനമില്ല. ഉദാഹരണത്തിന് ഒരു ക്ഷേത്രത്തിൽ പോയി ദേവതയെ ഉപാസിയ്ക്കുമ്പോൾ ആ ക്ഷേത്രത്തിൽ നടക്കുന്ന പൂജകളുടേയും, ആചാരങ്ങളുടേയും ശരിയായ അർത്ഥമെന്തെന്നറിഞ്ഞു വേണം അതു ചെയ്യാൻ. പ്രതീകങ്ങളുടേയും കർമ്മങ്ങളുടേയും അനുഷ്ഠാനങ്ങളുടേയും അർത്ഥമെന്തെന്നറിഞ്ഞുവേണം പൂജ, ഹോമം, യാഗം ഇവയൊക്കെ അനുഷ്ഠിയ്ക്കുവാൻ. അത് സാധകന്റെ സാധനയ്ക്കും വ്യക്തിത്വവികാസത്തിനും വളരെ ഗുണപ്രദമാകും. അർത്ഥമറിയാതെയുള്ള ക്ഷേത്രദർശനം വെറും ആചാരാനുഷ്ഠാനം മാത്രമാണ്. അല്പം മനസ്വസ്ഥതയ്ക്കപ്പുറം അതൊന്നും നമുക്ക് നൽകില്ല.



## പിതൃയജ്ഞം

ഏതൊരു വ്യക്തിയും നിശ്ചയമായും അനുഷ്ഠിക്കേണ്ടതാണ് പിതൃയജ്ഞം. സാധകൻ തന്റെ ജ്ഞാതവും അജ്ഞാതവുമായിട്ടുള്ള മൂന്നു തലമുറകളിൽപ്പെട്ട പിതൃക്കൾക്കുവേണ്ടി ബലികൾ അർപ്പിയ്ക്കണം. ആ പിതൃക്കൾ വൈതരണി കടന്ന് പിതൃലോകത്തെത്തി അനുഗ്രഹിച്ചാൽ മാത്രമേ സാധകന് ഇഹത്തിലും പരത്തിലും ഐശ്വര്യപൂർണ്ണമായ ഒരു ജീവിതം ലഭിയ്ക്കു. ബലികളർപ്പിയ്ക്കുമ്പോൾ ചെയ്യുന്ന കർമ്മങ്ങളുടെ അർത്ഥം അറിഞ്ഞുവേണം ചെയ്യാൻ.



## അതിഥിയജ്ഞം

മറ്റുള്ളവരെ സദാ സഹായിക്കുന്നവന് മാത്രമെ നമ്മുടെ പൂർവ്വസൂരികൾ ഒരു മനുഷ്യനായി കരുതിയിരുന്നുള്ളു. താനും തന്റെ കുടുംബവും മാത്രം നന്നാവണം എന്ന മട്ടിൽ ലോകത്ത് മറ്റാരെയും സഹായിയ്ക്കാതെ ജീവിച്ചു പോകുന്നവർ ഋഷിമാരുടെ ദൃഷ്ടിയിൽ അധമന്മാരാണ്. സമൂഹത്തിൽ നമ്മോടൊപ്പം ഭാഗ്യം ലഭിയ്ക്കാതെ പോയ മറ്റു ജനങ്ങളെ സഹായിക്കുവാൻ ഭാഗ്യം ലഭിയ്ക്കാത്തവരാണ് യഥാർത്ഥ നിർഭാഗ്യവാന്മാർ.



## പ്രകൃതിയജ്ഞം

പ്രകൃതിയെ സംരക്ഷിയ്ക്കുക. ജന്തുക്കളുടേയും, പക്ഷികളുടേയും എന്നുവേണ്ട ഏതുതരം ജീവിതത്തിനും ആധാരമായ പ്രകൃതിയേയും നില

നിറുത്തുക എന്നതു സാധകന്റെ പ്രധാന കർത്തവ്യമാണ്. മനുഷ്യൻ ശൂന്യാകാശത്തേയും, ഭൂമിയേയും സമുദ്രങ്ങളേയും, കാടുകളേയും, പുഴകളേയും എന്നു വേണ്ട എന്തിനേയും സംരക്ഷിയ്ക്കണം, നിലനിറുത്തണം. അടുത്ത തലമുറയ്ക്കുകൂടി അനുഭവിയ്ക്കാനാകുന്നവണ്ണം അവയെ കാത്തുസൂക്ഷിക്കണം. പ്രകൃതിസംരക്ഷണം മനുഷ്യന്റെ പ്രഥമ കർത്തവ്യമാണ്.

ഇങ്ങനെയുള്ള അഞ്ച് യജ്ഞങ്ങളുടേയും പ്രതീകമാണ് പഞ്ചസാലങ്ങളുള്ള പഞ്ചവടി. ശ്രീരാമനും, സീതയും, ലക്ഷ്മണനും അവിടെ ഏറെ നാൾ സാധനാ ബദ്ധരായി സസന്തോഷം ജീവിച്ചു. ഇവിടെ വച്ചാണ് രാമൻ, ലക്ഷമണന് പ്രസിദ്ധമായ ലക്ഷമണോപദേശം നടത്തുന്നത്.



**എല്ലാവരും ലക്ഷ്മണോപദേശത്തെക്കുറിച്ച് പുകഴ്ത്തി പറയുന്നുവല്ലോ? എന്താണതിന്റെ പ്രസക്തി?**

ഒരിയ്ക്കൽ ലക്ഷ്മണൻ രാമനെ സമീപിച്ച് ആദ്ധ്യാത്മിക സാധനയ്ക്കു വേണ്ട ഉപദേശങ്ങളെന്തൊക്കെയാണെന്ന് ആരാഞ്ഞു. രാമൻ സസന്തോഷം അതു നല്കി. രാമായണത്തിന്റെ ഈ ഭാഗത്തെ ലക്ഷ്മണോപദേശമെന്ന് പേർ വിളിയ്ക്കുന്നു. മറ്റ് ചില ഭാഗങ്ങളിലും നമുക്ക് ഇത്തരത്തിലുള്ള ഉപദേശങ്ങൾ രാമൻ ലക്ഷ്മണന് നല്കുന്നത് കാണാം.

ഈ ഉപദേശത്തിന്റെ ആദ്യഭാഗത്തു സാധനയുടെ തത്ത്വചിന്താപരമായ ഭാവവും, രണ്ടാം പകുതിയിൽ പ്രായോഗിക ഭാവവും, ഭഗവാൻ വിവരിക്കുന്നു. ആദ്യമായി അദ്ദേഹം മായാസ്വരൂപത്തെ വർണ്ണിയ്ക്കുന്നു. ആത്മാവെന്ന യഥാർത്ഥ വ്യക്തിത്വത്തെ മനുഷ്യനിൽ നിന്ന് മറച്ചു പിടിയ്ക്കുന്ന ശക്തിയാണ് മായ. ശരീരം, ബുദ്ധി, മനസ്സ്, ഇന്ദ്രീയങ്ങൾ തന്റെ വസ്തുവകകൾ, ബന്ധുക്കൾ, മിത്രങ്ങൾ സ്ഥാനമാനങ്ങൾ തുടങ്ങിയതെല്ലാം കൂടി ചേർന്ന വ്യക്തിത്വമാണ് തന്റെ യഥാർത്ഥ വ്യക്തിത്വമെന്ന് ഒരുവൻ തെറ്റിദ്ധരിയ്ക്കുന്നു. അതുകൊണ്ട് അവയിലേതെങ്കിലും നഷ്ടപ്പെടുമ്പോൾ അവൻ തീവ്രമായി ദുഃഖിക്കുന്നു. അതൊന്നും വാസ്തവത്തിൽ തന്റേതല്ലെന്ന കാര്യം അവനറിയുന്നില്ല. സാധനയാൽ ഈ

മിഥ്യാബോധം മാറി താൻ അനശ്വരമായ ആത്മാവാണെന്ന ബോധം അവനിൽ ഉദിയ്ക്കുന്നു. അതാണ് ആത്മബോധം. അല്ലെങ്കിൽ മോക്ഷം. ഒരു കയറിനെക്കണ്ട് ഇരുട്ടിൽ സർപ്പമെന്നു കരുതി ഒരുവൻ ഭയക്കുന്നു. ഇതു മായ. വെളിച്ചം തെളിച്ചു നോക്കുമ്പോൾ അത് കയറാണെന്ന് മനസ്സിലാക്കുന്നു. ഇത് ജ്ഞാനം. ആത്യന്തികമായ മോക്ഷ പ്രാപ്തി ലഭിയ്ക്കുന്നതിനായി സാധകൻ അനുഷ്ഠിക്കേണ്ട കാര്യങ്ങൾ രാമൻ തുടർന്നു വെളിപ്പെടുത്തുന്നു. ആ ഉപദേശങ്ങളെ ഇങ്ങനെ സംഗ്രഹിച്ചു പറയാം.

## അന്യാക്ഷേപാദികൾ സഹിയ്ക്കണം

അന്യർ എന്താക്ഷേപിച്ചാലും പരിഹസിച്ചാലും പഴിച്ചാലും, പീഢിപ്പിച്ചാലും ഒരു യോഗി ക്ഷമിക്കണം. എന്നാൽ ആ സമയത്ത് വേദനിയ്ക്കുവാൻ ഒരു യോഗിയ്ക്കവകാശമില്ല. മഴയിൽ കുടനിവർത്തി നടക്കുമ്പോൾ നാം മഴയിൽ നനയുന്നില്ല. ജലം കുടയിൽത്തട്ടി നാലുവശവും, ചിതറിപ്പോകുന്നു. അതുപോലെ ഒരു യോഗി ക്ഷമയുടെ കുടയും നിവർത്തിയാണ് പ്രപഞ്ചത്തിലൂടെ നടക്കുന്നത്. ആക്ഷേപവാക്കുകൾ കൃത്രിമ സഹതാപങ്ങൾ, ഒളിയമ്പുകൾ അത് അന്യരിൽ നിന്നായാലും ഉറ്റ ബന്ധുക്കളിൽ നിന്നായാലും ഒരു യോഗി ക്ഷമിയ്ക്കും. ആക്ഷേപവാക്കുകൾക്കെതിരെ ഒരു ചിന്ത കൊണ്ടു പോലും യോഗി പ്രതികരിക്കരുത്.

## എല്ലാവരേയും എന്തിനേയും സമഭാവനയിൽ കാണണം

ബന്ധങ്ങളും ബന്ധനങ്ങളും വെറും താൽക്കാലിക കാര്യങ്ങൾ. ഒരു പ്രത്യേക അവസ്ഥയിൽ ഒരു കാലഘട്ടത്തിൽ ഭൂമിയിലെത്തി മനുഷ്യശരീരം സ്വീകരിച്ചു പോയതുകൊണ്ട് മാത്രമുള്ളതാണ് ഈ പരിമിതി. അതുകൊണ്ട് ആത്യന്തികമായി ഒന്നിനോടും ആരോടും നമുക്കൊരു ബന്ധവുമില്ലെന്ന് ഒരു യോഗി ഉള്ളിലറിയണം. ഈ സത്യത്തെ മനസ്സിൽ കെടാതെ സൂക്ഷിച്ചുകൊണ്ട് ഒരു യോഗി താൻ ചെയ്യേണ്ടതായി വിധിയ്ക്കപ്പെട്ടിരിയ്ക്കുന്ന കർമ്മങ്ങളെ നിസ്സംഗതയിൽ നിന്നുത്ഭവിയ്ക്കുന്ന തേജസ്സുറ്റ ഊർജ്ജസ്വലതയോടും ചുമതലാബോധത്തോടും കൂടി നിർവഹിയ്ക്കുന്നു. അതിനായി എല്ലാവരെയും എല്ലാത്തിനേയും സമഭാവത്തിൽ യോഗി

കാണുന്നു. ലോകത്തിലെ എല്ലാ അമ്മമാരും എന്റെ അമ്മമാർ. എല്ലാവരും എന്റെ ബന്ധുക്കളും കുട്ടികളും. തണുപ്പും ചൂടും എനിക്കു സമം. തറയും മെത്തയും എനിയ്ക്കൊപ്പം. പണവും ദാരിദ്ര്യവും സമം. പായസവും പട്ടിണിയും ഒപ്പം രുചികരം. ഈ മാനസിക ഭാവം ഉണ്ടാക്കിയെടുക്കാൻ യോഗി തീവ്രമായി പരിശീലിക്കണം.

## അന്യഭാവം അകലെ കളയണം

ലോകം ഒരു കുടുംബം. ഈ സത്യം യോഗി നിരന്തരധ്യാനത്തിലൂടെ ഹൃദയത്തിലുറപ്പിയ്ക്കണം. അപ്പോൾ പ്രപഞ്ചത്തിൽ അന്യരായി ആരുമില്ല. ഒന്നുമില്ല. ലോകത്തിലെ എല്ലാവരുടെയും ദുഃഖം അവസാനിപ്പിക്കുക. എല്ലാ കണ്ണീർതുള്ളിയും തുടയ്ക്കുക. ഇതാണ് ഒരു സാധകന്റെ സ്വപ്നം. ഇതൊരു സ്വപ്നം മാത്രമല്ല. ഒരു ജീവിതരീതിയുമാണ്. അയൽവക്കത്തെ പട്ടിണിക്കാരെ ഊട്ടാതെ തനിയ്ക്കുറങ്ങാനാവില്ല എന്ന സ്ഥിതി, മറ്റൊരുവന്റെ കീറിപ്പറിഞ്ഞ വസ്ത്രത്തിന് മറുവസ്ത്രം കണ്ടെത്താതെ തനിയ്ക്കു നല്ല വസ്ത്രങ്ങൾ ധരിക്കാനവകാശമില്ലെന്ന വിശ്വാസം, യാതൊരു പരിചയവുമില്ലാത്തയാളെയും ശുശ്രൂഷിയ്ക്കാൻ തനിയ്ക്കു ചുമതലയുണ്ടെന്നചിന്ത. ഇങ്ങനെ ആരെയും അന്യരായി കണ്ട് അവഗണിക്കാത്ത മനസ്സ്. അതാണ് ഒരു സാധകന് വേണ്ടത്.

## ഭക്തി കൈക്കൊള്ളുക

ഭക്തിയിൽ മുങ്ങിയുള്ള ജീവിതമാണ് ഒരു യോഗി നയിക്കുന്നത്. ഈശ്വരനെ ആദ്യം യജമാനനായി കണ്ട്, പിന്നെ സുഹൃത്തായി കണ്ട്, ഭക്തിയെ വീണ്ടും ജ്വലിപ്പിച്ച് തന്റെ സഖിയായി കണ്ട്, ഒടുവിൽ ഞാനും ഈശ്വരനുമൊന്നാണ് എന്ന സത്യത്തിലെത്തിച്ചേരാൻ ഒരു യോഗി നിരന്തരം ശ്രമിച്ചുകൊണ്ടിരിയ്ക്കണം. ഭക്തജനങ്ങളോടൊത്തു വസിക്കണം, അവരോടൊത്ത് ആഹാരം കഴിയ്ക്കണം, യാത്ര ചെയ്യണം, സേവനങ്ങൾ ചെയ്യണം, ഭക്തിമാർഗ്ഗത്തിൽ ചരിയ്ക്കണം; ഇപ്രകാരം ഒരു യോഗി തന്റെ ഭക്തിയെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കണം.

## ഗുരുസേവ ചെയ്യുക

ഗുരു പൂജയാണ് ലോകത്തിലെ ഏറ്റവും മഹത്തരമായ പൂജ. ഗുരുവിനെ ഈശ്വരന്റെ പ്രതിപുരുഷനായി കണ്ട് സേവിയ്ക്കുക. ഗുരുവാകുന്ന പാറയിൽ തട്ടി നമ്മുടെ അഹങ്കാരത്തിന്റെ മഞ്ഞുകട്ടകൾ പൊട്ടിത്തകരണം. നാം എത്ര കണ്ട് ഗുരുവിനെ ബഹുമാനിയ്ക്കുകയും അനുസരിയ്ക്കുകയും ചെയ്യുന്നുവോ അത്ര കണ്ട് ഗുരുവിന്റെ ചൈതന്യം നമ്മിലേയ്ക്കു ചാലിയ്ക്കപ്പെടും. ഗുരുവിലെ ഈശ്വരനെ കണ്ടെത്തിയാൽ ഗുരു ഈശ്വരഭാവത്തിൽ നിന്ന് നമ്മളെ അനുഗ്രഹിയ്ക്കും, ഗുരുവിനെ വെറും മനുഷ്യനായി കണ്ടാൽ ഗുരു മനുഷ്യനായി മാത്രമേ ഭവിയ്ക്കുകയുള്ളൂ. ഈശ്വരൻ തന്നെയാണ് ഗുരുവായി വരുന്നതെന്ന് യോഗി അറിയണം. എന്നാൽ ഒരു ഗുരുവിനെ തിരഞ്ഞെടുക്കുന്നതിനു മുമ്പ് ആ ഗുരുവിനെക്കുറിച്ച് എല്ലാം നേരിട്ടു അന്വേഷിച്ചറിയുക. അത് സാധകന്റെ കർത്തവ്യമാണ്.

## ചിത്തശുദ്ധി ചെയ്യുക

മനസ്സ് ലൗകിക കാര്യങ്ങളിൽ പെടുമ്പോൾ അതിൽ ലൗകിക ബന്ധനം എന്ന അരക്ക് പറ്റും. ആത്മ പരിശോധനയാകുന്ന വെളിച്ചെണ്ണ കൊണ്ട് ആ അരക്കിനെ യോഗി നിത്യവും എടുത്തു മാറ്റിക്കളയണം. ഓരോ ദിവസവും ഉറങ്ങുന്നതിനു മുമ്പ് യോഗി തന്നോടു തന്നെ ചോദിക്കണം. "ഇന്ന് ഏതെങ്കിലും വ്യക്തിയോടൊ വസ്തുവിനോടൊ തനിയ്ക്കു ആകർഷണം തോന്നിയൊ? ആരുടെയെങ്കിലും വാക്കോ, അഭാവമോ നിസ്സംഗത്വമോ, പ്രവൃത്തിയോ തന്നെവേദനിപ്പിച്ചോ?" അങ്ങിനെ സംഭവിച്ചുവെങ്കിൽ ലൗകിക ബന്ധത്തിന്റെ പാഴ്ച്ചെടികൾ തന്റെ മനസ്സിൽ പൊടിച്ചു തുടങ്ങിയെന്ന് സാധകൻ മനസ്സിലാക്കണം. പായൽ മാറ്റി കുളം അന്നന്ന് വൃത്തിയാക്കുന്നതു പോലെ യോഗി മനസ്സിനെ നിരന്തരം ശുദ്ധീകരിച്ചുകൊണ്ടിരിയ്ക്കണം. കഠിന സാധനയാകുന്ന കമ്പുകൊണ്ട് ലൗകിക ബന്ധങ്ങളാകുന്ന പായലിനെ യോഗി മനസ്സാ കുന്ന പൊയ്കയിൽ നിന്ന് നിരന്തരം അകറ്റിക്കൊണ്ടിരിയ്ക്കണം.

## ദേഹശുദ്ധി

ദേഹശുദ്ധി ആന്തരിക ശുദ്ധിയിലേയ്ക്കു നയിയ്ക്കും. യോഗികൾ ദിവസവും മൂന്ന് നേരം കുളിയ്ക്കണം. ശുദ്ധവസ്ത്രം ധരിയ്ക്കണം. പരിസരം ശുദ്ധിയായി സൂക്ഷിയ്ക്കണം. ആഹാരാദികൾ രുചിയോടെയെന്നതിനേക്കാൾ ശുചിയോടെ പാചകം ചെയ്യുകയും കഴിയ്ക്കുകയും ചെയ്യണം. പ്രാണായാമം, ക്രിയകൾ, യോഗാസനങ്ങൾ എന്നിവയിലൂടെ അവർ നിത്യവും ശരീരത്തെ ശുചിയാക്കുകയും ആരോഗ്യമുള്ളതാക്കുകയും വേണം.

## നിത്യവും സദ്ക്കർമ്മങ്ങൾ അനുഷ്ഠിക്കണം

സഹജീവിയോടുള്ള സഹാനുഭൂതിയാണ് ഏറ്റവും വലിയ തപസ്സ്. ഒരാൾ എത്ര ഈശ്വരവിശ്വാസിയായാലും അച്ചടക്കമുള്ളവനായാലും മറ്റുള്ളവരുടെ കഷ്ടതകളെ മാറ്റുവാൻ ശ്രമിയ്ക്കാതെ സ്വന്തം സുഖവും, സ്വന്തം കുടുംബത്തിന്റെ സുഖവും മാത്രം നോക്കി ജീവിച്ചാൽ അവൻ ഈശ്വരന്റെ മുന്നിൽ വെറും നിന്ദ്യനാണ്. എന്നും ഓരോ സദ്ക്കർമ്മമെങ്കിലും ചെയ്യാൻ യോഗികൾക്ക് കഴിയണം. മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുക, പൂജകൾ നടത്തുക, ആഹാരം നല്കുക, സൗജന്യമായി പഠിപ്പിക്കുക, സാമ്പത്തിക സഹായം ചെയ്യുക, രോഗ ശുശ്രൂഷ ചെയ്യുക ഇങ്ങനെയുള്ള സൽക്കർമ്മങ്ങളില്ലാത്ത ഒരു ദിനം പോലും യോഗിയ്ക്കു ഭൂമിയിൽ ഉണ്ടാകരുത്. ഒരു യോഗി സദാ സമൂഹത്തെ സേവിയ്ക്കാൻ വ്യഗ്രതയോടെ മുന്നോട്ട് കുതിച്ചുകൊണ്ടിരിയ്ക്കണം. ആർക്കെന്ത് ഉപകാരം ചെയ്യാം? ആരെക്കുറിച്ച് ഒരു നല്ല വാക്കു പറയാം. ആരെ എനിയ്ക്കിപ്പോൾ സഹായിക്കാം? ഈ ചോദ്യവുമായി യോഗി ചുറ്റും തിരഞ്ഞുകൊണ്ടിരിക്കണം.

## സത്യത്തെ സമാശ്രയിക്കണം.

മനസ്സാ വാചാ കർമ്മണാ സത്യത്തെ യോഗി പുൽകി പുണരണം. മഹാഭാരതത്തിൽ ഭീഷ്മർ ചെയ്യുന്ന ഒരു സത്യപ്രതിജ്ഞയുണ്ട്. "എന്തൊക്കെ സംഭവിച്ചാലും ഞാൻ സത്യം വെടിയുകയില്ല'' എന്നാണ് ആ പ്രതിജ്ഞയുടെ സാരം. ഈ പ്രതിജ്ഞ കാണാതെ പഠിച്ച് നിത്യവും

ചൊല്ലണ്ണം. മറ്റുള്ളവരെ ഈശ്വരവിശ്വാസത്തിലേയ്ക്കു നയിയ്ക്കാനായി പോലും യോഗി കള്ളം പറയരുത്. കള്ളം ചെയ്യരുത്, കള്ളത്തരത്തിന് കണ്ണടച്ചു കൊടുക്കരുത്. കള്ളത്തരത്തെ പ്രോത്സാഹിപ്പിക്കരുത്.

## ആനന്ദചിത്തരാകണം

ദുഃഖമാണ് ലോകത്തിലെ ഏറ്റവും മോശമായ സ്വഭാവം. കഴിഞ്ഞ ജന്മത്തിൽ ദുർമന്ത്രവാദങ്ങളോ ഘോരമായ ക്ഷുദ്രങ്ങളോ ചെയ്തവരാണ് ഈ ജന്മം ദുഃഖത്തിന്റെ ഉപാസകരായി തീരുന്നത്. യോഗിമാർ ദുഃഖത്തിന്റെ ഏഴു അയൽപക്കത്തുപോലും പോകരുത്. 'സദാ ആനന്ദ ചിത്തരാവുക' അതാണ് നീലകണ്ഠഗുരുപാദരുടെ ഏറ്റവും ചൈതന്യ പൂർണ്ണമായ ഉപദേശം. എന്ത് പ്രകോപനമുണ്ടായാലും ദുഃഖിയ്ക്കരുത്. മയക്കുമരുന്നു പോലെ, മദ്യം പോലെ മനസ്സിനെ ദ്രവിപ്പിക്കുന്ന മാരക വസ്തുവാണ് ദുഃഖം. സന്തോഷത്തെ സദാ ഉപാസിയ്ക്കുന്നവന്റെ സർവ്വ പ്രശ്നങ്ങൾക്കും താനേ പരിഹാരങ്ങളുണ്ടാകും. ഇതാണ് പ്രകൃതി നിയമം.

## മാനസേ വിഷയ സൗഖ്യങ്ങളെ ചിന്തിക്കരുത്

വിഷയസൗഖ്യങ്ങളുടെ അന്ത്യം എപ്പോഴും ദുഃഖമാണ്. അതു കൊണ്ട് യോഗിമാർ വിഷയ സൗഖ്യങ്ങളെ ചിന്തിക്കാനുള്ള മനസ്സിന്റെ പ്രവണതയെ ധ്യാനം കൊണ്ടും പ്രാണായാമം കൊണ്ടും സദ്സംഗം കൊണ്ടും തുടച്ചു നീക്കണം. വിഷയസൗഖ്യങ്ങളെക്കുറിച്ച് ചിന്തിക്കരുത്. സംസാരിയ്ക്കരുത്. അത്തരം കാര്യങ്ങൾ പറയുന്നതു കേൾക്കാൻ പോകരുത്. അത്തരത്തിലുള്ള പ്രവണതകൾ ഉണ്ടാകുവാൻ സഹായിക്കുന്ന സാഹിത്യരചനകളൊന്നും വായിയ്ക്കരുത്. ഒടുവിൽ വിഷയ സൗഖ്യമെന്നത്, മനസ്സിന്റെ ചിന്താവിഷയമല്ലാത്ത ഒരവസ്ഥ യോഗിയ്ക്കു വന്നണയും. ഈ അവസ്ഥയാണ് ബ്രഹ്മചര്യം.

## ജനനജരാമരണങ്ങളെ ചിന്തിയ്ക്കണം

ജനനജരാമരണങ്ങൾ എന്ന സത്യത്തെക്കുറിച്ചുള്ള ബോധമില്ലായ്മയാണ് അഹങ്കാരത്തിന്റേയും, മിഥ്യാഭിമാനത്തിന്റേയും, പൊങ്ങച്ച

ത്തിന്റേയുമെല്ലാം ഉറവിടം. നാം നശിച്ചു പോകുന്ന ശരീരമാണെന്ന മിഥ്യാബോധം ഭോഗസുഖങ്ങളിൽ മുങ്ങി തിമർക്കാൻ മനസ്സിനെ പ്രേരിപ്പിക്കുന്നു. യോഗികൾ ജനനത്തെപ്പറ്റിയും ജരാനരാദികളെപറ്റിയും, മരണത്തെപറ്റിയുമൊക്കെ നിത്യവും ചിന്തിച്ച് ജന്മസാഗരത്തിൽ നിന്ന് മനസ്സിനെ മോചിപ്പിക്കുവാൻ സദാ ശ്രമിച്ചുകൊണ്ടിരിയ്ക്കണം. അവർ അവരുടെ വാർദ്ധക്യത്തേയും മരണത്തേയും മുൻകൂട്ടി വിഭാവന ചെയ്യുന്നു. ഇവ രണ്ടിനേയും പ്രകൃതിയുടെ സ്വാഭാവികനിയമങ്ങളാണെന്ന് അംഗികരിയ്ക്കുന്നു. ഏറ്റവും അടുത്ത ബന്ധുക്കളുടെ വിയോഗങ്ങൾ മനസ്സിന്റെ തിരശ്ശീലയിൽ മുൻകൂട്ടി ഭാവനയിൽ കണ്ട് മനസ്സിനെ ബന്ധങ്ങളിൽ നിന്നു മോചിപ്പിയ്ക്കുന്നു. നെറ്റിയിൽ ചന്ദനം ഇടുമ്പോൾ സാധകർ സ്വയം പറയുന്നു ഈ ശരീരം ഒടുവിൽ ചന്ദനച്ചിതയിലേയ്ക്കാണ് പോകുന്നത് ഇത് എന്റേതല്ല" ചന്ദനം ധരിയ്ക്കുമ്പോൾ "ഇദം ന മമ" എന്ന മന്ത്രം അവർ ജപിയ്ക്കുന്നു. കുങ്കുമം അഗ്നിജ്വാലയുടെ പ്രതീകമാണ്. നെറ്റിയിൽ കുങ്കുമം ധരിയ്ക്കുമ്പോൾ ഈ ശരീരം അഗ്നിയിൽ പ്രവേശിപ്പിയ്ക്കേണ്ടതാണെന്ന ബോധത്തോടെ കുങ്കുമം ധരിയ്ക്കുന്നു. ഭസ്മം ചുടലഭസ്മത്തിന്റെ പ്രതീകമാണ് "ഈ ശരീരം അവസാനം ഒരു പിടി ചുടലഭസ്മമാണ് എന്ന ബോധത്തോടെ ഭസ്മം ധരിയ്ക്കുന്നു. ചന്ദനമോ കുങ്കുമമോ ഭസ്മമോ ധരിയ്ക്കുമ്പോൾ സ്വയം പറയുക "ഇദം ന മമ" (ഇത് എന്റേതല്ല).

## അനഹങ്കാരത്തോടെ വസിയ്ക്കുക

ഞാനെന്നഭാവമാണ് വ്യക്തിത്വത്തിന്റെ വളർച്ചയെ വീർപ്പുമുട്ടിയ്ക്കുന്ന ഘടകം. ഒരു യോഗി തന്റെ ഓരോ വാക്കും, ചിന്തയും, പ്രവൃത്തിയും സൂക്ഷിച്ച് വിശകലനം ചെയ്യണം. അതിൽ അഹങ്കാരത്തിന്റെ ലാഞ്ഛനയുണ്ടോ? "എന്റെ ജീവിതമാകുന്ന അവൽപ്പൊതി കൃഷ്ണാ! നിനക്കായി നീട്ടുന്നു. നില്ക്കു ഒരു നിമിഷം! അഹങ്കാരമാകുന്ന ഉമി അതിൽ നിന്നെടുത്ത് മാറ്റിക്കൊള്ളട്ടെ" എന്നിട്ട് നിനക്കത് കഴിയ്ക്കാം. ഇതാണ് ഒരു യോഗിയുടെ മനോഭാവം.

## സമഭാവനയോടെ വീക്ഷിക്കുക.

സുഖത്തേയും ദുഃഖത്തേയും ഒന്നു പോലെ കാണുക. തണുപ്പിനേയും ചൂടിനേയും ഒരേ രീതിയിൽ കാണുക. പ്രശംസയേയും

നിന്ദയേയും ഒന്നു പോലെ സ്വീകരിക്കുക. എല്ലാവരേയും ഒരേ പോലെ സ്നേഹഭാവത്തിൽ കാണുക. സമഭാവത്തിൽ എല്ലാവരോടും പെരുമാറുക. എന്നെക്കാൾ ധനത്തിലോ, വിദ്യയിലോ, ജാതിയിലോ കുടുംബ മഹത്വത്തിലോ ഉയർന്നവരായും താഴ്ന്നവരായും ആരുമില്ല എന്ന സത്യം ഉൾക്കൊണ്ട് എല്ലാവരോടും അങ്ങേയറ്റം സമഭാവനയോടും വിനയത്തോടും പെരുമാറുക. ഒരു യോഗി തലയിലെ സുവർണ്ണകിരീടം പോലെ കരുതേണ്ടതാണ് ഈ സമഭാവനയെ.

## സർവ്വാത്മാവാകുന്ന ഈശ്വരനിൽ ഉറച്ച മനസ്സ്

വിഗ്രഹത്തിലോ, ദീപത്തിലോ ചിത്രത്തിലോ അല്ല എന്റെ ഉള്ളിലെ ആത്മാവിലാണ് ഈശ്വരഭാവം കുടികൊള്ളുന്നത്. ഒരു യോഗി ഈ വിധം ചിന്തിയ്ക്കുന്നു. ആ ഈശ്വരനെ സാക്ഷാത്കരിയ്ക്കാൻ അല്ലെങ്കിൽ ആത്മസാക്ഷാത്ക്കാരത്തിന് യോഗ്യനാവാൻ നിരന്തരം യത്നിയ്ക്കണം.

## സർവ്വദാ "രാമരാമ" മന്ത്രജപത്തോടെ.

രാമ എന്ന പദത്തിന്റെ അർത്ഥം "ഇരുട്ടിനെ മാറ്റുക" എന്നാണ്. ഒരു യോഗി നിരന്തരം **"രാമ രാമ രാമ"** എന്ന മന്ത്രമോ അല്ലെങ്കിൽ അതു പോലുള്ള മഹത്തായ മന്ത്രങ്ങളോ സദാ ജപിച്ചുകൊണ്ടിരിക്കണം.

## ഒന്നിനോടും ആസക്തിയില്ലാതെ

ഒരു പ്രത്യേക വസ്തുവിനോടൊ, വ്യക്തിയോടൊ തോന്നുന്ന അമിതമായ വിധേയത്വമാണ് ആസക്തി. ആ വസ്തു അല്ലെങ്കിൽ വ്യക്തിയില്ലെങ്കിൽ എനിയ്ക്കു സന്തോഷമുണ്ടാവില്ല എന്ന തോന്നൽ ഒരു യോഗിയ്ക്കു തികച്ചും നിഷിദ്ധമാണ്. ഒന്നിനോടും ആരോടും ആസക്തിയില്ലാതെ തന്നിൽതന്നെച്ചേർന്നു നിന്ന് സംപൂർണ്ണ സായൂജ്യമടയുന്ന വ്യക്തിത്വമാണ് യോഗിയുടെ ലക്ഷ്യം. സ്വയം കത്തുന്ന ഒരു ദീപമാണ് യോഗി. ഏത് പ്രതികൂലാവസ്ഥയിലും ആരുടെ അഭാവത്തിലും ആ ദീപം ജ്വലിച്ചുകൊണ്ടേയിരിയ്ക്കും. യോഗി നിരന്തരം ആസക്തികളോടു പറയുന്നു "ദൂരെപ്പോ!" "ദൂരെപ്പോ!".

## ഇഷ്ടാനിഷ്ടങ്ങൾക്കു തുല്യ അകലം

ഒരു യോഗിയ്ക്കു ഇഷ്ടാനിഷ്ടങ്ങൾ ഒന്നുമില്ല. എനിക്കു ഇന്നതു തന്നെ വേണം എന്നില്ല. ഒന്നിനോടും പ്രത്യേകിച്ച് അനിഷ്ടവുമില്ല. ഇഷ്ടവുമില്ല. ഒരു ആഹാരം ഇഷ്ടമാണെന്നു മനസ്സിനു തോന്നിയാൽ പിന്നെ ആ ആഹാരം കഴിയ്ക്കരുത്. അതു പോലെ ഫാനില്ലാതെ ഉറങ്ങാൻ പറ്റില്ലെന്നു തോന്നിയാൽ ഫാൻ ഇടരുത്. ചൂടുചായയില്ലാതെ രാവിലെ കഴിച്ചു കൂട്ടാൻ പ്രയാസമാണെന്നു തോന്നിയാൽ പിന്നെ ചായയേ കഴിയ്ക്കരുത്. ഇങ്ങനെ ഓരോ ചെറിയ കാര്യങ്ങളിൽ പോലും യോഗി ശ്രദ്ധിക്കണം.

## ശുദ്ധസ്ഥലത്ത് വസിക്കണം

ശുദ്ധമായ സ്ഥലത്തു താമസിച്ച് വേണം യോഗിമാർ സാധന അനുഷ്ഠിയ്ക്കുവാൻ. ഭൗതിക കാര്യങ്ങൾ ചർച്ച ചെയ്യപ്പെടാത്ത, വിഷയസുഖങ്ങൾക്കായുള്ള പരക്കം പാച്ചിലില്ലാത്ത, ശാന്തസുന്ദരമായ സ്ഥലം. പ്രാണായാമത്തിന് നല്ല വായുസഞ്ചാരമുള്ളയിടം വേണം. കടൽക്കരയും കാടും മലയുമൊക്കെ യോഗികൾക്ക് പറ്റിയ താമസസ്ഥലങ്ങളാണ്. വൃക്ഷങ്ങൾ ധാരാളം വേണം. നിശബ്ദമായ അന്തരീക്ഷവും, ഹരിത പ്രകൃതിയും വേണം. താമസസ്ഥലം പൂജകളും ഹോമങ്ങളുംകൊണ്ട് നിരന്തരം ശുദ്ധീകരിച്ചുകൊണ്ടിരിയ്ക്കണം.

## പ്രാകൃത ജനങ്ങളുമായി വസിയ്ക്കരുത്.

ആത്മീയ സംസ്കാരമില്ലാത്ത ജനങ്ങളുമായി യോഗികൾ സഹവസിയ്ക്കരുത്. ഭാവിയെപ്പറ്റി ആശങ്കയുള്ളവർ, സ്നേഹം പിടിച്ചു വാങ്ങാൻ നോക്കുന്നവർ, വില പേശുന്നവർ, അലസൻമാർ, ഭൗതികസുഖങ്ങളിൽ രമിയ്ക്കാൻ കൊതിയ്ക്കുന്നവർ, പരസ്പരം കുത്തുവാക്കു ചൊല്ലുന്നവർ, സ്വയം പുകഴ്ത്തുന്നവർ, കുടുംബകാര്യങ്ങൾ ചൊല്ലിക്കരയുന്നവർ, ദുഃഖത്തിന്റെ ഉപാസകർ, എന്നിങ്ങനെയുള്ള പ്രാകൃത മനുഷ്യരുമായി യോഗികൾ വസിയ്ക്കാൻ പാടില്ല.

## ഏകാന്തതയുമായി അടുക്കണം.

ഒരു യോഗി ഏകനായിരുന്ന് ധ്യാനിയ്ക്കുമ്പോഴാണ് അവൻ യഥാർത്ഥ യോഗാവസ്ഥയിലിരിയ്ക്കുന്നത്. യോഗി ഏകാന്തത ജീവിതത്തിൽ പരിശീലിയ്ക്കണം. ഏതു കാര്യവും ഒറ്റയ്ക്കു ചെയ്യാനും ഒറ്റയ്ക്കു സഞ്ചരിയ്ക്കാനും, ഒറ്റയ്ക്കിരിയ്ക്കാനും യോഗി പരിശീലിയ്ക്കണം. ഇടയ്ക്കിടെ ദിവസം മുഴുവൻ ഏകാന്തമായി ചിലവഴിയ്ക്കണം.

## വേദാന്തവാക്യാർത്ഥങ്ങൾ അവലോകനം ചെയ്യണം

വേദാന്തഗ്രന്ഥങ്ങൾ വായിച്ച് പഠിച്ച് അവയുടെ സാരം ഗ്രഹിച്ച് വേദാന്ത വാക്യാർത്ഥങ്ങൾ അവലോകനം ചെയ്യേണ്ടതു യോഗിയ്ക്കു ആവശ്യമാണ്. “സോഹം, രാമോഹം” “അഹം ബ്രഹ്മാസ്മി” മുതലായ വേദാന്ത മന്ത്രങ്ങൾ യോഗി നിത്യവും അവലോകനം ചെയ്യണം. ഗീത, ഉപനിഷത്, രാമായണം, ബൈബിൾ, ഖുറാൻ മുതലായ ഗ്രന്ഥങ്ങൾ നിരന്തരം പാരായണം ചെയ്യുകയും അർത്ഥം അവലോകനം ചെയ്യുകയും വേണം.

## കർമ്മങ്ങൾ സ്വന്തം ആത്മാവിൽ സമർപ്പിയ്ക്കണം

എല്ലാ പൂജകളും സ്വന്തം ശരീരത്തിനുള്ളിലെ ആത്മചൈതന്യത്തിന് മുമ്പിലാണ് ഒരു യോഗി ചെയ്യുന്നത്. അതാണ് ഒരു യോഗിയും ഒരു സാധാരണ ഈശ്വരവിശ്വാസിയും തമ്മിലുള്ള വ്യത്യാസം. യോഗിയ്ക്ക് സ്വന്തം ശരീരം ഒരു ക്ഷേത്രമാണ്. ക്ഷേത്രത്തിലെ ഈശ്വരൻ ആത്മാവാണ്. നമ്മൾ എങ്ങിനെയാണ് ഒരു ക്ഷേത്രത്തെ പരിശുദ്ധമാക്കി വയ്ക്കുന്നത് അതുപോലെ യോഗി തന്റെ ശരീരത്തെ പരിശുദ്ധമാക്കി വയ്ക്കുന്നു. ക്ഷേത്രത്തിൽ നടക്കുന്ന പൂജകളെല്ലാം യോഗി തന്റെ ശരീരത്തിന് നല്കുന്നു. അങ്ങിനെ തന്റെ ഉള്ളിലെ ഈശ്വരശക്തിയെ ജ്വലിപ്പിയ്ക്കുന്നു.

## ജ്ഞാനം മനതാരിൽ ഉദിയ്ക്കണം

അറിവുള്ളവരും അറിവില്ലാത്തവരും ഇങ്ങനെ രണ്ടു വിഭാഗക്കാരേ ഭൂമിയിലുള്ളു. ഈ ലോകം സത്യമാണെന്ന് കരുതി ഭൗതിക സുഖങ്ങളും

വസ്തുക്കളും വാരികൂട്ടാൻ വെമ്പൽകൊളളുന്ന അജ്ഞൻമാർ ഒരു വശത്ത്. ലൗകിക സുഖങ്ങൾക്കപ്പുറം ഒരു സത്യമുണ്ടെന്ന് അറിഞ്ഞ് ആ സത്യത്തെയറിയാൻ സാധനയനുഷ്ഠിക്കുന്ന യോഗികൾ മറുവശത്ത് ലൗകി കർക്ക് ഭൗതികസുഖവും ദുഃഖവും എത്ര കിട്ടിയാലും മതിയാവില്ല. ഈശ്വരന്റെ പാതയിൽ നടക്കാൻ കൊതിക്കുന്നവരെ കളിയാക്കാനും, ഭീഷണിപ്പെടുത്താനും, പ്രലോഭിപ്പിയ്ക്കാനും അവർക്ക് ഒരു മടിയുമില്ല. അവരൊ ദുഃഖത്തിൽ മുങ്ങി. അതിൽ നിന്നും മറ്റുള്ളവരെങ്കിലും രക്ഷപ്പെടട്ടെയെന്നല്ല അവരുടെ ചിന്ത. തങ്ങളുടെ ലൗകിക സ്വാർത്ഥത അവർ ആദ്ധ്യാത്മിക ജീവികളോട് പച്ചയ്ക്കു പ്രദർശിപ്പിയ്ക്കും. ചിലപ്പോൾ യോഗികൾക്ക് കാരാഗൃഹത്തിൽ പോലും വസിയ്ക്കേണ്ടതായി വന്നു പോയിട്ടുണ്ട്. ഒരു രാഷ്ട്രത്തലവൻ തെരഞ്ഞെടുക്കപ്പെടുന്നവനാണ്. ലക്ഷക്കണക്കിന് ജനങ്ങൾ വോട്ടു ചെയ്താൽ ഒരു രാഷ്ട്രത്തലവൻ ഉണ്ടാകും. കോടിക്കണക്കിന് ആളുകൾ വിചാരിച്ചാലും ഒരു യോഗിയെ ഉണ്ടാക്കുക സാദ്ധ്യമല്ല. കാരണം ഒരു യോഗി ഈശ്വരനാൽ തിരഞ്ഞെടുക്കപ്പെടുന്നവനാണ്.

എന്നാൽ എല്ലാ എതിർപ്പുകളേയും സമചിത്തതയോടെ നേരിട്ടുകൊണ്ട് യോഗികൾ സാധനയനുഷ്ഠിച്ചാൽ ജ്ഞാനം അവരിൽ ഉദിയ്ക്കുകയും അവർ ഈശ്വരന്റെ കുട്ടികളായി തീരുകയും ചെയ്യും എന്നതിന് യാതൊരു സംശയവുമില്ല.

എന്റെ ഗുരുവിന് ആദ്ധ്യാത്മിക ജീവിതം സമ്മാനിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ഗുരു സ്വാമി സത്യാനന്ദസരസ്വതി തിരുവടികൾ നല്കിയ ഇരുപത്തിയഞ്ച് ഉപദേശങ്ങൾ ലക്ഷ്മണോപദേശത്തെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു. അതാണ് നാം ഇപ്പോൾ കണ്ടത്. സ്വാമി സത്യാനന്ദസരസ്വതി തന്റെ ശിഷ്യന് ഹൃദയം നിറഞ്ഞു നല്കിയതും ശിഷ്യനായ സ്വാമി അശ്വതിതിരുനാൾ നെഞ്ചോടേറ്റി ലാളിച്ചതുമായ, ആ ഇരുപത്തിയഞ്ച് ഉപദേശങ്ങളെയാണ് സത്യാനന്ദ പാഠാവലി എന്ന പേരിൽ ഗുരു അശ്വതി തിരുനാൾ തന്റെ ശിഷ്യരെ പഠിപ്പിയ്ക്കുന്നത്. ആശ്രമത്തിന്റെ പ്രധാന പാഠങ്ങളും ഇതു തന്നെയാണ്. അവയെല്ലാം സപ്താഹത്തിന്റെ പ്രഭാഷണങ്ങൾക്കിടയിൽ നിന്ന് കുറിച്ചെടുത്താണ് ഞാൻ ഇവിടെ സമർപ്പിച്ചിരിയ്ക്കുന്നത്.



**രാമായണകഥയുടെ വഴിത്തിരിവ് പഞ്ചവടിയിൽ വച്ചാണല്ലോ സംഭവിയ്ക്കുന്നത്. അവിടെയാണല്ലോ ശൂർപ്പണഖാഗമനം?**

അതെ. പഞ്ചവടിയിൽ രാമനും, സീതയും, ലക്ഷ്മണനും താമസിക്കുമ്പോൾ ശൂർപ്പണഖയെന്ന രാക്ഷസി അവിടെയെത്തി. അവൾ രാമന്റെ സൗന്ദര്യം കണ്ട് വിവശയായി. തന്റെ കാമപൂർത്തിക്കായി തന്നോടൊപ്പം ഗുഹകളിലേയ്ക്കു വരണമെന്നവൾ അഭ്യർത്ഥിച്ചു. രാമൻ തന്റെ പത്നിയായ സീതയെക്കാട്ടി പറഞ്ഞു.

"എന്നോടൊപ്പം എന്റെ ഭാര്യയുണ്ട്".

പിന്നെ ദൂരെ നില്ക്കുന്ന ലക്ഷ്മണനെ ചൂണ്ടിക്കാട്ടി.

"അതാ അവൻ വിവാഹിതനാണെങ്കിലും ഭാര്യയെ പിരിഞ്ഞിരിയ്ക്കുകയാണ്. അവനെ ഭവതി സമീപിച്ചാലും".

ശൂർപ്പണഖ ലക്ഷ്മണനെ സമീപിച്ചു. ലക്ഷ്മണൻ അവളുടെ കാമാസക്തിയെ തിരസ്ക്കരിച്ചു. ശൂർപ്പണഖ വീണ്ടും രാമനെ സമീപിച്ചു. തന്റെ അഭ്യർത്ഥന ഇരുവരും സ്വീകരിക്കാത്തതിൽ അവൾ ക്രുദ്ധയായി. അവൾ സീതയുടെ നേരെ ആക്രമിക്കാനടുത്തു. ലക്ഷ്മണൻ അവളുടെ കാതുകളും മൂക്കും അരിഞ്ഞ് അവളെ ഓടിച്ചു.

ശൂർപ്പണഖ ഓടി തന്റെ സഹോദരനും രക്ഷകനുമായ ഖരന്റെ അരികിലെത്തി. ആ സഹോദരൻ രാമനെ മര്യാദ പഠിപ്പിയ്ക്കാൻ തീരുമാനിച്ചു. ഖരന്റെ അനുയായികളായ ദൂഷണനും, ത്രിശിരസ്സും അയാളോടൊപ്പം കൂടി. പതിനാലായിരം പടയാളികളും അവരെ അനുഗമിച്ചു. പടയുടെ വരവു കണ്ടിട്ട് ശ്രീരാമൻ ലക്ഷ്മണനോട് സീതയെ അടുത്തുള്ള ഗുഹയിലൊളിപ്പിച്ച് സീതയ്ക്കു കാവൽ നിന്നു കൊള്ളാൻ ആജ്ഞാപിച്ചു. എന്നിട്ട് രാമൻ ഖരാദികളോട് ഗംഭീരയുദ്ധം നടത്തി. അവരെയെല്ലാം വധിച്ചു.

രാമായണത്തിലെ ഏറ്റവും പ്രസിദ്ധമായ ഒരു രംഗമാണിത്. ശൂർപ്പണഖയെന്ന ശക്തമായ പ്രതീകത്തിലൂടെ പ്രേമത്തിന്റെ ഭാവത്തിൽ സാധകനെ സമീപിച്ചു വശത്താക്കാൻ വരുന്ന കാമമെന്ന വിപത്തിനെ അവതരിപ്പിയ്ക്കുന്നു വാല്മീകി. ശൂർപ്പം എന്ന വാക്കിന്റെ അർത്ഥം 'മുറം' എന്നാണ്. മുറം പോലെയുള്ള നഖങ്ങളുള്ളവളായതുകൊണ്ടാണ് ശൂർപ്പണഖയെന്ന പേർ അവൾക്കു ലഭിച്ചത്. കാമത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട അഞ്ചു കാര്യങ്ങളാണ് ദർശനം, ഭാവന, സ്പർശനം, കേൾവി,

ഗന്ധം. ഇതിൽ സ്പർശനമാണ് അതിശക്തം. മറ്റൊരുവ്യക്തിയുടെ വിരലുകളുടെ സ്പർശനം ഒരു വ്യക്തിയിൽ കാമമുണർത്തുന്നു. തന്നെ സ്പർശിയ്ക്കുന്ന വിരലുകളുടെ അറ്റത്തുള്ള കൂർത്ത നഖങ്ങളെക്കുറിച്ചവൻ അപ്പോൾ അറിയുന്നില്ല. കാമോദ്ദീപകങ്ങളായ വിഷയങ്ങൾ കേൾക്കുന്നതും, മാദകഗന്ധം ഉള്ളിൽ എത്തുന്നതും കാമത്തിലേക്ക് നമ്മെ നയിക്കും. ശൂർപ്പണഖയുടെ വിരലുകൾ സ്പർശനത്തിന്റേയും, ലക്ഷ്മണൻ മുറിച്ച് കളയുന്ന മൂക്കും കാതുകളും ഗന്ധത്തിന്റേയും, കേൾവിയുടേയും പ്രതീകങ്ങൾ തന്നെ. ശൂർപ്പണഖ ആദ്യം ഇവരെ സമീപിയ്ക്കുന്നത് ഒരു സുന്ദരിയുടെ രൂപത്തിൽ, പ്രേമാഭ്യർത്ഥനയോടെയാണ്. ക്രുദ്ധയാകുമ്പോൾ രാക്ഷസിയുടെ രൂപത്തിലാവുകയും ചെയ്യുന്നു. കാമം, ആരംഭത്തിൽ ദേവതയും അന്ത്യത്തിൽ രാക്ഷസിയുമായിട്ടാണ് അവതാരം ചെയ്യുന്നത്.

ശൂർപ്പണഖ രാക്ഷസരാജാവായ രാവണന്റെ സഹോദരിയാണ്. അവളുടെ അടക്കാനാവാത്ത കാമം എന്നും അവളുടെ കുടുംബത്തിന് തലവേദനയായിരുന്നു. തന്റെ പതിനഞ്ചാം വയസ്സിൽ അംഗരക്ഷകനായ പ്രജംഘനനുമായി ശൂർപ്പണഖ പ്രണയത്തിലായി. രാവണൻ ആ ബന്ധത്തെ എതിർത്തു. അതിനുശേഷം ശൂർപ്പണഖ രഹസ്യമായി രാവണന്റെ ശത്രുവും ഗോത്രതലവനുമായ വിദുജിഹ്വനെ വിവാഹം ചെയ്തു. ഇത് അറിഞ്ഞ രാവണൻ ശൂർപ്പണഖയുടെ ഭർത്താവിനെ വധിച്ചു. ശൂർപ്പണഖ മാറത്തടിച്ചു നിലവിളിച്ചു. തന്റെ തെറ്റിന് എന്തു പ്രായശ്ചിത്തം വേണമെങ്കിലും താൻ ചെയ്യാമെന്ന് രാവണൻ പറഞ്ഞു. അപ്പോൾ ശൂർപ്പണഖ വളരെ വിചിത്രമായ ഒരു കാര്യമാണ് ആവശ്യപ്പെട്ടത്. തനിയ്ക്കിഷ്ടപ്പെട്ട ഏതു പുരുഷനേയും തന്റെ കാമപൂർത്തിക്കായി തനിക്കു കിട്ടണം. അതിന് എതിരു നില്ക്കുന്ന പുരുഷനെ ഉന്മൂലനാശം ചെയ്യാൻ തക്കശക്തിയുള്ള സൈന്യത്തെ തനിയ്ക്കു അകമ്പടിക്ക് അയയ്ക്കണം. അതായിരുന്നു ആ കാമകിങ്കരിയുടെ ആവശ്യം. രാവണൻ അതു സമ്മതിച്ചു. അങ്ങിനെ കാമാർത്തിയുടെ അവതാരമായി അവൾ ലോകം മുഴുവൻ സഞ്ചരിച്ചു വന്നു. അവളുടെ സഹോദരസ്ഥാനത്തുള്ള ഖരൻ എന്ന അസുരന്റെ നേതൃത്വത്തിൽ ഉള്ള രാക്ഷസപ്പട അവളെ സംരക്ഷിക്കാനായി രാവണ നിർദ്ദേശമനുസരിച്ച് അവളെ അനുഗമിച്ചു. അവൾ തന്റെ കാമസുഖാന്വേഷണ പര്യടനം നിർഭയം തുടർന്നു. ആ യാത്രയ്ക്കിടയിലാണ് രാമനേയും ലക്ഷ്മണനേയും അവൾ കണ്ടു മുട്ടുന്നത്.

നിയന്ത്രണമില്ലാത്ത കാമാസക്തി ഒരുവനെ അല്ലെങ്കിൽ ഒരുവളെ സർവ്വോതോന്മുഖമായ നാശത്തിലേയ്ക്കു നയിയ്ക്കും. ഈ രാക്ഷസിയെ

അകറ്റുവാൻ ദർശനം, സ്പർശനം, ശ്രവണം, കാഴ്ച, ഗന്ധം തുടങ്ങിയ ഇന്ദ്രീയങ്ങളുടെ പ്രവർത്തനങ്ങളെ നിലയ്ക്കു നിർത്തുകയെന്നതല്ലാതെ മറ്റു മാർഗ്ഗങ്ങളില്ല. ഇക്കാര്യത്തിൽ സാധകനെ രക്ഷിയ്ക്കുന്നത് അതിശക്തവും സുവ്യക്തവുമായ ലക്ഷ്യബോധമൊന്നു മാത്രമാണ്. മനസ്സെന്ന സീതയെ ശൂർപ്പണഖ പിടിച്ചു വിഴുങ്ങുവാൻ വന്നാൽ അവളുടെ മൂക്കും കാതും വെട്ടി അവളെ ഓടിയ്ക്കുവാൻ ലക്ഷ്മണനെന്ന ലക്ഷ്യബോധത്തിന് കഴിയണം.

ശൂർപ്പണഖ ഇന്ദ്രിയങ്ങളിലൂടെ നമ്മിലേക്ക് എത്തുന്ന കാമമാണ്. അതിന്റെ സുന്ദരഭാവത്തിന്റെ പിന്നിലുള്ള വൈരുപ്യത്തെ, അല്ലെങ്കിൽ സംതൃപ്തിയെന്ന അനുഭവത്തിന് തൊട്ടു പിന്നിലുള്ള അസംതൃപ്തി എന്ന ഭാവത്തെ നമ്മൾ തിരിച്ചറിയണം. അതിനായി നമ്മുടെ ലക്ഷ്യബോധം നമ്മെ സഹായിയ്ക്കും. എന്നാൽ കാമത്തിന്റെ മറ്റു ഭാവങ്ങളായ ദർശനം, ഗന്ധം കേൾവി എന്നിവയും, ഇവയെല്ലാം ചേർന്നുണ്ടാകുന്ന കാമച്ചൂടും, ലക്ഷ്യബോധത്തിന്റെ സഹായമൊന്നുമാത്രംകൊണ്ട് സാധകന് അതിജീവിയ്ക്കുക സാദ്ധ്യമല്ല. ഖരൻ, കടുത്ത കാമചൂടിനേയും (ഖരം-കടുത്ത ചൂട്) ദൂഷണൻ വിലകുറഞ്ഞതും കാമോദ്ദീപകവുമായ ഭാഷണത്തെയും, ത്രിശിരസ്സ് എല്ലാഭാഗങ്ങളിൽ നിന്നും വരുന്ന കാമോദ്ദീപകകാഴ്ചകളേയും പ്രതിനിധീകരിയ്ക്കുന്നു. സാധകരിൽ ഭൂരിഭാഗവും സാധനയുടെ ഗോവണിപ്പടിയിൽ നിന്ന് കാലിടറി വീണുപോകുന്നത് ഈ ശൂർപ്പണഖാഗമനത്തോടെയാണ്. ഇത്തരം സംഭവങ്ങളുടെ ദു:ഖസ്മാരകങ്ങൾ സാധകന്റെ യാത്രയിൽ ധാരാളം കാണാൻ കഴിയും.



## മാരീചന്റെ വരവ് എന്തിനെ കുറിയ്ക്കുന്നു?

ഖരദൂഷണാദികൾ നിലംപൊത്തിയതു കണ്ട് ശൂർപ്പണഖ തന്റെ ജ്യേഷ്ഠനായ രാവണന്റെ സദസ്സിലെത്തി. രാജസഭയിൽ പ്രവേശിച്ച് രാവണന്റെ പാദങ്ങളിൽ വീണു നിലവിളിച്ചു. കൂർമ്മബുദ്ധിയായ ശൂർപ്പണഖ ഉണ്ടായ സംഭവങ്ങളെ വളച്ചൊടിച്ചാണ് രാവണനെ ധരിപ്പിച്ചത്. താൻ രാമനോടും ലക്ഷ്മണനോടും കാട്ടിയ കാമാർത്തിയുടെ ശിക്ഷയാണ് തനിയ്ക്കു ലഭിച്ച ഈ വൈരൂപ്യം എന്ന സത്യം മറച്ചുവച്ചിട്ട് താൻ വനാന്തരത്തിൽ

വച്ച് ഭൂലോകസുന്ദരിയായ സീതയെ കണ്ടുവെന്നും ആ സൗന്ദര്യധാമത്തെ വശീകരിച്ച് രാവണന് കാഴ്ച വയ്ക്കാൻ താൻ നടത്തിയ ശ്രമത്തിന്റെ അനന്തരഫലമാണീകാണുന്നതെന്നുമാണ് അവൾ രാവണനെ ധരിപ്പിച്ചത്. ഇവിടെ വാൽമീകി സാധകന് ഒരിയ്ക്കലും പാടില്ലാത്ത ഒരു ദുർഗുണത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു. സ്വന്തം കാര്യം നേടുന്നതിനുവേണ്ടി മറ്റുള്ളവരോട് നടന്ന കാര്യങ്ങൾ വളച്ചൊടിച്ച് പറയുക എന്നകാര്യം. അതിനായി തന്നെ സഹായിക്കാനെത്തിയ ഖരനേയും, ദൂഷണനേയും, ത്രിശിരസ്സിനേയും അവരെ അകമ്പടി സേവിച്ച പതിന്നാലായിരം പടയേയും രാമൻ വധിച്ചകാര്യവും ശൂർപ്പണഖ ഉണർത്തിച്ചപ്പോൾ രാവണൻ അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. ഒരു മനുഷ്യനെക്കൊണ്ട് ഇത് അസാദ്ധ്യം തന്നെയെന്നയാൾ ഉറപ്പിച്ചു. ശ്രീരാമൻ മഹാവിഷ്ണുവിന്റെ അവതാരമാണെന്നും തന്നെ നിഗ്രഹിച്ച് ഭൂമിയുടെ ഭാരം തീർക്കുക എന്ന ലക്ഷ്യത്തോടുകൂടിയാണ് രാമൻ വന്നിരിയ്ക്കുന്നതെന്നും രാവണൻ മനസ്സിലാക്കി. മഹാവിഷ്ണുവിന്റെ ബാണങ്ങൾകൊണ്ടു മരിച്ചാൽ അതും തനിയ്ക്കു നേട്ടം തന്നെയെന്നയാൾ കരുതി. ഈശ്വരന്റെ കൈയ്യിൽ നിന്ന് നേരിട്ടുള്ള നാശവും മോക്ഷമാണല്ലോ.

രാവണൻ പിറ്റേന്നു രാവിലെ രഥത്തിലേറി മാരീചന്റെ ആശ്രമത്തിലെത്തി. തന്റെ സഹോദരി പറഞ്ഞ കാര്യങ്ങളെല്ലാം മാരീചനെ ധരിപ്പിച്ചു. ഒരു കാലത്ത് രാമബാണത്തിന്റെ ഉശിര് നേരിട്ടു മനസ്സിലാക്കിയിരുന്ന മാരീചൻ രാവണനെ ഉപദേശിച്ചു നല്ല വഴി നടത്താൻ ഒരു പാഴ്ശ്രമം നടത്തി. തന്റെ ആജ്ഞയനുസരിച്ച് നടന്നില്ലെങ്കിൽ മാരീചനെ വെട്ടി വീഴ്ത്തുമെന്ന് തന്റെ വാൾ ഉയർത്തിക്കൊണ്ടു രാവണൻ പറഞ്ഞു. ഒരു മാനിന്റെ രൂപത്തിൽ ആശ്രമസമീപത്തെത്തി സീതയെ വശീകരിയ്ക്കണം. ആ മാനിനെ ലഭിയ്ക്കണമെന്ന മോഹത്താൽ സീത പരവശയാകണം. സീതയുടെ ആഗ്രഹം സാധിച്ചുകൊടുക്കാനായി രാമലക്ഷ്മണന്മാർപോകും. അപ്പോൾ താൻ ചെന്ന് സീതയെ ബലമായി പിടിച്ചുകൊണ്ടുപോകും. അതായിരുന്നു രാവണന്റെ പദ്ധതി. മാരീചൻ മനസ്സില്ലാമനസ്സോടെ അതിന് സമ്മതിച്ചു. ഒരു മനോഹരമായ സ്വർണ്ണമാനിന്റെ രൂപത്തിൽ ആ രാക്ഷസൻ ഒരു മാനായി പഞ്ചവടിയിലെത്തി ആശ്രമ പരിസരത്ത് ചുറ്റിക്കളിച്ചു.

ലൗകികജീവിതത്തിൽ ഏറ്റവും ശക്തമായി നമുക്കനുഭവപ്പെടുന്ന രണ്ടു ഭാവങ്ങളാണ് രാജസവും താമസവും. ഇവയോടൊപ്പം തന്നെയുള്ള മറ്റൊരു ഗുണമാണ് സാത്വികം. രാവണൻ രാജസത്തിന്റേയും,

അനുജനായ കുംഭകർണ്ണൻ താമസ ഗുണത്തിന്റേയും പ്രതീകങ്ങളാണ്. രാജസത്തേയൊ, താമസത്തേയൊപോലെ ശക്തമല്ല സാത്വികം എന്ന വിഭീഷണൻ. ഭൗതിക മഹിമ, പണം, കീർത്തി, പ്രസിദ്ധി, ലൈംഗികസുഖം, അധികാരം ഇതൊക്കെയാണ് രാവണന്റെ ലോകം. ഇവയൊക്കെ എത്ര മാത്രം നേടാമൊ അത്ര കണ്ട് നേടുക! ജീവിതം ആഘോഷിയ്ക്കുക എന്ന താണ് രാവണന്റെ തത്ത്വചിന്ത. അവയെല്ലാം നേടിയെടുക്കുന്നതിനായി എത്ര വിലകുറഞ്ഞ വിദ്യകളെ ആശ്രയിയ്ക്കാനും, ആരേയും ദ്രോഹി യ്ക്കാനും രാവണൻ തയ്യാറാകും. ഏതു വിധവും തന്റെ അധികാരവും സുഖങ്ങളും നിലനിറുത്തണം. അതാണ് രാവണന്റെ ഭാവം. ലോകം ഒരു പുഷ്പവും തനിയ്ക്കു വലിച്ചു കുടിയ്ക്കാനുള്ള പൂന്തേനാണ് ഭൗതിക സുഖമെന്നും അയാൾ പൂർണ്ണമായും വിശ്വസിയ്ക്കുന്നു. ഇരുപതുകൈ കളുടെ ശക്തിയോടെ അയാൾ പ്രവർത്തിയ്ക്കുന്നു. പത്തുതലകളൊത്തു ചേർന്നപോലെ തീവ്രമായി ചിന്തിയ്ക്കുകയും ചെയ്യുന്നു. ലോകം മുഴുവൻ വെട്ടിപ്പിടിയ്ക്കാനുള്ള വ്യഗ്രതയിലാണയാളുടെ ഹൃദയം എപ്പോഴും.

വിശ്രവസ്സെന്ന മഹർഷിയ്ക്കു കൈകസിയെന്ന രാക്ഷസിയിൽ പിറന്നതാണ് രാവണൻ. രജസ്സിന്റെ ഏറ്റവും രസകരമായ ഭാവമിതാണ്. നന്മയും തിന്മയും തമ്മിലുള്ള ഒരു കൂടിച്ചേരലാണ് രാജസഗുണം. പക്ഷെ ആത്യന്തികമായി അത് തകർച്ചയിലേയ്ക്കെത്തും. രാവണന് ഒരുപാട് ഐതിഹാസിക ഗുണങ്ങളുണ്ട്. ആരും ആരാധിച്ചു പോകുന്ന കഴിവു കളുണ്ട്. പക്ഷെ അയാളുടെ സ്വാർത്ഥത ഫലത്തിൽ അയാളെ ഒരു രാക്ഷസനാക്കി തീർക്കുകയാണ്.

വിശ്രവസ്സിന്റെ മറ്റൊരു ഭാര്യയിലുള്ള പുത്രനാണ് കുബേരൻ. ലോക ത്തിലെ ഏറ്റവും വലിയ ധനാഢ്യൻ. തന്റെ അച്ഛന്റെ മൂത്തപുത്രൻ ധനവാനായ കുബേരനും, താനും സഹോദരരും ദാരിദ്ര്യത്തിൽ മുങ്ങിക്ക ഴിയുന്നവരും എന്ന ചിന്തയിൽ നിന്നാണ് രാവണന്റെ ജീവിതകഥ തുട ങ്ങുന്നത്. അനുജന്മാരെ കൂട്ടി ഉഗ്രതപസ്സു ചെയ്ത് രാവണൻ ബ്രഹ്മാവിനെ പ്രത്യക്ഷപ്പെടുത്തി. ഒരു മനുഷ്യന്റെ കൈകൊണ്ടേ മരിയ്ക്കുകയുള്ളു വെന്ന വരം നേടി. അതു ലഭിച്ചതോടു കൂടി രാവണൻ തികഞ്ഞ അഹങ്കാ രിയായി മാറി. സർവ്വലോകങ്ങളേയും കീഴടക്കി മറ്റുള്ളവരെ പുഴുക്കളെ പ്പോലെ ചവുട്ടി ഞെരിച്ചു ജീവിച്ചു.

രാവണൻ ചെറുപ്പത്തിൽ തന്നെ ആകാശത്തോളം ഉയർന്ന ഭൗതിക സ്വപ്നങ്ങൾ കാണുന്നവനായിരുന്നു. ആകാശത്തിലൂടെ പറക്കുന്ന പുഷ്പ കവിമാനത്തിലിരിയ്ക്കുന്ന തന്റെ സഹോദരനായ കുബേരനെ കണ്ട്

അയാളേക്കാൾ ധനികനാവണമെന്ന് രാവണൻ ആഗ്രഹിച്ചു. അതിന് അയാൾ കണ്ട ഏക മാർഗ്ഗം കുബേരന്റെ സ്വത്തുക്കൾ പിടിച്ചെടുക്കുക എന്നതും. അതിനായി അയാളുടെ പത്തു തലകളും ഇരുപതുകൈകളും പ്രയത്നിച്ചു. പത്തുതലകളുടെ ചിന്താശേഷിയും, ഇരുപതുകൈകളുടെ കർമ്മശേഷിയും കഠിനതപശ്ശക്തിയും, തീവ്രവൈരാഗ്യവും ഒത്തു ചേർന്നാൽ എന്താണ് സാധിക്കാത്തത്? മനുഷ്യർക്കല്ലാതെ ആർക്കും കൊല്ലുവാൻ സാദ്ധ്യമാകരുത് എന്ന് ബ്രഹ്മാവിൽ നിന്നും നേടിയ വരത്തിന്റെ സംരക്ഷണവും! ഇതിൽ കൂടുതലെന്തുവേണം?.

ഒരു ജീവാത്മാവിന് കിട്ടുന്ന ഏറ്റവും വലിയ ഭാഗ്യമാണ് മനുഷ്യ ജന്മം. മായയും ബ്രഹ്മവും തമ്മിലുള്ള വ്യത്യാസം നാം തിരിച്ചറിയുന്നത് ഒരു മനുഷ്യജന്മത്തിലാണ്. ആ ജന്മത്തിലൂടെ മാത്രമെ നമുക്കു രാവണനിഗ്രഹം സാദ്ധ്യമാകു. ആ മഹത്തായ യജ്ഞം വിജയിക്കുന്നതിന് നമ്മുടെ ജീവാത്മാവായ രാമനിലൂടെ മഹാവിഷ്ണുവെന്ന പരമാത്മാവിന്റെ ആത്മീയ ശക്തി ഒഴുകിയെത്തണം. അതാണ് രാമായണ രഹസ്യവും തത്ത്വവും.

രാവണൻ മാരീചനോടൊപ്പം പഞ്ചവടിയിലെത്തി. അഞ്ച് ഇന്ദ്രീങ്ങളുമടക്കി ആത്മാവിൽ ലയിച്ചിരിക്കുന്ന സീതയെന്ന മനസ്സിനെ മാരീചനെന്ന മായാഭാവത്തിന്റെ സഹായംകൊണ്ട് പിടിച്ചെടുക്കുക എന്ന ഉദ്ദ്യേശത്തോടെ രാജസഭാവം എന്ന രാവണൻ നടത്തുന്ന സീതാപഹരണം അടുത്തു നോക്കാം.



## എന്താണ് സീതാപഹരണം?

മാരീചൻ ഒരു സ്വർണ്ണമാനിന്റെ രൂപത്തിൽ ഉടജാന്തവാടിയിലെത്തി മുറ്റത്ത് തുള്ളിക്കളിച്ചു നടന്നു. സീതയ്ക്കു ആ മാനിനെ സ്വന്തമാക്കണമെന്ന ആഗ്രഹം ജനിച്ചു. ശ്രീരാമനോട് ആ മാനിനെ പിടിച്ചുകൊടുക്കണമെന്ന് സീത അഭ്യർത്ഥിച്ചു. ശ്രീരാമൻ സീതയെ നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചു. പക്ഷെ സീത വാശിപിടിച്ചു. ശ്രീരാമൻ ഒടുവിൽ വില്ലുമമ്പുമായി പുറപ്പെട്ടു. ശ്രീരാമനെക്കണ്ടു മാൻ കുതിച്ചു പാഞ്ഞു.മാനിനെ രാമൻ അമ്പെയ്തു. അമ്പ് തറച്ചു വീണ മാനിൽ നിന്ന് മാരീചൻ പ്രത്യക്ഷപ്പെട്ടു.

"ഹേ ലക്ഷ്മണാ, സഹോദരാ എന്നെ രക്ഷിയ്ക്കു" എന്ന് മാരീചൻ രാമന്റെ ശബ്ദത്തെ അനുകരിച്ച് വിലപിച്ചു. ആശ്രമത്തിലിരുന്ന സീത ഈ ശബ്ദം കേട്ടു ലക്ഷ്മണനോട് രാമന്റെ രക്ഷയ്ക്കെത്താൻ അഭ്യർത്ഥിച്ചു. രാമനെ ആർക്കും ഒന്നും ചെയ്യുവാൻ കഴിയില്ലെന്നും ആ കേൾക്കുന്നത് രാമശബ്ദമല്ലെന്നും ലക്ഷ്മണൻ പറഞ്ഞു. പക്ഷെ സീത ലക്ഷ്മണനെ ഭർത്സിച്ചു. "രാമൻ മരിച്ചാൽ എന്നെ ഭാര്യയാക്കുവാനുള്ള നിന്റെ മോഹം മനസ്സിൽ വച്ചേയ്ക്കു. ഞാൻ തീയിൽ ചാടി മരിയ്ക്കും". ഇപ്രകാരം സീത പറഞ്ഞതു കേട്ട് ലക്ഷ്മണൻ സ്തബ്ധനായിപ്പോയി. ഒടുവിൽ മനസ്സില്ലാമനസ്സോടെ ലക്ഷ്മണൻ അമ്പും വില്ലുമായി രാമനെ തേടി പോയി. പോകുന്നതിനു മുമ്പ് ആശ്രമമുറ്റത്ത് അമ്പുകൊണ്ട് മൂന്നു വരകൾ വരച്ചിട്ടാണ് പോയത്. ആ വരകൾ യാതൊരു കാരണവശാലും കടക്കരുതെന്ന് സീതയോട് ലക്ഷ്മണൻ നിർദ്ദേശിച്ചു.

ലക്ഷ്മണൻ അകന്നപ്പോൾ രാവണൻ ആശ്രമവാതിൽക്കൽ ഒരു സന്യാസിയുടെ വേഷത്തിൽ എത്തി. ആരോ ഭിക്ഷ ചോദിയ്ക്കുന്നതു കേട്ട് സീത ഭിക്ഷയുമായെത്തി. രാവണൻ സീതയുടെ സൗന്ദര്യം കണ്ട് മതിമറന്നു. ഭിക്ഷ കൊടുക്കുവാനുള്ള വ്യഗ്രതയിൽ സീത ലക്ഷ്മണ രേഖകൾ മറികടന്നു. അയാൾ സീതയെ വാനോളം പുകഴ്ത്തി. സർവ്വ ലോകൈകനാഥനും സമ്പന്നതയുടേയും ഭൗതികസുഖത്തിന്റേയും ചക്ര വർത്തിയുമായ തന്നെ ശരണംപ്രാപിക്കുന്നതാണ് കേവലനായ രാമന്റെ കൂടെ കഷ്ടങ്ങളിലും ദുഃഖങ്ങളിലുംപ്പെട്ട് അലയുന്നതിനേക്കാൾ നല്ലത് എന്ന് രാവണൻ സീതയെ ഉപദേശിച്ചു. സീത ആ ഉപദേശങ്ങൾക്ക് കാത് കൊടുത്തില്ല. പെട്ടെന്ന് രാവണൻ രാക്ഷസവേഷം പൂണ്ട് സീതയെ പിടിച്ച് പുഷ്പക വിമാനത്തിലിട്ടു ലങ്കയിലേയ്ക്കു പറന്നു. ഇതാണ് സീതാപഹ രണമെന്ന ഭാഗം.

സാധനാ ജീവിതത്തിൽ ഏറ്റവും പ്രധാനപ്പെട്ട ഒരു പാഠമാണ് ഈ രംഗത്തിലൂടെ നമുക്കു പഠിക്കുവാനുള്ളത്. ആരിലും കൗതുകമു ണർത്തുന്ന ഒരു ഓമന മൃഗമാണ് മാൻ. അതിന്റെ നിറം സ്വർണ്ണവർണ്ണം കൂടിയാകുമ്പോളൊട്ട് പറയാനുമില്ല. മാരീചൻ ഒരു സ്വർണ്ണമാനിന്റെ രൂപ ത്തിലെത്തിയെന്ന് വാല്മീകി പറയുന്നത് വളരെ ആലോചനാമൃതമാണ്. മായയുടെ ഏറ്റവും പ്രധാനപ്പെട്ട ഒരായുധമാണ് സ്വർണ്ണം. സ്വർണ്ണ ത്തിന്റേയും കാമിനിയുടേയും പേരിലാണ് ലോകത്തേറ്റവും കലഹങ്ങൾ നടന്നിട്ടുള്ളതും നടന്നുകൊണ്ടിരിയ്ക്കുന്നതും. സ്വർണ്ണം സ്ത്രീകളെ ഏറ്റവും അധികം ആകർഷിയ്ക്കുന്ന ഒരു വസ്തുവാണ്.

ഒരു സാധകൻ അറിയാതെ മായയിൽപ്പെട്ടു പോകുന്നതെങ്ങിനെ യാണെന്ന് വാല്മീകി ഇതിലൂടെ നമുക്ക് കാട്ടിത്തരുന്നു. പണത്തോടും വശ്യസാധനങ്ങളോടും തോന്നുന്ന ഒരു ചെറിയ മോഹം! ആ മോഹ ത്തിന്റെ തുമ്പിൽ പിടിച്ച് മുന്നോട്ടു പോകുന്ന സാധകൻ ഒടുവിൽ ചെന്നെ ത്തുന്നത് വലിയ ഒരു ദുരന്തത്തിലേയ്ക്കായിരിയ്ക്കും. ഒരിക്കലും ഭൗതി കമായ ഒരു വസ്തുവിനോടോ, വ്യക്തിയോടോ മമതാ ഭാവമെന്നൊന്ന് സാധകനുണ്ടാവാൻ പാടില്ല. ആ മമതാഭാവം സാധകനെ രാവണന്റെ കൈയ്യിൽ കൊണ്ട് ചാടിയ്ക്കും. എന്തുണ്ടായാലും എന്തില്ലെങ്കിലും സാധകന്റെ മനസ്സ് സന്തോഷത്തിൽ മഗ്നമായിരിയ്ക്കണം. ഒന്നും തന്റേ താക്കാൻ അവൻ കൊതിയ്ക്കരുത്. അങ്ങിനെ തനിക്കു ഒരു കാര്യം കര സ്ഥമായില്ലെങ്കിൽ തനിയ്ക്കെന്തോ കുറവ് ഉണ്ടാകുമെന്ന മോഹം ഉള്ളിൽ കട്ടി പിടിച്ചാൽ ഉള്ളിൽ സ്ഥിതി ചെയ്യുന്ന ആത്മീയഭാവത്തിന്റെ (രാമന്റെ) നിരുത്സാഹപ്പെടുത്തലുകളെ സാധകന്റെ മനസ്സും ശരീരവും ചേർന്നു ണ്ടായ സീത നിരാകരിച്ചു കളയും. തന്റെ ആത്മീയ ശക്തികൊണ്ടു ഭൗതി കസുഖങ്ങൾ നേടാൻ ശ്രമിക്കുന്ന സാധകനിലേയ്ക്കാണ് വാല്മീകി വിരൽ ചൂണ്ടുന്നത്. അത്തരത്തിലുണ്ടാകുന്ന ഒരു മോഹം അല്ലെങ്കിൽ ഒരു സ്നേഹബന്ധം സാധകനെ ആത്മീയതയുടെ മാർഗ്ഗത്തിൽ നിന്നകറ്റും. അവിടെ രക്ഷയ്ക്കെത്തേണ്ടത് ലക്ഷ്യബോധമെന്ന ലക്ഷ്മണനാണ്. എന്നാൽ മോഹംകൊണ്ട് മത്ത് പിടിച്ച മനസ്സ് ആ ലക്ഷ്യബോധത്തിന്റെ വാക്കുകളെ വകവയ്ക്കുകയില്ല. ഒരു വേള ക്രൂരമായി ആ വാക്കുകളെ ആക്ഷേപിച്ചെന്നും വരും. സീതയുടെ ലക്ഷ്മണനോടുള്ള പെരുമാറ്റം സംസ്ക്കാരശൂന്യമാണ്. മനസ്സിന് മത്തുപിടിച്ചാൽ അതിന് സംസ്ക്കാരം നഷ്ടപ്പെടും. ഒരു സാധകൻ കഠിനസാധന ചെയ്യുമ്പോൾ അവന്റെ ലക്ഷ്യ ബോധം നല്കുന്ന അച്ചടക്കബോധം തനിയ്ക്കൊരു ശാപമാണെന്നു വരെ ചിലപ്പോൾ അവന് തോന്നി എന്നു വരും. ലക്ഷ്യബോധത്തോട് മനസ്സു കയർക്കും. ലക്ഷ്മണൻ വരയ്ക്കുന്ന മൂന്ന് വരകൾ കാമ, ക്രോധ, ലോഭങ്ങളുടെ പ്രതീകങ്ങളാണ്. മനസ്സു മോഹത്തിന്റെ കൈയിൽപ്പെട്ടു കഴിഞ്ഞു. താമസിയാതെ അത് കാമക്രോധ ലോഭങ്ങളിലേയ്ക്കു കൂപ്പു കുത്തും. സാധകൻ അത് മനസ്സിലാക്കി ലക്ഷ്മണരേഖ കടക്കാതെ മന സ്സിനെ പിടിച്ചു നിറുത്തണം.

ലക്ഷ്മണൻ തന്റെ അരികിലെത്തുമ്പോൾ സീതയെ വിട്ട്വന്ന ലക്ഷ്മണനെ ശ്രീരാമൻ ശാസിക്കുന്നു. നമ്മുടെ ആത്മീയ വളർച്ചയിൽ ലക്ഷ്യബോധത്തിന്റെ പങ്ക് നാം കണ്ടല്ലോ. രാമന്റെ വാക്കുകൾ

കേൾക്കാതെ സീതയുടെ വാക്കുകൾ കേട്ട് ലക്ഷ്മണനു സമനിലതെറ്റി. അതു വലിയ അബദ്ധമായി. പൊൻമാനിനോട് തോന്നിയ മോഹം സീതയെ അന്ധയാക്കി. ഭൗതിക സുഖങ്ങളോടും, നേട്ടങ്ങളോടും നമുക്ക് മോഹം വരുമ്പോൾ നമ്മുടെ മനസ്സിന്റെ സമനില തെറ്റും. ആഗ്രഹിയ്ക്കുന്ന വസ്തു ലഭിയ്ക്കാനുള്ള വ്യഗ്രതയിൽ ലക്ഷ്യബോധത്തെ അത് അവഗണിയ്ക്കും സാധകൻ ഏറ്റവും സൂക്ഷിയ്ക്കേണ്ട ഒരു സ്ഥലമാണിത്. ഒരു വസ്തുവിനോടൊ, സ്ഥലത്തോടൊ, വ്യക്തിയോടെ സ്ഥാനത്തോടൊ നമുക്ക് തോന്നുന്ന അന്ധമായ സ്നേഹവും വിധേയത്വവും നമ്മളെ ആദ്ധ്യാത്മിക പാതയിൽ നിന്ന് നാമറിയാതെ അകറ്റിക്കൊണ്ടു പോകും. അപ്പോൾ നമ്മുടെ മനസ്സിനെ ലക്ഷ്യബോധം തടയും. ആസക്തികൾ ഇല്ലാത്ത ഒരു മനസ്സിനേ ലക്ഷ്യബോധം പറയുന്നതിന്റെ യുക്തിയെന്തെന്ന് മനസ്സിലാക്കാനും അതനുസരിച്ച് പ്രവർത്തിയ്ക്കുവാനും കഴിയൂ. എന്നാൽ മോഹവലയത്തിൽ മനസ്സുപെട്ടു പോയാൽ മനസ്സ് ലക്ഷ്യബോധത്തിന്റെ വാക്കുകളെ അവഹേളിയ്ക്കുകയും അവയെ തള്ളിക്കളയുകയും ചെയ്യും. ആ നിമിഷം മനസ്സ് അതിന്റെ നിലതെറ്റുകയാണെന്ന് മനസ്സിലാക്കി ലക്ഷ്യബോധം പ്രവർത്തിയ്ക്കണം. ആദ്ധ്യാത്മിക ജ്ഞാനമാകുന്ന രാമനും ലക്ഷ്യബോധമാകുന്ന ലക്ഷ്മണനും മനസ്സിൽ നിന്നകലുമ്പോഴാണ് സീതയെന്ന മനസ്സ് രാവണന്റെ പിടിയിലാകുന്നത്. അപ്പോൾ മനസ്സിന് ദുരന്തങ്ങൾ സംഭവിയ്ക്കും.

അതാണ് മാരീചൻ രാമന്റെ ശബ്ദത്തെ അനുകരിച്ച് "ലക്ഷ്മണാ" എന്ന് വിളിയ്ക്കുന്നത് കേട്ട് സീത അത് രാമന്റെ ശബ്ദമാണെന്ന് തെറ്റിദ്ധരിയ്ക്കുന്നത്. ഇത്രയും കാലം നിഴൽ പോലെ താൻ പിന്തുടർന്ന തന്റെ പ്രാണനാഥന്റെ ശബ്ദത്തെ മറ്റൊരാൾ അനുകരിയ്ക്കുകയാണെന്ന സത്യം അവൾ മനസ്സിലാക്കുന്നില്ല. മോഹവലയത്തിൽ മനസ്സകപ്പെട്ടു കഴിഞ്ഞാൽ മനസ്സിന്റെ രീതി അതാണ്. ഭ്രമം ബാധിച്ച സീത ലക്ഷ്മണനോട് തട്ടിക്കയറുന്നു. പറയാൻ പാടില്ലാത്തതു പറയുന്നു. സ്വന്തം സംസ്ക്കാരത്തിന് ചേർന്ന നിലയിലല്ല സീത പറയുന്നതും, പെരുമാറുന്നതുമൊന്നും, സാധകൻ വളരെ മനസ്സിരുത്തി ചിന്തിയ്ക്കേണ്ട ഒരു കാര്യമാണിത്. മായയുടെ പിടിയിൽ മനസ്സു പെട്ടുപോയാൽ ഇല്ലാത്തത് ഉണ്ടെന്ന് തോന്നും. മരീചിക എന്നതാണല്ലൊ മാരീചൻ. താൻ ആഗ്രഹിച്ചതു കിട്ടണം എന്ന മോഹം ഉള്ളിൽ ഘനീഭവിയ്ക്കുമ്പോൾ മനസ്സിന് സ്വബോധം നഷ്ടപ്പെടും. സത്തില്ലാത്തതിന് സത്തുണ്ടെന്നും സത്തുള്ളതിന് സത്തില്ലെന്നും തോന്നുന്ന ഘട്ടമാണിത്. സാധനയുടെ ഒരു പ്രത്യേക കാലഘട്ടത്തിൽ

ആർക്കും സംഭവിയ്ക്കാവുന്ന ഒരു കാര്യമാണ്. താൻ പിൻതുടർന്നു വരുന്ന സാധനകളിലും, താൻ വിശ്വസിയ്ക്കുന്ന പ്രമാണങ്ങളിലും പെട്ടെന്നുണ്ടാകുന്ന ഒരു അവിശ്വാസം. മായയുടെ പിടിയിൽ പെട്ടു പോകുമ്പോഴാണ് സാധാരണയായി ഇതു സംഭവിയ്ക്കുക. ഇങ്ങനെ സംഭവിയ്ക്കുമ്പോൾ ഈശ്വരചൈതന്യവും ലക്ഷ്യബോധവും നമുക്ക് നഷ്ടമാകും. ലക്ഷ്യബോധം നമുക്കു തരുന്ന പാഠങ്ങളെ നാം ക്രൂരമായി തള്ളിക്കളയും അതുവരെ ചെയ്തതെല്ലാം വിഢ്ഢിത്തങ്ങളായിരുന്നുവെന്നു തോന്നും. സാധകൻ ഇത്തരം അവസ്ഥകളെക്കുറിച്ച് ജാഗ്രത പുലർത്തണം. ആദ്ധ്യാത്മിക സാധനയുടെ പിന്നിലലഞ്ഞ് തനിയ്ക്കു ജീവിതസുഖങ്ങളെല്ലാം നഷ്ടമായിയെന്നുപോലും സാധകന് തോന്നിയേക്കാം.

രാവണൻ ഒരു സന്യാസിയുടെ വേഷത്തിൽ വരുന്നുവെന്നത് രസകരമായ ഒരു കാര്യമാണ്. ഭൗതികസുഖങ്ങൾ മനസ്സിനെ ആകർഷിക്കുന്നത് സമാധാനത്തിന്റേയും, സുഖത്തിന്റേയുമൊക്കെ വേഷവും ഭാഷയുമൊക്കെയായിട്ടാണ്. ഒരു ബലാൽസംഗക്കാരൻ തന്റെ ഇരയോടു ആദ്യം കാട്ടുന്ന പ്രണയഭാവം പോലെയാണ് രാവണന്റെ വേഷം കെട്ടൽ. വളരെ ആകർഷകമായും യുക്തിയുക്തമായും സംസാരിയ്ക്കാൻ ഭൗതികാകർഷണത്തിന് സാധിയ്ക്കും. രാവണൻ വളരെ വിനായാന്വിതനായി ഭിക്ഷയാചിച്ചു നില്ക്കുന്നതിന്റേയും, സീതയുടെ സൗന്ദര്യത്തെ പുകഴ്ത്തുന്നതിന്റേയുമെല്ലാം രഹസ്യം സാധകൻ മനസ്സിലാക്കണം. മനസ്സിനെ തന്റെ കൈയ്യിലാക്കാൻ വേണ്ടി രാവണനാകുന്ന രജോഗുണം എന്തു കപട നാടകവും കളിയ്ക്കും.

ആധുനിക ലോകത്ത് ആദ്ധ്യാത്മികരംഗത്ത് ത്യാഗത്തിന്റെ മുഖംമൂടിയണിഞ്ഞ് വരുന്ന നിരവധി കള്ളനാണയങ്ങളുണ്ട്. അവർ ഭക്തജനങ്ങളുടെ ദുർബലതകളേയും അറിവില്ലായ്മയേയും ചൂഷണംചെയ്ത്, അവരെ തന്റെ ആരാധകരാക്കും. ഒടുവിൽ അവരുടെ ധനവും മറ്റും കവർന്നെടുത്ത് അവരെ പുറന്തള്ളും. താനൊരു മഹാത്മാവാണെന്ന് വരുത്താൻ ഏതു കള്ളവും പറയാൻ അവർ തയ്യാറാകും. മാജിക്കുകൾ കാണിച്ച് താൻ ഒരു സിദ്ധനാണെന്ന് ഭക്തജനങ്ങളെ തെറ്റിദ്ധരിപ്പിയ്ക്കും. അവരോടൊപ്പം കുറേ കച്ചവടബുദ്ധികളും കൂടി ഒത്തുകൂടിയാൽ അവർ തങ്ങളുടെ മാർക്കറ്റിംങ്ങ് തന്ത്രങ്ങൾകൊണ്ട് അയാളെ അവതാരപുരുഷനാക്കും. സ്ത്രീയാണെങ്കിൽ ദേവിയുടെ അവതാരമാക്കും. പണവും ഭോഗസുഖങ്ങളും നേടാനായി വേഷം കെട്ടൽ നടത്തുന്ന ഇവരുടെ കയ്യിൽ

ദുർബ്ബലമാനസങ്ങൾ വീണ് അവരുടെ ഭൗതിക വസ്തുക്കളും ഒപ്പം ആദ്ധ്യാത്മിക വളർച്ചയും ഹോമിയ്ക്കും. കപടമാർഗ്ഗത്തിലൂടെ ഇത്തരക്കാർ കോടീശ്വരന്മാരായി മാറും. അവരുടെ ധനം കൊണ്ട് അവർ ചോദ്യം ചെയ്യുന്നവരുടെ വായടപ്പിയ്ക്കും. ജനങ്ങൾക്കിടയിൽ മതിപ്പുണ്ടാകാൻ അവർ കുറേ ധർമ്മ സ്ഥാപനങ്ങളും മറ്റും നടത്തും. ഒരു ഋഷിയുടെ വേഷത്തിലെത്തുന്ന ഇത്തരക്കാരുടെ ചെയ്തികളെക്കുറിച്ചു ഒരു സാധകൻ ജാഗ്രത പുലർത്തണം. ഒരു ഋഷിയുടെ വേഷത്തിന്റെ പിന്നിൽ ഒളിച്ചിരിയ്ക്കുന്നതു ഒരു പക്ഷേ തികച്ചും സ്വാർത്ഥനും, ദുഷ്ടനുമായ ഒരു രാവണനായിരിയ്ക്കും.

ഇത്തരം കപടമുനിമാരുടെ സ്വാധീനത്തിൽപ്പെട്ട് വലഞ്ഞ് സർവ്വതും നഷ്ടപ്പെട്ടു ഈശ്വരവിശ്വാസം തന്നെ കാപട്യമാണെന്ന വിശ്വാസത്തിലെത്തിച്ചേർന്ന ആയിരക്കണക്കിന് നിർഭാഗ്യവാന്മാരായ സാധകരെ നമുക്ക് ചുറ്റും കാണാം. സാധകൻ സാധനയിൽ നിന്ന് വഴി പിഴച്ചു പോകുന്ന ഒരു പ്രധാന സ്ഥലമാണിത്. ഒരു വ്യക്തിയെ ഗുരുവായി സ്വീകരിയ്ക്കുന്നതിന് മുമ്പ് അയാളുടെ ഭൂതകാലത്തിലും വർത്തമാനകാലത്തിലുമുള്ള ചെയ്തികളെക്കുറിച്ച് സാധകൻ നന്നായി അന്വേഷിച്ചിരിയ്ക്കണം. വേണമെങ്കിൽ പരീക്ഷിയ്ക്കുകയും ആകാം. രാവണന്റെ കപട യതി വേഷത്തിലൂടെ വാല്മീകി സാധകന് ഈ സത്യം മനസ്സിലാക്കി തരുന്നുണ്ട്.



## സീതയെ രക്ഷിയ്ക്കുവാനുള്ള ജഡായുവിന്റെ ശ്രമത്തിന്റെ കാതലെന്താണ്?

രാവണൻ സീതയെ പുഷ്പകവിമാനത്തിൽ തട്ടിക്കൊണ്ട് പോകുന്നത് കണ്ട് ജഡായുവെന്ന കഴുകൻ പുഷ്പകവിമാനത്തിനുനേരെ പറന്നടുത്തു. ദശരഥന്റെ ആത്മസുഹൃത്തായിരുന്നു ജഡായു. പോരെങ്കിൽ ശ്രീരാമഭക്തനും. തന്റെ സ്വാമിയുടെ പത്നിയെ ഒരു രാക്ഷസൻ തട്ടിക്കൊണ്ടു പോകുന്നതു കണ്ട് വൃദ്ധനായ ജഡായു പറന്നുയർന്നു. രാവണനുമായി ജഡായു ഘോരയുദ്ധം ചെയ്തു. പക്ഷെ രാവണനുമായി പിടിച്ചു നില്ക്കാൻ കഴിഞ്ഞില്ല. ചന്ദ്രഹാസംകൊണ്ടു രാവണൻ

ജഡായുവിന്റെ ചിറകുകളരിഞ്ഞു വീഴ്ത്തി. രാവണൻ സീതയുമായി ലങ്കയിലേയ്ക്കു പോയി.

ജഡായുസ്സ് എന്നാണ് ജഡായുവിന്റെ ശരിയായ നാമം. നമ്മുടെ പാരമ്പര്യം നമുക്ക് നല്കുന്ന മാർഗ്ഗ ദർശനമാണ് ജഡായുസ്സ്, അവയൊക്കെ ജഡമായ കാര്യങ്ങളായി നമുക്ക്തോന്നാം. ആയുസ്സ് നഷ്ടപ്പെട്ട വിജ്ഞാനമായും അത് നമുക്കനുഭവപ്പെടാം. ദശരഥനായിരുന്ന് നാം കഠിനസാധന ചെയ്യുമ്പോൾ, നമുക്ക് ഏറ്റവും അടുപ്പം തോന്നുന്നതാണ് ഈ പാരമ്പര്യ മാർഗ്ഗ നിർദ്ദേശങ്ങൾ. പക്ഷെ മോഹമെന്ന മാനിലൂടെ രാവണനെന്ന ലൗകികഭ്രാന്തിലേയ്ക്കു ചെന്നെത്തിക്കഴിഞ്ഞാൽ പിന്നെ മനസ്സാകുന്ന സീതയെ രക്ഷിയ്ക്കാൻ ആ പാരമ്പര്യത്തിനും, തറവാടിത്വത്തിനും കഴിയില്ല. ചന്ദ്രഹാസം ലൗകിക ജീവിതത്തിന്റെ പരിഹാസ്യമായ പുഞ്ചിരിയാണ്. ആ ചന്ദ്രഹാസത്തിന്റെ പ്രയോഗത്തിൽ ജഡായുവിന്റെ ചിറകുകൾ അടർന്നു വീണുപോകും. കാലം ചെയ്തുപോയ മഹാത്മാക്കൾ നമുക്ക് നല്കിയിട്ടുപോയ വിജ്ഞാനസമ്പത്തിനേയും ആ വിജ്ഞാനത്തെ ആദരിക്കുന്നവരേയും എതിർക്കുകയെന്നത് രജോഗുണത്തിന്റെ വ്യക്തമായ ഭാവമാണ്. അന്നും ഇന്നും.

ജഡായു സൂര്യന്റെ തേരാളിയായ അരുണന്റെ പുത്രനാണ്. സമ്പാതിയെന്ന പക്ഷിരാജാവിന്റെ കനിഷ്ഠ സഹോദരനുമാണ്. സൂര്യൻ ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ പ്രതീകമാണ്. സൂര്യന്റെ തേരാളിയാണ് അരുണൻ. സൂര്യനെ അല്ലെങ്കിൽ ആദ്ധ്യാത്മിക ജ്ഞാനത്തിനെ നമ്മിലേയ്ക്കു തെളിച്ചുകൊണ്ടു വരുന്നത് അരുണനാണ്. ജ്ഞാനത്തിന്റെ ആദ്യപാഠങ്ങളായി നമുക്ക് അരുണനെക്കരുതാം. അരുണന്റെ മക്കളാണ് സമ്പാതിയും ജഡായുവും. സമ്പാതി, നാം സാധനയിലൂടെ സമ്പാദിയ്ക്കുന്ന അതീന്ദ്രീയ ജ്ഞാനശക്തിയാണ്. ജഡായു നമ്മുടെ പഠനത്തിലൂടെ ഉണ്ടാകുന്ന പൗരാണിക വിജ്ഞാനവുമാണ്.

ഒരു സാധകൻ സാധനയിൽ അധഃപതിയ്ക്കുമ്പോൾ ലക്ഷ്യബോധത്തിന്റേയും, ആത്മീയ ചൈതന്യത്തിന്റേയും സംരക്ഷണത്തിൽ നിന്നു വിട്ടുപോകുമ്പോൾ, ഭൗതികലോകഭ്രമമെന്ന രാക്ഷസന്റെ കൈകളിൽപ്പെട്ടു പോകുമ്പോൾ, തന്റെ ഗുരുപാരമ്പര്യത്തേയും, സാധനാ സംസ്കാരത്തേയും മുറുകെപ്പിടിയ്ക്കണം. എത്രയോ ആയിരം ജന്മങ്ങൾകൊണ്ട് ലഭിയ്ക്കുന്ന ഒന്നാണ് ഈ സാധനാജന്മം. ആ ജന്മത്തിൽ എത്തിയശേഷം ജീവിതത്തിൽ അധഃപതിയ്ക്കുകയെന്നത് അക്ഷന്തവ്യമായ ഒരു തെറ്റാണ്.

ആ തെറ്റ് തനിയ്ക്കു പറ്റുന്നുവെന്നു തോന്നുമ്പോൾ സാധകൻ തന്റെ സാധനയുടെ ശൈശവ ദശയിൽ താൻ ചെയ്ത കഠിന തപസ്സ് പുനരാരംഭിയ്ക്കണം. നമ്മുടെ ജഡായുസ്സാകുന്ന പാരമ്പര്യബോധം ജീർണ്ണിച്ചതും അശക്തവുമെങ്കിൽ രാവണനെന്ന രാജസാഹങ്കാരം, ചന്ദ്രഹാസമെന്ന പരിഹാസം കൊണ്ട് നമ്മെ ആക്രമിച്ച് ചിറകുകൾ അരിഞ്ഞ് വീഴ്ത്തി നമ്മുടെ മനസ്സെന്ന സീതയെ കൊണ്ടു പോയതുതന്നെ.



## ശ്രീരാമ വിലാപവും ജഡായുവിന്റെ അന്ത്യവും എന്തിന്റെ പ്രതീകങ്ങളാണ്?

ശ്രീരാമൻ, കാമരൂപിയും മായാവിയുമായ മാരീചനെ കൊന്നശേഷം ആശ്രമത്തിലേയ്ക്കു മടങ്ങുമ്പോൾ ലക്ഷ്മണനെക്കണ്ടു. താൻ കാവലേല്പിച്ചു പോയ ലക്ഷ്ണനൻ തന്റെ വാക്കുകൾ കേൾക്കാതെ സീതയെ ഒറ്റയ്ക്കാക്കിയിട്ട് വന്നതു കണ്ട രാമൻ ലക്ഷ്മണനെ ശാസിയ്ക്കുന്നു. ലക്ഷ്മണൻ തന്റെ ഏട്ടത്തി തന്നെ കുത്തുവാക്കുകൾ കൊണ്ട് സമനില തെറ്റിച്ച കാര്യം ഉണർത്തിയ്ക്കുന്നു. രാമനും ലക്ഷ്മണനും ഉടൻ ആശ്രമത്തിലേയ്ക്കു കുതിയ്ക്കുന്നു. ഏതോ രാക്ഷസൻ സീതയെക്കൊണ്ടു പോയിയെന്ന് മനസ്സിലാക്കുന്നു. ശ്രീരാമൻ പിടയുന്ന ഹൃദയവുമായി കാടാകെ സീതയെ തേടി അലയുന്നു. രാവണനും ജഡായുവും തമ്മിൽ നടന്ന ഘോരയുദ്ധത്തിന്റെ അടയാളങ്ങൾ കാട്ടിൽ കാണുന്നു. ഒരു രാക്ഷസൻ സീതയെ തട്ടിക്കൊണ്ടു പോകവെ, മറ്റൊരു രാക്ഷസൻ അവനിൽ നിന്ന്അവളെ തട്ടിക്കൊണ്ടു പോയിരിയ്ക്കാമെന്ന് അവർ ഊഹിയ്ക്കുന്നു. അവർ കുറേ ദൂരം പോയപ്പോൾ രക്തത്തിൽ മുങ്ങിക്കിടക്കുന്ന ജഡായുവിനെ കാണുന്നു. ജഡായു താനാരാണെന്ന കാര്യം രാമനോട് വെളിപ്പെടുത്തുന്നു. രാവണൻ സീതയെ തട്ടിക്കൊണ്ട് ദക്ഷിണദിക്കിലേക്കു പോയ കാര്യം രാമനെ അറിയിയ്ക്കുന്നു. പിന്നെ രാമന്റെ കയ്യിൽ കിടന്ന് ജഡായു മരിയ്ക്കുന്നു. രാമൻ ദുഃഖിതനായി വിതുമ്പുന്നു. തനിയ്ക്കു വേണ്ടി മരിച്ച ജഡായുവിനെ ഒരു സഹോദരനായി കരുതി അന്ത്യകർമ്മങ്ങൾ ചെയ്യുന്നു. ജഡായുവിന്റെ ശരീരത്തിൽ നിന്ന് ഒരു ദിവ്യതേജസ്സ് ഉയർന്നു രാമനെ സ്തുതി ചെയ്ത് സ്വർഗ്ഗത്തിലേയ്ക്കു യാത്രയാകുന്നു.

ഇത്തരത്തിലൊരു അവസ്ഥ വന്നാൽ സാധകന്റെ ലക്ഷ്യബോധ ത്തിന് ശക്തികുറയും. അത് ഇത്തരം സന്ദർഭങ്ങളിൽ മനസ്സിനെ വിട്ടക ലാൻ കാരണമാകും. ഈശ്വരന്റെ വാക്കു കേൾക്കാതെ മനസ്സിന്റെ താള ത്തിനൊത്ത് തുള്ളാൻ ലക്ഷ്യബോധവും തയ്യാറായാൽ മനസ്സ് രജോഗു ണങ്ങൾക്കു അടിമപ്പെട്ടതു തന്നെ. ചഞ്ചലവും ദുർബലവുമായ മനസ്സിന്റെ വാക്കുകൾക്ക് അടിമപ്പെടാതെ ദൈവീകമായ വാക്കുൾ കേട്ട് അനുസരി യ്ക്കുകയാണ് സാധകനിവിടെ ചെയ്യേണ്ടത്. "യോഷന്മാരുടെ വാക്കുകൾ കേൾക്കുന്നവൻ .ഭൂമിയിൽ എത്രയും ഭോഷനല്ലേ?" എന്ന് രാമൻ ലക്ഷ്മണനോട് ചോദിയ്ക്കുന്നതിന്റെ പൊരുൾ ഇതാണ്.

സാധന നഷ്ടപ്പെടുമ്പോൾ അല്ലെങ്കിൽ മനസ്സിന്റെ യഥാർത്ഥ പതിയായ രാമനിൽ നിന്ന് അകലുമ്പോൾ, മനസ്സായ സീത വേദനിയ്ക്കും. അത് സീതയുടെ ദുഃഖകാരണം. എന്നാൽ രാമന്റെ ദുഃഖത്തിന്റെ കാര ണമോ? മനുഷ്യന് ഈശ്വരനോടുള്ള സ്നേഹം പോലെ തന്നെ ഈശ്വരന് മനുഷ്യനോട് സ്നേഹമുണ്ടെന്ന സത്യത്തെ അത് കുറിയ്ക്കുന്നു. മനുഷ്യൻ ഈശ്വരനെ ഇഷ്ടപ്പെടുന്നതിന്റെ പതിന്മടങ്ങ് ഈശ്വരൻ മനുഷ്യനെ ഇഷ്ടപ്പെടുന്നു. മനുഷ്യൻ ഒരു കൈ നീട്ടുമ്പോൾ ദൈവം തന്റെ ഹൃദയം നീട്ടുന്നു. ഭഗവദ്ഗീതയിൽ ഭഗവാൻ, അർജ്ജുനനോട് പറയുന്നു.

"നീ എനിയ്ക്കു പ്രിയനത്രെ."

നാം എത്രകണ്ട് ഭഗവാനെ പ്രണയിയ്ക്കുന്നുവോ അത്രകണ്ടൊ അതിലുമുപരിയൊ ഭഗവാൻ നമ്മെ പ്രണയിയ്ക്കും. സത്യത്തിൽ ജന്മ ജന്മാന്തരങ്ങളായി സംഭവിയ്ക്കുന്ന ഈ പ്രണയത്തെയാണ് ഭക്തിയെന്ന് നാം പറയുന്നത്. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള തീവ്രപ്രണയം ശ്രീരാമന്റെ വിലാപത്തിലൂടെ വാല്മീകി വെളിവാക്കുന്നു. ഒരു പക്ഷെ ഒരു സാധകന് ഏറ്റവും സന്തോഷം നല്കുന്ന ഒരു കാര്യം താൻ തന്റെ മോക്ഷത്തിനായി എത്ര കണ്ട് കൊതിയ്ക്കുന്നുവോ അത്രകണ്ട് തന്റെ മോക്ഷത്തിനായി തന്റെ എല്ലാമെല്ലാമായ ഭഗവാനും കൊതിയ്ക്കുന്നു ണ്ടെന്നാണ് വസ്തുത.

സന്ദർഭോചിതമായതിനാൽ ഇവിടെ രുദ്രാക്ഷം ധരിയ്ക്കുന്നതിന്റെ പ്രതീകാത്മകമായ അർത്ഥം ഒരിയ്ക്കൽ സ്വാമി വിശദീകരിച്ചത് ഞാൻ ഒന്നു കുറിച്ചോട്ടെ. "ശ്രീരുദ്രന്റെ അല്ലെങ്കിൽ പരമശിവന്റെ കണ്ണിൽ നിന്ന് അടർന്നു വീഴുന്ന കണ്ണീർ തുള്ളിയുടെ പ്രതീകമാണ് രുദ്രാക്ഷം. രുദ്രാക്ഷം കൊണ്ട് മാലയുണ്ടാക്കി അതു വച്ച് ജപം ചെയ്യുന്നത് ഈ

സങ്കല്പത്തിലാണ്. ഒരു ജീവാത്മാവ് വീണ്ടും, വീണ്ടും മായയിലേയ്ക്കു വീണമരുന്നതു കാണുമ്പോഴാണ് പരമശിവന്റെ കണ്ണിൽ നിന്നു കണ്ണീർത്തുള്ളികൾ അടർന്നു വീഴുന്നത്. ഒരു സാധകൻ ജപം ചെയ്യുമ്പോൾ ഓരോ രുദ്രാക്ഷവും തന്റെ ഓരോ ജന്മമാണെന്നും ഓരോ ജന്മവും താൻ ഭഗവാനിൽ ലയിയ്ക്കുന്നുവെന്നുമുള്ള സങ്കല്പത്തിലാണ് ജപം ചെയ്യുന്നത്."

ഒരു സാധകനെ സംബന്ധിച്ചിടത്തോളം അയാൾ വായിച്ചറിയുന്ന പുരാണങ്ങളും പഠിച്ചെടുക്കുന്ന വേദങ്ങളും ശാസ്ത്രങ്ങളുമൊക്കെ തന്റെ മനസ്സിനെന്തു സംഭവിയ്ക്കുന്നുവെന്ന് തിരിച്ചറിയാൻ തന്നെ സഹായിയ്ക്കുന്ന ഉപകരണങ്ങളാണ്. അവയെ സംസ്ക്കരിച്ചെടുത്ത് അതിൽ നിന്നും കിട്ടുന്ന അറിവുകൾ സാധകൻ സ്വന്തം ജീവിതത്തിൽ പ്രയോഗിയ്ക്കണം. പുരാണങ്ങളിൽ പറയുന്നതെല്ലാം അതുപോലെ അംഗീകരിച്ച് അതു മാത്രമെ താൻ പിന്തുടരുകയുള്ളുവെന്നും അതിൽ നിന്നു മാറിയുള്ളതെല്ലാം വിലകുറഞ്ഞതാണെന്നും കരുതി സാധന ചെയ്യുന്നവർ ബുദ്ധിയില്ലാത്ത മൂഢധർമ്മികളാണ്. ആ വില പിടിച്ച ഭണ്ഡാരത്തിൽ നിന്ന് കാലഗതിയ്ക്കനുയോജ്യമായവ എടുത്ത് ഉപയോഗിക്കേണ്ട രീതിയിൽ ഉപയോഗിയ്ക്കുന്നതാണ് സാധകധർമ്മം. പുരാണങ്ങൾ പറയുന്നതൊക്കെ അതേപടി വിശ്വസിയ്ക്കുകയല്ല വേണ്ടതെന്ന് പുരാണചക്രവർത്തിയായ വേദവ്യാസൻതന്നെ മഹാഭാരതത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. കല്ലും, മുള്ളും, വനപുഷ്പങ്ങളും, ഒറ്റമൂലികളും, വിഷക്കായ്കളും നിറഞ്ഞ ഒരു വനമാണ് പുരാണങ്ങൾ. സാധകൻ തനിയ്ക്കു വേണ്ടതായ കാര്യങ്ങൾ അതിൽ നിന്ന് കണ്ടെത്തണം. കാലഘട്ടത്തിന് യോജിച്ച രീതിയിൽ അവയിലെ തത്ത്വങ്ങൾ സ്വാംശീകരിച്ചെടുക്കണം. പുരാണങ്ങളിൽ മിക്കതിലും ഭാരതസംസ്ക്കാരത്തിനൊ ആർഷപാരമ്പര്യത്തിനൊ, യാതൊരു തരത്തിലും യോജിയ്ക്കാത്ത കാര്യങ്ങൾ കാല പ്രവാഹത്തിൽ വന്നടിഞ്ഞിട്ടുണ്ടെന്ന കാര്യവും ഓർക്കണം. ചില കുബുദ്ധികൾ അവരുടെ സ്വകാര്യ ദുർബലതകളെ ന്യായീകരിയ്ക്കാൻ പുരാണങ്ങളിൽ ശുദ്ധ അശ്ലീല കഥകൾ എഴുതി പിടിപ്പിച്ചിട്ടുമുണ്ട്. കൗസല്യയുടെ അല്ലെങ്കിൽ സവിശേഷ കൗശലത്തിന്റെ സഹായമാണ് സാധകനെ ഇവിടെ സഹായിയ്ക്കുന്നത്. അശ്ലീലമായതും മഠത്തനമെന്ന് ആദ്യവായനയിൽ തന്നെ മനസ്സിലാക്കാൻ കഴിയുന്ന കാര്യങ്ങളുമൊക്കെ സാധകൻ വലിച്ചെറിയണം. ഏതു പുരാണത്തിലുള്ളതെങ്കിലും.

(പുരാണങ്ങളെക്കുറിച്ചുള്ള സ്വാമിയുടെ ഈ വിവരണം എന്റെ വലിയൊരു സംശയത്തിന് ഉത്തരമായിരുന്നു. കാരണം പുരാണങ്ങളും മറ്റും വായിയ്ക്കുമ്പോൾ അതിലെ പല കാര്യങ്ങളോട് കടുത്ത വിയോജിപ്പാണ് എനിയ്ക്ക് തോന്നിയിട്ടുള്ളത്. പലതും അർത്ഥശൂന്യമായ ജല്പനങ്ങളും അശാസ്ത്രീയമായ സങ്കല്പങ്ങളും ചിലപ്പോൾ തികച്ചും സദാചാരവിരുദ്ധമായ കഥകളും അതിൽ കാണാം. അവയൊക്കെ സത്യമാണെന്നും അവയെ അടിസ്ഥാനമാക്കിയാണ് നാം ഇന്നു ജീവിയ്ക്കേണ്ടതെന്നും പറഞ്ഞാൽ അതു തികച്ചും അപ്രായോഗികമായിരിയ്ക്കും. പുരാണങ്ങളെ കാടുകളോട് ഉപമിച്ചത് എനിയ്ക്കു വളരെയിഷ്ടമായി. ഒരു പൂന്തോട്ടമാണെങ്കിൽ നല്ല ചെടികൾ മാത്രമേ അതിൽ കാണുകയുള്ളൂ. കാണാൻ കൗതുകം ഉള്ളതും ഭംഗിയുള്ളതുമായ ചെടികൾ ആയിരിയ്ക്കുമതിൽ. വിഷക്കായ്കളൊന്നും ഒരു പൂന്തോട്ടത്തിലും ഉണ്ടാകുകയില്ല. എന്നാൽ കാട്ടിൽ ആവശ്യമുള്ളതും ഇല്ലാത്തതുമുണ്ടാകും. നമുക്ക് എന്തുവേണം എന്തുവേണ്ടയെന്നു നാം അറിയണം. ആ കഴിവിനെയാണ് വിവേകമെന്ന് പറയുന്നത്. വിവേകത്തോടു കൂടി വേണം പുരാണങ്ങളും, ഇതിഹാസങ്ങളും വായിയ്ക്കാൻ. പുരാണങ്ങളെ കുറിച്ചുള്ള എന്റെ സംശയത്തിന് നല്ല മറുപടിയായിരുന്നു അത് ).



## കബന്ധനെ ഉദ്ധരിയ്ക്കുന്നതിന്റെ പ്രതീകാത്മകമായ അർത്ഥം?

ശ്രീരാമനും ലക്ഷ്മണനും കൂടി കാട്ടിലൂടെ സീതാന്വേഷണം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ അവർക്കൊരു ഭീകരാനുഭവമുണ്ടായി. കാട് ഞെരിഞ്ഞമരുന്ന ശബ്ദം അവരുടെ ചെവിയിൽ പതിച്ചു. നൂറുനൂറു മരങ്ങളെ ആരോ ഞെരിച്ചു നടക്കുന്നതുപോലുള്ള ശബ്ദം കേട്ട് രാമൻ ഒരു ഏറ്റു മുട്ടലിനായി ഒരുങ്ങിക്കൊള്ളാൻ ലക്ഷ്മണനോട് നിർദ്ദേശിച്ചു. അവർ ചുറ്റിലും നോക്കിയെങ്കിലും ആരെയും കണ്ടില്ല. പെട്ടെന്ന് അവരെ ഞെട്ടിച്ചുകൊണ്ട് രണ്ടു ഭീകര ഹസ്തങ്ങൾ കാട്ടിലൂടെ നീണ്ടു വന്നു. ഒരു യോജന വീതം നീളമുള്ള ആ കരങ്ങൾ രാമലക്ഷ്മണന്മാരിൽ പിടിമുറുക്കി. അവർ വാളുകളെടുത്ത് ആ കരാളഹസ്തങ്ങളെ വെട്ടിയിട്ടു. അല്പസമയങ്ങൾക്കകം കബന്ധൻ എന്ന രാക്ഷസൻ അവിടെയെത്തി. തലയും

കൈകളും കാലുകളും വയറിൽ തന്നെ ഘടിപ്പിച്ച നിലയിലുള്ള ഒരു ഭീക രരൂപമായിരുന്നു കബന്ധന്റേത്. കബന്ധൻ പറഞ്ഞു "എന്റെ കൈകൾ വെട്ടുവാൻ ത്രാണിയുള്ളയാൾ മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീരാ മൻ മാത്രമാണ്. അങ്ങേയ്ക്കു ഇതെങ്ങനെ സാധിച്ചു?" ആ ശ്രീരാമൻ താൻ തന്നെയാണെന്ന സത്യം രാമൻ ഉണർത്തിച്ചപ്പോൾ കബന്ധൻ രാമനെ കൂപ്പിസ്തുതിച്ചു. പിന്നെ തന്റെ കഥ പറഞ്ഞു.

അതിസുന്ദരനായ ഒരു ഗന്ധർവ്വനായിരുന്നു കബന്ധൻ. ഏതു സ്ത്രീയേയും ആകർഷിയ്ക്കുന്ന ഒരു പുരുഷസൗന്ദര്യം കബന്ധനുണ്ടാ യിരുന്നു. ഒരിയ്ക്കൽ അഷ്ടവക്രനെന്ന മഹർഷിയെ ഈ ഗന്ധർവ്വൻ കണ്ടുമുട്ടി. ശരീരത്തിൽ എട്ടു വളവുകളുണ്ടായിരുന്ന അഷ്ടവക്രനെ ഗന്ധർവ്വൻ കളിയാക്കി. അതുകേട്ട് അഷ്ടവക്രൻ "ഒരു രാക്ഷസനായി പോകട്ടെയെന്ന് ശപിച്ചു". ഒടുവിൽ ഗന്ധർവ്വന് ശാപമോക്ഷവും നല്കി. ത്രേതായുഗത്തിൽ ശ്രീരാമചന്ദ്രനെ കണ്ടുമുട്ടുമ്പോൾ ശാപമോക്ഷം ലഭിയ്ക്കുമെന്നായിരുന്നു അത്. രാക്ഷസനായി സർവ്വതും നശിപ്പിച്ചു നടക്കുമ്പോൾ കബന്ധൻ ഇന്ദ്രനുമായി ഏറ്റുമുട്ടി. ഇന്ദ്രൻ തന്റെ വജ്രായുധം കൊണ്ട് കബന്ധനെ വെട്ടി. ആ വെട്ടിൽ ആ രാക്ഷസന്റെ കൈകളും തലയും കാലുകളും വയറ്റിലേയ്ക്കു തള്ളിപ്പോയി. അന്നു തൊട്ട് കാട്ടിലെ മൃഗങ്ങളേയും കാട്ടിലൂടെ പോകുന്ന മനുഷ്യരേയും തന്റെ ഭീകരഹസ്തങ്ങൾ കൊണ്ട് പിടിച്ചു തിന്നു കൊണ്ടുള്ള ജീവിതമാണ് കബ ന്ധൻ നയിക്കുന്നത്. കബന്ധന്റെ പ്രാർത്ഥനപ്രകാരം രാമനും ലക്ഷ്മണനും കൂടി ചിതയൊരുക്കുന്നു. കബന്ധന്റെ ശരീരം അഗ്നിയിൽ വീണെരിയുന്നു. അതിൽ നിന്ന് ആ ഗന്ധർവ്വന്റെ രൂപം പ്രത്യക്ഷപ്പെടുന്നു. ഭഗവാന്റെ അനുഗ്രഹങ്ങൾ വാങ്ങി ആ ഗന്ധർവ്വൻ ദേവലോകത്തേയ്ക്കു മടങ്ങി. ഇതാണ് കബന്ധഗതി.

തന്റെ ശരീരത്തിന്റെ കരുത്തും, സൗന്ദര്യവും, യൗവ്വനവുമൊക്കെ തന്റേതാണെന്നും അവയൊക്കെ എന്നെന്നും നിലനില്ക്കുന്നതാണെന്നു മുള്ള മിഥ്യാബോധം സാധകനെ സാധനയിൽ നിന്നകറ്റും. സൗന്ദര്യവും, കരുത്തും, ആരോഗ്യം കുറഞ്ഞവരോടുള്ള പുച്ഛവും സാധകന്റെ ഉള്ളിൽ ജനിയ്ക്കും. തന്റെ ശരീര സൗന്ദര്യത്തെക്കുറിച്ച് അകമഴിഞ്ഞ് അഹങ്കരിച്ച ഗന്ധർവ്വൻ, അഷ്ടാവക്രമുനിയുടെ ശരീരത്തിന്റെ വൈരൂപ്യം കണ്ട് കളി യാക്കുന്നതും തുടർന്ന് ശാപം കൊണ്ട് രാക്ഷസനായിത്തീരുന്നതും ഈ സത്യത്തെക്കാണിയ്ക്കുന്നു. ഇന്ദ്രീയസുഖങ്ങളുടെ ആസ്വാദനമാണ് ജീവിതം എന്നു കരുതി ജീവിയ്ക്കുന്ന കബന്ധന്റെ കൈയും കാലും

തലയുമെല്ലാം ഉദരത്തിൽ തന്നെയാകുന്നു. ദേവേന്ദ്രന്റെ വജ്രായുധത്തിന്റെ ഊക്കിലാണ് ഇത് സംഭവിയ്ക്കുന്നത്. ഇന്ദ്രീയങ്ങളുടെ ആയുധമാണ് വികാരമൂർച്ഛ. അതിന്റെ ആഘാതത്തിൽ കർമ്മേന്ദ്രീയങ്ങളും ജ്ഞാനേന്ദ്രീയങ്ങളുമെല്ലാം ഉദരഭാഗത്ത് കേന്ദ്രീകരിയ്ക്കും.

പൊക്കിൾ തൊട്ട് മൂലാധാരം വരെയുള്ള പ്രദേശത്താണ് ഒരു ജന്തുവിന്റെ ഏറ്റവും അടിസ്ഥാനപരമായ ആവശ്യങ്ങൾ (അതായത് ഇരതേടുക ഇണചേരുക എന്നിങ്ങനെയുള്ള ആവശ്യങ്ങൾ) കേന്ദ്രീകരിച്ചിരിയ്ക്കുന്നത്. ഭൗതിക ജീവിതസുഖങ്ങൾ മാത്രമാണ് ഈ ലോകത്തിലാവശ്യമുള്ളുവെന്ന് കരുതി ജീവിയ്ക്കുന്നവർ കബന്ധനെപ്പോലെയാണ്. സാധകൻ ഒരിയ്ക്കലും അത്തരത്തിലൊരു നിന്ദ്യമായ അവസ്ഥയിലേയ്ക്കു താണുപോകരുത്. ഒരു കബന്ധനായി തീരരുത്. ആദ്ധ്യാത്മിക ജീവിതത്തിന്റെ ഉയർന്ന പടവുകളിൽ കയറിപ്പറ്റിയവർക്കുപോലും അധഃപതന മുണ്ടായി. ഒടുവിൽ കബന്ധന്മാരായി അലയേണ്ടി വന്ന കഥകൾ നിരവധിയുണ്ട്.



**ശബരിയുടെ ആശ്രമത്തിൽ പ്രവേശിയ്ക്കുന്നതാണല്ലോ ഇനിയുള്ള സന്ദർഭം. എന്താണതിന്റെ പ്രാധാന്യം?**

കബന്ധനിൽ നിന്ന് ശബരിയെക്കുറിച്ച് ശ്രീരാമനും ലക്ഷ്മണനനും അറിയുന്നു. അവർ ശബരിയെ തേടി മാതംഗാശ്രമത്തിലെത്തുന്നു. അവിടെയാണ് ശബരിയെന്ന സാംബവ വർഗ്ഗത്തിൽ ജനിച്ച തപസ്വിനി തപസ്സ് ചെയ്യുന്നത്. മാതംഗമഹർഷിയുടെ ആശ്രമത്തിന് പുറത്ത് കാട്ടിൽ താമസിച്ചിരുന്ന ഒരു പറച്ചിസ്ത്രീയായിരുന്നു ശബരി. അവൾക്ക് ആശ്രമത്തിൽ ചേരണമെന്നും ഈശ്വരസാക്ഷാത്ക്കാര വിദ്യ പഠിയ്ക്കണമെന്നും വളരെ ആശയുണ്ടായിരുന്നു. പക്ഷെ, ആശ്രമവാസികൾ അവളെ നീചയെന്നു പറഞ്ഞ് ഓടിച്ചു. അവളാകട്ടെ രാത്രിയിൽ ആരുമറിയാതെ അശ്രമത്തിൽ കടന്നു, അവിടത്തെ ശിഷ്യന്മാർ ചെയ്യേണ്ട ജോലിയൊക്കെ ചെയ്തുവച്ച് പുലർച്ചയ്ക്കുമുമ്പെ സ്ഥലം വിട്ടു. ഇത് ഒരു പതിവായി. ഒടുവിൽ അവൾ പിടികൂടപ്പെട്ടു. അവിടത്തെ ബ്രഹ്മചാരികൾ അവളെ ഗുരുവിന്റെ മുമ്പിൽ എത്തിച്ചു. ഗുരു എല്ലാം ചോദിച്ചറിഞ്ഞു. ജാതിയുടെ പേരു പറഞ്ഞ് അവളെ ഓടിച്ചു കളഞ്ഞ ശിഷ്യന്മാരെ ഗുരു കഠിനമായി ശാസിച്ചു. അവളെ

ഉടൻ തന്നെ തന്റെ ശിഷ്യയായി സ്വീകരിയ്ക്കുയും ചെയ്തു. മാതംഗമുനി, ഭൗതിക ശരീരം ഉപേക്ഷിയ്ക്കുന്നതിന് മുമ്പ് ശബരിയോട് "നീ ശ്രീരാമചന്ദ്രനെ നേരിട്ടു കണ്ടതിനുശേഷം മാത്രമെ സമാധിയാകാവു" എന്ന് നിർദ്ദേശിച്ചു. "ഞങ്ങൾക്കു ആർക്കും ലഭിയ്ക്കാത്ത ഭാഗ്യം നിനക്കു ലഭിയ്ക്കും. ആ സച്ചിദാനന്ദരൂപത്തെ നേരിട്ടു കാണാനുള്ളസൗഭാഗ്യം നിന്റെ തപസ്സു കൊണ്ടു നീ നേടിയിരിയ്ക്കുന്നു." ഇത്തരത്തിൽ അവരുടെ അനുഗ്രഹവും വാങ്ങി അവൾ ശ്രീരാമദേവനെ ധ്യാനിച്ചിരിയ്ക്കുയാണ് ശബര്യാശ്രമത്തിൽ.

ശ്രീരാമചന്ദ്രനേയും ലക്ഷ്മണകുമാരനേയും കണ്ട് ശബരി ആനന്ദാശ്രുക്കൾ പൊഴിച്ച്ു ഭഗവാനെ യഥാവിധി സ്വീകരിച്ചിരുത്തി. താൻ കാട്ടിൽ നിന്ന് ശേഖരിച്ച പഴങ്ങൾ കടിച്ചു നോക്കി പഴുത്ത ഭാഗങ്ങൾ മാത്രം ഭഗവാന് നല്കി. ശ്രീരാമൻ ആ നിവേദ്യങ്ങൾ അങ്ങേയറ്റം ഭക്തിപുരസ്സരം കഴിച്ചു. സീതയെവിടെയാണെന്ന കാര്യം ശബരി രാമനോട് വെളിപ്പെടുത്തി. പിന്നീട് ശബരിയുടെ നിരവധി ചോദ്യങ്ങൾക്ക് രാമൻ മറുപടി പറഞ്ഞു.

"സ്ത്രീയെന്നൊ, പുരുഷനെന്നൊ ഉള്ള വ്യത്യാസം ഈശ്വരസാക്ഷാത്ക്കാരപാതയിലില്ല. പുരുഷൻ ചെയ്യുന്ന ഏതു സാധനയും സ്ത്രീയ്ക്കും ചെയ്യാം. ജാതി വ്യത്യാസങ്ങൾ മനുഷ്യസൃഷ്ടിയാണ്. ഈശ്വരസൃഷ്ടിയല്ല. ഹീനജാതിയെന്നും ഉയർന്ന ജാതിയെന്നുമുള്ള വേർതിരിയ്ക്കൽ അജ്ഞത കൊണ്ടുണ്ടാവുന്നതാണ്". തുടർന്ന് രാമൻ ഭക്തിമാർഗ്ഗത്തിന്റെ ചവിട്ടു പടികളെപ്പറ്റി ശബരിയോട് സംസാരിച്ചു.

എപ്പോഴും ആദ്ധ്യാത്മിക ചിന്തയും സംസ്ക്കാരവുമുള്ള ജനങ്ങളുമായി സമ്പർക്കം പുലർത്തുക ഇതാണ് സത്സംഗം. ഇത് ഒന്നാമത്തെ പടി. രണ്ടാമതായി ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ വായിയ്ക്കുക, ദൈവീക കാര്യങ്ങൾ പഠിയ്ക്കുക, മൂന്നാമത് - ഈശ്വരാവതാരങ്ങളുടെ ഗുണങ്ങൾ കീർത്തിയ്ക്കുക. നാല് - ദൈവീക ഗ്രന്ഥങ്ങളെ പഠിച്ച് വ്യഖ്യാനിയ്ക്കുക, അഞ്ച് - ഗുരുവിനെ നിർമ്മലമായ മനസ്സോടെ സേവിയ്ക്കുക, ആറ് - പവിത്രമായസ്വഭാവത്തെ സൂക്ഷിയ്ക്കുക, യമനിയമാദികൾ അനുസരിച്ച് ജീവിയ്ക്കുക. ഏഴ് - ഈശ്വരപൂജ നിത്യവും ചെയ്യുക, ഭഗവദ് മന്ത്രങ്ങളെ സാംഗോപാംഗം ഉപാസിയ്ക്കുക. എട്ട് - ഈശ്വരഭക്തന്മാരെ സ്നേഹിയ്ക്കുക, ഭജിയ്ക്കുക, എല്ലാ ജീവികളിലും ഈശ്വരസാന്നിദ്ധ്യം ഉണ്ടെന്നു മനസ്സിലാക്കി പരജീവനെ ബഹുമാനിയ്ക്കുക, ബാഹ്യപദാർത്ഥ

ങ്ങളിൽ വിരക്തി പാലിയ്ക്കുക, ഒൻപത് - ശമദമാദികൾക്ക് പ്രാധാന്യം കൊടുക്കുക, ഈശ്വരതത്ത്വചിന്തനം ചെയ്യുക. ഇങ്ങനെ ഒൻപത് ഭക്തി ഘടകങ്ങൾ ദേവൻ ശബരിയ്ക്ക് ഉപദേശമായി നല്കി.

ഞാൻ എന്റെ ഗുരുവിൽ കാണുന്ന ഏറ്റവും വലിയ ഗുണം സ്ത്രീക ളോട് സ്വാമി കാണിയ്ക്കുന്ന തുല്യതാഭാവമാണ്. സ്ത്രീകൾ പുരുഷ നോടൊപ്പം ഏതു കാര്യത്തിലും തുല്യരാണെന്ന സ്വാമിയുടെ ഇളകാത്ത വിശ്വാസം അദ്ദേഹത്തിനു ഒരുപാട് ശത്രുക്കളെ ഉണ്ടാക്കികൊടുത്തിട്ടുണ്ട്. തന്റെ റ്റി.വി. പരിപാടികളിലെല്ലാം സ്വാമി അത് പലവുരു പറഞ്ഞിട്ടുണ്ട്. സ്വാമിയുടെ പല വീക്ഷണങ്ങളും വിപ്ലവകരമാണെന്നെനിയ്ക്കു തോന്നി യിട്ടുണ്ട്. (സ്വാമി അതു സമ്മതിയ്ക്കില്ല കേട്ടോ. അദ്ദേഹത്തിന്റെ കണ്ണിൽ ഏതു വിപ്ലവവും ഒരു ദുരന്തമാണ്) പക്ഷെ അതിൽ ഏറ്റവും വിപ്ലവകര മെന്ന് എനിക്ക് തോന്നിയത് സ്വാമിയുടെ ആർത്തവാശുദ്ധിയെക്കുറിച്ചുള്ള വീക്ഷണമാണ്. ആർത്തവ അശുദ്ധി എന്നൊന്ന് ആർഷഭാരത സംസ്കാ രത്തിന്റെ ഭാഗമല്ലെന്നും അത് സെമറ്റിക്ക് മതങ്ങളായ യഹൂദമതത്തിന്റേയും ഇസ്ലാം മതത്തിന്റേയും മറ്റും ആശയങ്ങളാണെന്നും സ്വാമി ബൈബിളും ഖുറാനുമൊക്കെയെടുത്ത് കാണിച്ച് അതിലെ വരികൾ വായിച്ചു കൊണ്ടു സദസ്സിനെ വിസ്മയിപ്പിയ്ക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

“ഹിന്ദുമതത്തിന്റെ ഒരു ആധികാരിക ഗ്രന്ഥത്തിലും സ്ത്രീകൾക്ക് ആർത്തവ അശുദ്ധി ഉള്ളതായി പറഞ്ഞിട്ടില്ല. ഇതു സ്ത്രീകളെ അടിച്ച മർത്താൻ ആരോ പറഞ്ഞുണ്ടാക്കിയ നുണയാണ്. നമ്മുടെ പൂർവ്വികർ ഇതിൽ ഒരിയ്ക്കലും വിശ്വസിച്ചിരുന്നില്ല. അതുകൊണ്ട് നമ്മൾ അത്തര ത്തിലൊരു വങ്കത്തനത്തിനെ പിന്തുടരേണ്ട ഒരു ആവശ്യവുമില്ല. ഇത് ഞാൻ പറയുന്നത് വെറുതേ പറയുകയല്ല. ഹിന്ദുമതത്തിന്റെ നൂറ്റി ഇരുപ ത്തിയാറ് അടിസ്ഥാനഗ്രന്ഥങ്ങൾ ശ്ലോകാനുശ്ലോകം പരിശോധിച്ചിട്ടാണ് പറയുന്നത്. ഈ യാഥാസ്ഥിതികർ കൊട്ടിഘോഷിയ്ക്കുന്ന ആർത്തവാ ശുദ്ധി വേദങ്ങളിലുണ്ടോ? ഉപനിഷത്തുകളിലുണ്ടോ? ഇതിഹാസങ്ങളി ലുണ്ടോ? ഇല്ല! പുരാണങ്ങളിലുണ്ടോ? ഇല്ല! സ്ത്രീയ്ക്ക് ആർത്തവ രക്ത ത്തിനു അശുദ്ധിയുണ്ടെന്നു വിശ്വസിയ്ക്കുന്നവൻ സ്വന്തം മാതൃത്വത്തെ തന്നെ തള്ളി പറയുന്നവനാണ്. കാരണം ആർത്തവം എന്നൊന്ന് സ്ത്രീയ്ക്കു ഇല്ലായിരുന്നെങ്കിൽ ഈ പറയുന്ന ഒരു പുരുഷനും സ്ത്രീയും ജനിയ്ക്കുമായിരുന്നില്ല”. സ്വാമിയുടെ ഇത്തരത്തിലുള്ള ആവേശകരമായ പ്രസംഗം കേട്ട് സദസ്യർ അത്ഭുതംകൂറിയിരിയ്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ചിലർ രഹസ്യമായി എന്നോട് ഇതേക്കുറിച്ചു പറഞ്ഞിട്ടുണ്ട്

"വല്ലാത്ത ചങ്കൂറ്റം തന്നെ. ഏതെങ്കിലും സ്വാമി സ്ത്രീകളുടെ കാര്യത്തിൽ ഇത്രയും തുറന്നടിയ്ക്കുമോ?"

എന്നെ വിവാഹം കഴിച്ചുകൊണ്ടുപോയ വീട് ഇത്തരത്തിലുള്ള അന്ധവിശ്വാസങ്ങളുടെ താവളമായിരുന്നു. ഒരിയ്ക്കൽ ആ വീടിനടുത്തുള്ള എരുമകളെയും മറ്റും കുളിപ്പിയ്ക്കുന്ന ഒരു കുളത്തിൽ അവരെന്നെക്കൊണ്ട് മുങ്ങിച്ചു. ആർത്തവ അശുദ്ധി പോകാനാണത്രെ. ഇത്തരത്തിലുള്ള അന്ധവിശ്വാസങ്ങളെല്ലാം ശ്വാസം മുട്ടിച്ചു കൊല്ലുന്നത് സ്ത്രീകളെ മാത്രമാണ് എന്നതാണ് രസകരമായ ഒരു കാര്യം. പുരുഷന് ഒരു വേദനയുമില്ല, ഒരു ഭ്രഷ്ടുമില്ല. ഇത്തരത്തിലുള്ള വൃത്തികെട്ട നിയമങ്ങൾ സ്ത്രീകളുടെ തലയിൽ കെട്ടി വയ്ക്കുന്നതിൽ പുരുഷന്മാരേക്കാൾ സ്ത്രീകൾക്കാണ് വ്യഗ്രത എന്നതാണ് ഇതിന്റെ ഏറ്റവും നിന്ദ്യമായ ഭാവം. ഒരിയ്ക്കൽ സ്ത്രീകളെ ശബരിമലയിൽ കയറ്റണമെന്ന് പറഞ്ഞ് സ്വാമി ഒരു കൂട്ടം സ്ത്രീകളെ സംഘടിപ്പിച്ചു കൊണ്ട് സെക്രട്ടറിയേറ്റിന്റെ നടയിൽ ഒരു ധർണ്ണ നടത്തി. ആ ധർണ്ണ ഉത്ഘാടനം ചെയ്തുകൊണ്ട് സ്വാമി സംസാരിയ്ക്കുമ്പോൾ ഒരു മദ്ധ്യവയസ്ക്കയായ സ്ത്രീ വന്ന് സ്വാമിയോട് ഏറ്റുമുട്ടി. ആ സ്ത്രീയ്ക്കു സഹിയ്ക്കാൻ കഴിഞ്ഞില്ല ചെറുപ്പക്കാരായ സ്ത്രീകൾ ശബരിമലകയറുന്നത്. ചെറുപ്പക്കാർ ശബരിമലയിൽ കയറിയാൽ അയ്യപ്പന്റെ ബ്രഹ്മചര്യം പോകുമെന്നാണ് ആ സ്ത്രീ പറഞ്ഞത്. ഈ സംഭവത്തെക്കുറിച്ച് പിന്നീട് ആശ്രമത്തിൽ ഞങ്ങൾ സംസാരിച്ചപ്പോൾ സ്വാമി പറഞ്ഞു.

"ശബരിമല അയ്യപ്പന്മാർക്ക് ഉണ്ടാകേണ്ടത് അയ്യപ്പന്റെ സംസ്ക്കാരമാണ്. അയ്യപ്പൻ മാളികപ്പുറത്തമ്മയ്ക്കു തന്റെ ഒപ്പം സ്ഥാനം നല്കിയ ആളാണ്. കന്നി അയ്യപ്പന്മാർ നടയിൽ വന്നില്ലെങ്കിൽ അന്ന് ബ്രഹ്മചര്യം ഉപേക്ഷിച്ചു വിവാഹിതരാവാം എന്ന വ്രതം സ്വീകരിച്ചു ഘോരതപസ്സനുഷ്ഠിയ്ക്കുന്ന ഒരു മഹായോഗിയുടേയും യോഗിനിയുടേയും നിത്യപ്രണയത്തിന്റെ കഥയാണ് ശബരിമലയ്ക്കു പറയാനുള്ളത്. അയ്യപ്പൻ മാളികപ്പുറത്തമ്മയെ കാണുന്ന അതേ വിധത്തിലാണ് അയ്യപ്പന്മാർ സ്ത്രീകളെ കാണേണ്ടത്. ഒരു സ്ത്രീ പതിനെട്ടാം പടി കയറുന്നതിൽ വിലക്കുന്നവർ മാളികപ്പുറത്തമ്മയെ പൂജിയ്ക്കുന്ന അയ്യപ്പന്മാരെയും അവിടെ പൂജിക്കുന്ന തിരുമേനിമാരേയും വിലക്കാത്തതെന്താ? എന്താ അവരൊന്നും ആണുങ്ങളല്ലെന്നുണ്ടോ? അയ്യപ്പനേയും മാളികപ്പുറത്തിനേയും പുരുഷനുപൂജിയ്ക്കാം. എന്നാൽ സ്ത്രീ രണ്ടും ചെയ്തു കൂടാ അതെന്തുന്യായം? തെങ്ങിനൊരു തലാപ്പും കമുകിന് വേറൊരു തലാപ്പും. അതെന്തിനാ?"

അപ്പോൾ അവിടെ നിന്നിരുന്ന ഒരു വയസ്സായ മനുഷ്യൻ സ്വാമി യോടു ചോദിച്ചു. "ആറ്റുകാൽ ക്ഷേത്രത്തിൽ പൊങ്കാലയ്ക്കു ആണുങ്ങളെ കയറ്റുന്നില്ലല്ലൊ സ്വാമി. അതുപോലെയല്ലെ ശബരിമല?".

"അല്ല." സ്വാമി പൊട്ടിത്തെറിച്ചു. "ആറ്റുകാൽ ക്ഷേത്രത്തിൽ പൊങ്കാല സമയത്ത് സ്ത്രീകൾക്ക് മാത്രമേ പ്രവേശനമുള്ളുവെന്നു പറയു ന്നതു ശരിയല്ല. ആ ക്ഷേത്രത്തിനടുത്തു താമസിയ്ക്കുന്ന എല്ലാ പുരുഷ ന്മാർക്കും ക്ഷേത്രത്തിന്റെയുള്ളിലും, അതിന്റെ പരിസരത്തും പോകാൻ പ്രത്യേക പാസുകളുണ്ട്. അവർ പോവുകയും ചെയ്യും. ആ ക്ഷേത്ര ത്തിലെ പൂജകൾ ചെയ്യുന്നതു പുരുഷന്മാരല്ലേ? അതെങ്ങനെ ദേവീ ക്ഷേത്ര ത്തിൽ പുരുഷന്മാർക്ക് പൂജ ചെയ്യാൻ അവകാശം കിട്ടുന്നു? സ്ത്രീ സങ്ക ല്പത്തിലുള്ള വിഗ്രഹത്തെ കുളിപ്പിയ്ക്കാനും, വസ്ത്രമണിയിയ്ക്കു വാനുമൊക്കെ പുരുഷനെന്തവകാശം? അങ്ങനെ ചെയ്യുന്നത് ദേവിയെ ഈശ്വരചൈതന്യമായും ലിംഗഭേദങ്ങൾക്കെല്ലാത്തിനുമപ്പുറമായ ഒരു ശക്തിയായി കാണുന്നതു കൊണ്ടല്ലേ? പുരുഷന്മാർക്ക് ആ സങ്കല്പ മാവാം. എന്തേ അത് സത്രീയ്ക്കു മാത്രം നിഷേധിയ്ക്കുന്നത്?"

സ്വാമിയുടെ ആവേശം കണ്ട് ആ വയസ്സൻ പേടിച്ചു പോയി. അയാൾ ചാടി പിറകോട്ടു മാറി. സ്വാമിയും ഞങ്ങളും അതു കണ്ടു പൊട്ടിച്ചിരിച്ചു പോയി. സ്വാമി പിന്നെയും തുടർന്നു. "ഇതൊന്നും നമ്മുടെ സംസ്ക്കാ രത്തിനുചേർന്നതല്ല. നമ്മുടെ സംസ്ക്കാരത്തിന്റെ കണ്ണിൽ സ്ത്രീയും പുരുഷനും ഒരേ സത്യത്തിന്റെ രണ്ടു ഭാവങ്ങളാണ്. ദൈവത്തിന് സ്ത്രീ സങ്കല്പം കൊടുത്ത ഏക നാടാണ് ഭാരതം. ഇവിടെയാണൊ സ്ത്രീയെ അതും ഇതും പറഞ്ഞ് പിന്തള്ളുന്നത്? അർദ്ധനാരീശ്വരസങ്കല്പം പിറന്ന നാട്ടിലൊ ഇതു നടക്കുന്നത്?"

"സ്വാമി, ഗായത്രി സ്ത്രീകൾ ജപിയ്ക്കാൻ പാടില്ലെന്നു പറയു ന്നതൊ?" കൂട്ടത്തിൽ നിന്നൊരു അമ്മ ചോദിച്ചു.

"ആരു പറഞ്ഞു സ്ത്രീകൾ ജപിയ്ക്കാൻ പാടില്ലെന്ന്? എവിടെ പറഞ്ഞു? കുറേ സ്ത്രീ വിരോധികളായ പുരുഷന്മാർ ഓരോന്ന് തട്ടി വിടുന്നു. അതു കേട്ട് വിശ്വസിച്ച് തടവറയിൽ കയറി ചുരുണ്ടു കൂടാൻ നിങ്ങളെപ്പോലെ കുറേപ്പേർ! വേദങ്ങളെഴുതിയവരിൽ പോലും സ്ത്രീക ളുണ്ട്. അപ്പോഴോ? വേദപണ്ഡിതകളായിരുന്ന എത്രയോ സ്ത്രീകൾ ഈ ഭാരതത്തിലുണ്ടായിരുന്നു. ഇപ്പോഴുമുണ്ട്. അറിവിന്റേയും, സംഗീതത്തി ന്റേയും, കലയുടേയും മുഴുവൻ ദേവിയാരാണ് സ്ത്രീയല്ലേ?

വേദങ്ങൾക്കില്ലാത്ത പ്രത്യേകതയോ ഗായത്രിയ്ക്ക്? ഗായത്രീ തന്നെ ദേവി യാണ്. അതറിയാമൊ?" സ്വാമി ആവേശം കൊണ്ടു ജ്വലിച്ചു. അപ്പോൾ കൂട്ടത്തിൽ നിന്ന ഒരു ചെറുപ്പക്കാരൻ പറഞ്ഞു. "സ്വാമി ഞങ്ങളുടെ നാട്ടി ലുള്ള ഒരു ജ്യോത്സ്യൻ ദേവപ്രശ്നം വച്ചപ്പോൾ പറഞ്ഞു. അമ്പലക്കുള ത്തിൽ എതോ ആർത്തവാശുദ്ധിയുള്ള സ്ത്രീകളിറങ്ങിയതുകൊണ്ട് അമ്പലക്കുളം അശുദ്ധമായി. അതുകൊണ്ട് കുളം ഇനി ഉപയോഗിയ്ക്കാൻ കൊള്ളില്ലയെന്ന്".

സ്വാമി നിന്ന് ജ്വലിച്ചു.

"അങ്ങിനെ പറഞ്ഞ ആ ജ്യോത്സനോടുപോയി ആത്മഹത്യ ചെയ്യാൻ പറ."

"അതെന്തിനാ?"

"കാരണം അയാൾ പത്തുമാസം ആർത്തവരക്തത്തിൽ കിടന്ന ശേഷമാണ് അമ്മയുടെ വയറിൽ നിന്ന് പുറത്തു വന്നത്. അതുകൊണ്ട് അയാൾ ആകെ അശുദ്ധനാണ്. അയാളെന്നല്ല. നമ്മളെല്ലാം അമ്മമാ രുടെ ഗർഭപാത്രത്തിലെ ദ്രാവകത്തിലാണ് കിടക്കുന്നത്. അത്ര അശുദ്ധി തോന്നുന്നവര് ജനിച്ച ഉടൻ ആത്മഹത്യ ചെയ്യുകയാണ് വേണ്ടത്"

"അപ്പോൾ ആർത്തവ രക്തത്തിൽ ഒരു അശുദ്ധിയുമില്ലേ" ആ ചോദ്യം എന്റേതായിരുന്നു.

"വെറും ഒരു സിങ്കിൾ ഫിൽറ്ററിങ്ങ് ചെയ്തു കഴിഞ്ഞാൽ അതു തിരിച്ച് ശരീരത്തിലടയ്ക്കാം അതാണ് സത്യം"! എനിയ്ക്കത് പുതിയ അറി വായിരുന്നു. സ്ത്രീകളുടെ സമത്വത്തിന്റെ കാര്യം പറയുമ്പോൾ സ്വാമി കത്തി ജ്വലിയ്ക്കും. മുഖവും തലയും ചുമന്ന് തുടിയ്ക്കും. അതു കാണാൻ നല്ല രസമാണ്. എനിയ്ക്കപ്പോൾ ആ കഷണ്ടി തലയിൽ ഒരു ഉമ്മ കൊടു ക്കുവാൻ തോന്നി. ഞാനും ഒരു പെണ്ണല്ലേ?

സാധനയിൽ സ്ത്രീകളും പുരുഷന്മാരും തുല്യരാണൊ എന്ന ചോദ്യത്തെ പിന്തുടർന്നാണല്ലൊ നമ്മൾ ഇത്രത്തോളം വന്നത്. സ്ത്രീ പുരുഷ സ്നേഹങ്ങൾ തമ്മിലുള്ള വ്യത്യാസം അത്യന്ത സുന്ദരമായ ഒരു വാചകത്തിലൂടെ എന്റെ ഗുരു ഒരിയ്ക്കൽ വർണ്ണിച്ചതു കൂടെ ഞാൻ ഇവിടെ പറഞ്ഞു കൊള്ളട്ടെ. സ്വാമിയിൽ നിന്നും ഞാൻ കേട്ടിട്ടുള്ള ഏറ്റവും സുന്ദരവും അർത്ഥഗർഭവുമായ വാചകമെന്ന് ഞാനതിനെപ്പറയും.

ഫോണിലൂടെ എന്റെ ഭർത്താവിന്റെ അവഗണനയെക്കുറിച്ച് ഞാൻ ഗുരുവിനോട് സംസാരിച്ച ഒരു സന്ദർഭത്തിലാണ് അദ്ദേഹം അതു

പറഞ്ഞത് "ആണ് സ്നേഹിയ്ക്കുന്നതും പെണ്ണ് സ്നേഹിയ്ക്കുന്നതും തമ്മിലുള്ള വ്യത്യാസമിതാണ്. ആണ് ഒരു കൈക്കുമ്പിൾ സ്നേഹം കൊടുക്കും. എന്നിട്ട് ഒരു കടൽ സ്നേഹം കൊടുത്തുവെന്ന് ഭാവിയ്ക്കും. സ്ത്രീ ഒരു കടൽ സ്നേഹം കൊടുക്കും. പക്ഷെ ഒരു കൈക്കുമ്പിൾ കൊടുത്തതെന്നേ അവൾക്കു തോന്നൂ." സ്വാമിയുടെ ഈ വാചകം എന്റെ ഹൃദയത്തെ പിടിച്ചമർത്തിയപോലെ എനിയ്ക്കു തോന്നി. എത്രയെത്ര ശരിയാണത്. ഞാൻ ഒന്നും മിണ്ടാനാവാതെ നിന്നുപോയി. അപ്പോൾ സ്വാമി ചോദിച്ചു.

"എന്താ? എന്തു പറ്റി?"

ഞാൻ പറഞ്ഞു.

"മതി സ്വാമി. എനിയ്ക്കിനി അല്പം കരയണം".

ഞാൻ ഫോൺ വച്ചു.

സ്വാമിയെക്കുറിച്ചുള്ള എന്റെ ചിന്തകളിൽ ആ രംഗം ഇന്നും മായാതെ പച്ചപിടിച്ചു നില്ക്കുന്നു.



## ശബരിയുടെ പ്രാധാന്യം

സ്വാമി തന്റെ പ്രഭാഷണം തുടർന്നു.

തുടർന്ന് ശബരി, സീതയെ രാവണൻ മോഷ്ടിച്ചു കൊണ്ടുപോയ കാര്യം രാമനോട് പറയുന്നു. രാവണനിഗ്രഹത്തിനായി ഋശ്യമൂകാചലമെന്ന സ്ഥലത്ത് ജ്യേഷ്ഠനായ ബാലിയെ പേടിച്ച് ഒളിച്ചു കഴിയുന്ന സുഗ്രീവനുമായി സഖ്യം ചെയ്യണമെന്നും വാനരരാജാവായ സുഗ്രീവന്റേയും സൈന്യത്തിന്റേയും പിന്തുണയോടു കൂടി ലങ്കയിലെത്തി രാവണനെ കൊന്ന് സീതയെ വീണ്ടെടുക്കണമെന്നും രാമനെ ഉപദേശിയ്ക്കുന്നു. ഒടുവിൽ തന്റെ ജീവിതോദ്ദേശം പൂർത്തിയായിക്കഴിഞ്ഞുവെന്നു മനസ്സിലാക്കിയ ശബരി യോഗാഗ്നിയിൽ ശരീരം ദഹിപ്പിയ്ക്കുന്നു, ശബരിയുടെ ശരീരത്തിൽ നിന്നുയരുന്ന ദിവ്യദേഹം വിഷ്ണു ലോകത്തേയ്ക്കു യാത്രയാകുന്നു.

സാധകന്റെ ജീവിതത്തിൽ വളരെ പ്രധാനപ്പെട്ട ഒന്നാണ് ജാതിചിന്തയിൽ നിന്ന് അയാളുടെ മനസ്സിനെ മോചിപ്പിച്ചെടുക്കുക എന്നത് ജാതി,

വർഗ്ഗം ഇത്തരം ചിന്തകളെല്ലാം ഒരു സാധകന് വർജ്ജ്യമാണ്. സാധന, ഒരു കൊച്ച് ചെടിയായിരിയ്ക്കുമ്പോൾ ചെടിയ്ക്കു സംരക്ഷണമേകാനായി ചുറ്റും കെട്ടുന്ന വേലിയുടെ ഉപകാരം മതചിന്തകൾ ചെയ്യും. പക്ഷെ ചെടിമരമായി വളർന്നതിനുശേഷവും ആ വേലികൾ ഉയർത്തിക്കെട്ടിയും ബലപ്പിച്ചുമൊക്കെ ചെടിയെ രക്ഷിയ്ക്കാൻ നോക്കുന്നത് ആ ചെടിയുടെ വളർച്ചയെ തടയും. ലോകത്തിലെ എല്ലാ ആദ്ധ്യാത്മിക പ്രതിഭകളും സ്വന്തം മതത്തിന്റേയും, വർഗ്ഗത്തിന്റേയും, ജാതിയുടേയും കെട്ടുപാടുകളിൽ നിന്ന് പുറത്തു വന്നവരാണ്. ഇവിടെ 'താൻ ഒരു ക്ഷത്രിയനാണ്! രാജകുമാരനാണ്! ഈശ്വരാവതാരമാണ്!' ഇത്തരത്തിലുള്ള ഒരു സങ്കുചിത ചിന്തകളും രാമനെ ബാധിയ്ക്കുന്നില്ല. മനുഷ്യനെ മനുഷ്യനായിത്തന്നെ കാണുകയാണദ്ദേഹം.

സാധനയുടെ പുരോഗതിയിൽ സാധകന് ഏറ്റവും വലിയ ദുർഘടമായി തീരുന്ന ഒന്നാണ് ഈ ജാതിചിന്ത. രാപ്പകൽ പൂജയും ജപവും ധ്യാനവും ചെയ്തിട്ടും സാത്വിക ഭക്ഷണം കഴിച്ചിട്ടും, ശാന്തരായി ജീവിച്ചിട്ടും ക്ഷേത്രതന്ത്രിമാർക്കും പൂജാരിമാർക്കുമൊന്നും മോക്ഷ കവാടത്തിന്റെ അരികിൽ പോലും എത്താൻ കഴിയാത്തതിന്റെ ഒരു കാരണം തങ്ങൾ ബ്രാഹ്മണരാണെന്ന വർഗ്ഗീയചിന്തയാണ്. ശങ്കരാചാര്യർക്ക് പോലും ജ്ഞാനപീഠം നേടിയിട്ടും ബ്രഹ്മജ്ഞാനത്തിലെത്താൻ കഴിയാതെ പോയതിന്റെ കാരണം താൻ ഒരു ബ്രാഹ്മണനാണെന്ന ചിന്തയായിരുന്നു. ഒടുവിൽ ഒരു ചണ്ഡാളന്റെ കയ്യിൽ നിന്നുമാണ് തന്റെ കുഴപ്പമെന്തെന്ന ദ്ദേഹം മനസ്സിലാക്കിയത്. ആ ചണ്ഡാളന്റെ പാദങ്ങളിൽ വീണ് മാപ്പു ചോദിയ്ക്കുന്നതോടെയാണ് അദ്ദേഹം അതിൽ നിന്ന് മോചിതനാകുന്നത്. ഒരിയ്ക്കൽ ക്രിസ്തുദേവനെ ഒരു യവനദേശക്കാരി സമീപിച്ചിട്ട് തന്റെ മകളിൽ കൂടിയിരിയ്ക്കുന്ന ബാധയെ ഒഴിപ്പിയ്ക്കണമെന്ന് അപേക്ഷിച്ചു. എന്നാൽ തന്റെ ദിവ്യശക്തിയെ ഭൗതികമായ കാര്യങ്ങൾക്ക് വേണ്ടി ചൂഷണം ചെയ്യാനെത്തുന്ന ഭക്തന്മാരോടുള്ള അരിശത്തിൽ യേശു പറഞ്ഞു "അപ്പം കുട്ടികൾക്കുള്ളതാണ് പട്ടികൾക്കുള്ളതല്ല". ഇത് കേട്ട് ആ യവനസ്ത്രീ മറുപടി പറഞ്ഞു. "എത്ര വലിയ യജമാനനായാലും തീൻ മേശയ്ക്കരികിൽ വളർത്തുപട്ടി വന്നു നിന്നാൽ ഒരു തുണ്ട് അപ്പമെങ്കിലും കൊടുക്കും". ഈ ഉത്തരം കേട്ട് ക്രിസ്തു ഞെട്ടി. ഒരു നിമിഷം തന്റെ ഉള്ളിൽ ഒരു നേരിയ ഭാവത്തിലാണെങ്കിലും ഉയർന്നു വന്ന വർഗ്ഗീയ ചിന്ത അദ്ദേഹത്തെ വേദനിപ്പിച്ചു. അദ്ദേഹം അപ്പോൾ തന്നെ ആ സ്ത്രീയോടൊപ്പം പോയി ആ പെൺകുട്ടിയിൽ നിന്ന് ബാധയെ

പുറത്താക്കിക്കൊടുത്തു. ശങ്കരനേയും, ക്രിസ്തുവിനേയും പോലെയുള്ള പരമോന്നത സാധകന്മാർക്കുപോലും ഇത്തരത്തിലുള്ള അപകടങ്ങളെ അതിജീവിയ്ക്കേണ്ടി വന്നുവെന്ന് പറയുമ്പോൾ സാധാരണക്കാരായ മറ്റുള്ളവരുടെ സ്ഥിതി ഊഹിയ്ക്കാവുന്നതേയുള്ളൂ.

ശബരി സാംബവ വർഗ്ഗത്തിൽ ജനിച്ച സ്ത്രീയാണ്. (ശബരൻ എന്ന വാക്കിന്റെ അർത്ഥംതന്നെ പറയൻ എന്നതാണ്). ശ്രീരാമൻ ഈശ്വരാവതാരമാണ്. രാജാവാണ്. ക്ഷത്രിയനാണ്. ഇങ്ങനെയൊക്കെയായിട്ടും അദ്ദേഹത്തിൽ അല്പം പോലും ജാതി ചിന്തയോ ധനികനാണെന്ന ഭാവമൊ, രാജാവാണെന്ന അഹങ്കാരമോ ഉണ്ടായിരുന്നില്ല. ശബരി നേദിയ്ക്കുന്ന പഴങ്ങളെല്ലാം രാമൻ അത്യന്തം സ്വാദോടു കൂടി കഴിയ്ക്കുന്നു. ശബരിയ്ക്കു വേണ്ട ഉപദേശങ്ങൾ നല്കുന്നു. പോരാ ശബരിയിൽ നിന്നും സീതാന്വേഷണത്തിനുള്ള മാർഗ്ഗങ്ങൾ പഠിയ്ക്കുന്നു. തന്നെ ഈശ്വരനായി കരുതി ആരാധിയ്ക്കുന്നവരുടെ കാല് തൊട്ടു വന്ദിയ്ക്കുന്ന രാമനെ സാധകൻ ഹൃദയത്തിൽ സ്വീകരിയ്ക്കണം. മതജാതിവർഗ്ഗീയ ചിന്തകളൊന്നും തൊട്ടു തീണ്ടിയിട്ടില്ലാത്ത ഒരു വ്യക്തിത്വത്തിനുള്ളിലല്ലാതെ ഈശ്വരചൈതന്യം അതിന്റെ പൂർണ്ണ സ്വരൂപത്തിൽ ജ്വലിയ്ക്കുകയില്ല. കരി പിടിച്ച റാന്തലിൽ എത്ര പ്രകാശമുണ്ടായിട്ടെന്താ? അത് കരിവാളിച്ചെ കത്തുകയെയുള്ളൂ. ജാതിചിന്തയും മതചിന്തയും വർഗ്ഗീയചിന്തയും വച്ച് പുലർത്തുന്ന ഒരു സാധകൻ കരിപിടിച്ചു കരിന്തിരി കത്തുന്ന റാന്തൽ വിളക്കാണ്. ഹിന്ദുമതത്തിന്റെ എല്ലാക്കാലത്തേയും ശാപം ജാതിവ്യവസ്ഥിതിയായിരുന്നു. ഇന്നും അതു തന്നെ.

ഒരിയ്ക്കൽ ഒരു സമ്മേളനത്തിൽ ജാതിചിന്തയെ അതിനിശിതമായി വിമർശിച്ചുകൊണ്ട് സ്വാമി ചെയ്ത ഒരു പ്രഭാഷണം ഞാൻ കേൾക്കുകയുണ്ടായി. ഒരു ഹിന്ദു സംഘടന തിരുവനന്തപുരത്തെ ഒരു ഹാളിൽ വച്ച് സംഘടിപ്പിച്ച ഒരു മീറ്റിങ്ങിലായിരുന്നു. മിയ്ക്കവാറും സവർണ്ണർ മാത്രമുള്ള ആ വേദിയിൽ വച്ച് സ്വാമി പറഞ്ഞ ചില അഭിപ്രായങ്ങൾ ചിലരെ ചൊടിപ്പിച്ചു. ഈ സംഭവം ഇവിടെ സൂചിപ്പിയ്ക്കുന്നത് സന്ദർഭോചിതമായിരിയ്ക്കുമെന്നു തോന്നുന്നു.

"ഹിന്ദുമതം ശരിയ്ക്കു പറഞ്ഞാൽ ഒരു ദളിതമതമാണ് ബ്രാഹ്മണമതമൊ, ക്ഷത്രിയമതമൊ, വൈശ്യമതമൊ അല്ല. ഹിന്ദുമതത്തിന്റെ ഏറ്റവും വലിയ ആചാര്യന്മാരെല്ലാം ജാതിവ്യവസ്ഥിതി നോക്കിയാൽ ദളിതൻമാരായിരുന്നു. ഇന്നു നമ്മുടെ അമൂല്യമായ സ്വത്തായി നാം അഭിമാനിയ്ക്കുന്ന വേദങ്ങളെ സംഗ്രഹിച്ചു അതിനെ നാലു ഗ്രന്ഥങ്ങളാക്കി

മാറ്റി മാനവരാശിയ്ക്കു നല്കിയത് വ്യാസനാണ്. വ്യാസൻ താണ ജാതിക്കാരനായ ഒരു മുക്കുവൻ. ഇന്ന് ക്ഷേത്രങ്ങളിലും വീടുകളിലും നടക്കുന്ന എല്ലാ പൂജാ മന്ത്രങ്ങളും, ധ്യാനങ്ങളും, വ്യാസൻ എഴുതിയവയാണ്. എല്ലാ പുരാണങ്ങളും ആ മുക്കുവന്റെ സൃഷ്ടികളാണ്, ലോകം കണ്ട ഏറ്റവും വലിയ ഈശ്വരാവതാരം. ലോകത്തിലെ ഏക പൂർണ്ണാവതാരം. സാക്ഷാൽ ശ്രീകൃഷ്ണൻ ഒരു താണജാതിക്കാരനാണ്. ഭാഗവതത്തിൽ ഗോവർദ്ധനഗിരി ഉദ്ധാരണ രംഗത്തു ഭഗവാൻ തന്റെ അച്ഛനായ നന്ദഗോപനോട് തന്റെ ജാതിയെക്കുറിച്ചു വളരെ വ്യക്തമായി പറയുന്നുണ്ട്. താൻ കാട്ടുജാതിക്കാരിൽ താണവനാണെന്ന് ശ്രീകൃഷ്ണൻ അവിടെ അസനിഗ്ദ്ധമായി പ്രസ്താവിയ്ക്കുന്നു. അതു തന്നെയാണ് ഇന്നു നമ്മുടെ ചുണ്ടുകൾ പാടുന്ന മിയ്ക്കവാറും എല്ലാ സ്തുതികളുമെഴുതിയ കാളിദാസന്റേയും കാര്യം. അദ്ദേഹവും ഒരു യാദവൻ ആയിരുന്നു ലോകത്തിലെ ഏറ്റവും മഹത്തായ ആദ്ധ്യാത്മിക ഗ്രന്ഥമായ രാമായണം രചിച്ച വാല്മീകി, ഉത്തേരേൻഡ്യയിലെ റായ്പ്പൂർ എന്ന സ്ഥലത്ത് ജനിച്ച രത്നാകരൻ, ഭംഗി അല്ലെങ്കിൽ പറയ ജാതിയിൽപ്പെട്ട ആളായിരുന്നു. ഈ നാലുപേരുടേയും സംഭാവനകൾ മാറ്റി വച്ചാൽ ഹിന്ദുമതം വെറും വട്ടപ്പൂജ്യമാണ്. കാര്യങ്ങൾ അങ്ങിനെയിരിയ്ക്കെ താഴ്ന്ന ജാതിക്കാരെ ക്ഷേത്രത്തിനുള്ളിൽ പ്രവേശിപ്പിയ്ക്കില്ലെന്നു തീരുമാനിയ്ക്കാൻ മേൽജാതിക്കാർക്ക് എങ്ങനെ ധൈര്യം വന്നു? ക്ഷേത്രങ്ങളുടെ കാര്യങ്ങളിൽ അവസാനത്തെ വാക്കു പറയേണ്ടവർ തങ്ങളാണെന്ന ഭാവം ഈ തിരുമേനിമാർക്ക് എവിടെ നിന്നു വന്നു? അതിനവർക്ക് എന്തു അവകാശം? ഹിന്ദു ക്ഷേത്രങ്ങൾ എങ്ങിനെ അവരുടെ വകയായി? താണജാതിക്കാരനായ വ്യാസൻ എഴുതിയ ഗ്രന്ഥങ്ങൾ താണജാതിക്കാർ വായിയ്ക്കാൻ പാടില്ലയെന്നു വന്നതിന്റെ പിന്നിൽ ആരുടെ ദുഷ്ടബുദ്ധി? താണജാതിക്കാരനായ ഗുരുവായൂരപ്പന്റെ ക്ഷേത്രത്തിൽ താണജാതിക്കാർ കയറാൻ പാടില്ലെന്നു പറയാൻ അവിടെത്തെ തിരുമേനിമാർക്ക് എന്ത് അവകാശം?" ശ്രീകൃഷ്ണൻ അവരുടെ ജാതിക്കാരനാണോ? അതൊ അദ്ദേഹത്തിന്റെ മൊത്തം വിതരണ അവകാശം അദ്ദേഹം അവരെ ഏല്പിച്ചിട്ടാണോ പോയത് ?"

സ്വാമിയുടെ പ്രസംഗം അങ്ങിനെ ആ വഴിയിൽ കുറേ കത്തിക്കേറി. ഒടുവിൽ സ്വാമി പ്രസംഗം ഉപസംഹരിച്ചപ്പോൾ ഒരു കൊടുങ്കാറ്റ് അടിച്ചുപറത്തി കടന്നുപോയ പോലെ തോന്നി സദസ്സിന്. അപ്പോൾ ആ കൂട്ടത്തിൽ നിന്ന് ഒരു മദ്ധ്യവയസ്യ്ക്കൻ എണീറ്റു പറഞ്ഞു.

"സ്വാമി ഇങ്ങിനെ ഇവിടെ പറഞ്ഞിട്ടു പോയാൽ ഇവിടെയുള്ള ചിലർ വിചാരിയ്ക്കും ഇതൊക്കെ സത്യമാണെന്ന്".

"അങ്ങിനെയവർ വിചാരിയ്ക്കുമെങ്കിൽ അവരുടെ വിചാരം ശരിയുമായിരിക്കും".

സ്വാമി തിരിച്ചടിച്ചു.

"ഹിന്ദുമതത്തിൽ ജാതികളില്ല. വർണ്ണങ്ങളേയുള്ളു. വർണ്ണങ്ങൾ ജാതിയുമല്ല. പാരമ്പര്യസ്വഭാവമുള്ളതുമല്ല. ചാതുർവർണ്ണ്യത്തെ താനാണ് സൃഷ്ടിച്ചതെന്ന് ഭഗവാൻ ഗീതയിൽ വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ ആ വർണ്ണങ്ങൾ ഒരാളുടെ പാരമ്പര്യമനുസരിച്ചല്ല അയാളുടെ കർമ്മത്തിന്റേയും ജീവിതത്തിന്റേയും ഗുണനിലവാരം അനുസരിച്ചാണ് തീരുമാനിയ്ക്കപ്പെടുന്നത്. ഇക്കാര്യം ഭഗവാൻ അസന്നിഗ്ദ്ധമായിത്തന്നെ ഭവദ്ഗീതയിൽ പറഞ്ഞിട്ടുണ്ട്. വർണ്ണങ്ങൾ ജാതികളല്ല. ഒരു ജീവാത്മാവിന്റെ നിലവാരമാണ്. ഒരു ജീവാത്മാവ് ശൂദ്രഗുണവുമായി ജനിച്ചാൽ അവന് യാതൊരു ആദ്ധ്യാത്മിക ചിന്തയും ഉണ്ടായിരിയ്ക്കില്ല. വെറും ഭൗതിക സുഖങ്ങൾ മാത്രം തേടി അവൻ ലോകത്തിലലയും. വൈശ്യനായി വരുന്ന ആത്മാവിന് ആദ്ധ്യാത്മിക കാര്യങ്ങളിൽ ശ്രദ്ധ കാണും. പക്ഷെ അത് തന്റെ ഭൗതികമായ കാര്യങ്ങൾ നേടുവാനായി മാത്രമുള്ള ഭക്തിയായിരിയ്ക്കും. തന്റെ ഭൗതിക നേട്ടങ്ങളെല്ലാം നല്കുന്ന ഒരു അദൃശ്യശക്തിയായാണ് ഒരു വൈശ്യൻ ഈശ്വരനെ കാണുന്നത്. ക്ഷത്രീയ വർണ്ണത്തിൽ ജനിയ്ക്കുന്ന ഒരു ജീവാത്മാവ് തപസ്സു ചെയ്തു ഈശ്വരസാക്ഷാത്ക്കാരത്തിനായി ശ്രമിയ്ക്കും. ബ്രഹ്മജ്ഞാനത്തോടു കൂടി ഈ ഭൂമിയിൽ വരുന്ന എത്രയോ ദുർലഭമായ ഒരു ജന്മമാണ് ബ്രാഹ്മണവർണ്ണം. അത്തരത്തിലുള്ള ജന്മങ്ങൾക്ക് യാതൊരു ഭൗതിക താല്പര്യങ്ങളുമുണ്ടാകില്ല. അവർക്ക് സാധനയും സാക്ഷാത്ക്കാരവുമായിരിയ്ക്കും ഏറ്റവും പ്രധാനപ്പെട്ട കാര്യങ്ങൾ. ഇത്തരത്തിൽ സൃഷ്ടിയുടെ ഒരു രഹസ്യത്തെ ഭഗവാൻ വെളിപ്പെടുത്തിയതിനെ വളച്ചൊടിച്ച് ജാതിയാക്കി മാറ്റി. ബ്രാഹ്മണന്റെ മകൻ ബ്രാഹ്മണനും, ക്ഷത്രിയന്റെ മകൻ ക്ഷത്രീയനും വൈശ്യന്റെ മകൻ വൈശ്യനും ശൂദ്രന്റെ മകൻ ശൂദ്രനുമായി മാറിയപ്പോൾ ഹിന്ദുമതം ജാതിവ്യവസ്ഥിതികളുടെ ദുർഗന്ധം വമിയ്ക്കുന്ന ഒരു മതമായി".

സ്വാമിജിയുടെ ജാതിവ്യവസ്ഥിതിയോടുള്ള ഈ അമർഷം ഞാനന്ന് ശരിയ്ക്കും ആസ്വദിച്ചു. പക്ഷെ മറ്റൊരു വിവാദമാകാനായിരുന്നു ആ പ്രഭാഷണത്തിന്റെ വിധി.

"വിചാരിയ്ക്കാനുള്ളതല്ല 'സത്യം'. വികാരം കൊള്ളുവാനുള്ളതുമല്ല അന്വേഷിച്ചു മനസ്സിലാക്കുവാനുള്ളതാണ്. സാക്ഷാത്ക്കരിക്കാനുള്ളതാണ്. സ്വർണ്ണപാത്രം കൊണ്ടു മൂടിവച്ചാലും മൺപാത്രം കൊണ്ട് മൂടി വച്ചാലും സത്യം സത്യമായിത്തന്നെ അവശേഷിയ്ക്കും. ഒരു നാൾ,അവയുടെ നിജ സ്ഥിതി ആളുകൾക്ക് മനസ്സിലാവുകയും ചെയ്യും".

"അങ്ങ് പറഞ്ഞല്ലോ വാല്മീകി താണജാതിക്കാരനാണെന്ന്. അദ്ദേഹം ബ്രാഹ്മണനായിട്ട് അധഃപതിച്ചു പോയ ഒരാളല്ലേ?" തർക്കവുമായി എണീറ്റയാൾ പറഞ്ഞു.

"ആണോ?"

"അതെ. അദ്ദേഹം ബ്രാഹ്മണനായിരുന്നുവെന്നും ഒരു ശൂദ്ര സ്ത്രീയുമായി ബന്ധം വന്ന് അധഃപതിച്ചുവെന്നും അടുത്ത ജന്മം കാട്ടാള നായി ജനിച്ചുവെന്നുമാണല്ലെ കഥ? എഴുത്തച്ഛൻ അദ്ധ്യാത്മരാമായണ ത്തിലത് പ്രത്യേകം എടുത്ത് പറഞ്ഞിട്ടുണ്ട്".

"ആണോ? എങ്കിൽ താങ്കൾ കഴിഞ്ഞ ജന്മത്തിൽ ജാതിയിലെന്താ യിരുന്നുവെന്ന് എങ്ങനെയറിയാം? ആ ജന്മം വെച്ചാണോ താങ്കളെ ഇപ്പോൾ അറിയപ്പെടുന്നത്? ലോകം വിലയിരുത്തുന്നത്? അല്ലല്ലൊ. പിന്നെ നിങ്ങൾക്കിതെല്ലാം പറഞ്ഞു തന്ന എഴുത്തച്ഛനേ ഒരു ചക്കാലനായരല്ലെ? ഒരു താണജാതിക്കാരൻ"?

സ്വാമിയുടെ ചോദ്യം ആ ചോദ്യകർത്താവിനെ ഇരുത്തി. പിന്നെ സ്വാമി പറഞ്ഞു.

"ഹിന്ദുമതം ഒരിയ്ക്കലും ഒരു ജാതിയെ പ്രോത്സാഹിപ്പിക്കുന്ന മതമല്ല. ഇതിൽ വലിയവനെന്നും ചെറിയവനെന്നുമില്ല. അങ്ങനെ നിങ്ങൾ ഒരു മേൽജാതിക്കാരനാണെന്നും ഹിന്ദുമതാനുഷ്ഠാനങ്ങളിലും തത്ത്വചി ന്തയിലും, ആചാരങ്ങളിലും സ്വജാതിയുടേതായ ഒരു മഹത്വം നിങ്ങൾക്കു ണ്ടെന്ന് വിശ്വസിച്ചാൽ നിങ്ങൾ ഒരു ഹിന്ദുവല്ല! എന്നുമാത്രമല്ല ഋഷിമാ രുടേയും മഹത്തായ ആർഷഭാരതസംസ്ക്കാരത്തിന്റേയും ഒന്നാം നമ്പർ ശത്രുതന്നെയാണ്.

ശബരിമലയിൽ ശബരിയ്ക്കു ഒരു ക്ഷേത്രം നിർമ്മിയ്ക്കണമെന്ന ആവശ്യം ആദ്യമായി ഉന്നയിച്ചതും അതു നടപ്പിലാക്കാൻ സമരപരിപാ ടികൾ ആവിഷ്ക്കരിച്ചതും സ്വാമിയായിരുന്നു. സെക്രട്ടറിയേറ്റിന്റെ മുമ്പിൽ നൂറുകണക്കിന് സ്ത്രീകളെ സംഘടിപ്പിച്ച് ധർണ്ണകൾ നടത്തുന്നതിനും ശബരീക്ഷേത്രത്തിനുവേണ്ടി അഭിപ്രായരൂപികരണം നടത്തുന്നതിനും

സ്വാമിയും ആശ്രമത്തിലെ യോഗിനിമാരും കൊണ്ടു പിടിച്ചശ്രമം നടത്തുമ്പോൾ ഞാൻ സ്വാമിയോട് ചോദിച്ചു.

''സ്വാമിയ്ക്കു ശബരിയുടെ ക്ഷേത്രത്തിന്റെ കാര്യത്തിൽ എന്താണിത്ര ആവേശം?''

അദ്ദേഹം ഒരു മാലപ്പടക്കം പോലെ പൊട്ടിത്തെറിച്ചു.

''എനിയ്ക്കാവേശമുണ്ട് ഞാനെന്തിനുവേണ്ടി നില നില്ക്കുന്നു അതിന്റെ പ്രതീകമാണ് ശബരി. ഒന്നാമത് അവൾ ഒരു സ്ത്രീയാണ്. രണ്ട്. സർവ്വരാലും അടിച്ചമർത്തപ്പെട്ട ഒരു വർഗ്ഗത്തിന്റെ പ്രതിനിധിയാണ്. മൂന്ന്. അവൾ ഒരു തപസ്വിനിയാണ്. തന്റെ ഗുരുക്കന്മാർക്കുപോലും സ്വപ്നം കാണാത്ത അവസ്ഥയിൽ സാധനകൊണ്ട് പറന്നു കയറിയവൾ. ആ സ്ത്രീയാണ് ശബരിമലയെ തന്റെ ഉഗ്രമായ തപസ്സുകൊണ്ട് ഒരു പുണ്യ സങ്കേതമാക്കി മാറ്റിയത്. അതുകൊണ്ടാണ് പന്തളരാജകുമാരനായ അയ്യപ്പൻ തന്റെ തപസ്സിനായി ആ സ്ഥലം തിരഞ്ഞെടുത്തത്. ആ സ്ഥലത്ത് വാവർക്കും, കറുത്തസ്വാമിയ്ക്കും, വെളുത്തചാമിയ്ക്കും, സർവ്വ ദേവന്മാർക്കും ക്ഷേത്രങ്ങളുണ്ട്. ശബരിയ്ക്കുവേണ്ടി ഒരു തിരിപോലും അവിടെ കത്തുന്നില്ല. എന്തേ കത്താത്തത്? ഒരു സ്ത്രീയുടെ തപസ്സിന് എന്തു വില. അല്ലേ? അതും ഒരു ദളിത് വിഭാഗത്തിൽ പിറന്ന ഒരു സ്ത്രീയ്ക്ക്? അവളെ പൂജിയ്ക്കാനായി ബ്രാഹ്മണ്യം കൊണ്ട് കുന്തിച്ചു നടക്കുന്ന തന്ത്രിമാർക്കും പോറ്റിമാർക്കും കഴിയുമോ? ഇനി ശ്രീരാമനെയല്ല സാക്ഷാൽ പരബ്രഹ്മത്തെ സാക്ഷാൽക്കരിച്ചാലെന്താ? അവളൊരു പറയിതന്നെയല്ലേ? ശബരിയോടു കാണിയ്ക്കുന്ന അവഗണനയുടെ പിന്നിലെ ചേതോവികാരം ഇത് അല്ലേ? ചോറ്റാനിക്കര ക്ഷേത്രത്തിൽ ദേവിയെ തൊഴുത് നില്ക്കുന്ന ഭക്തജനങ്ങൾക്കു തൊഴാൻ പാകത്തിന് അവിടെ പൂജിച്ചിരുന്ന ഒരു തിരുമേനിയുടെ ചിത്രം വച്ചിട്ടുണ്ട്. നിങ്ങൾ കണ്ടിട്ടുണ്ടോ? ഇല്ലെങ്കിൽ ഇനി പോകുമ്പോൾ നോക്കണം. ഗുരുവായൂരിൽ മേല്പത്തൂരിന് ഓഡിറ്റോറിയമുണ്ട്. പൂന്താനത്തിന് സ്മൃതിമണ്ഡപമുണ്ട്. മഞ്ജുളയ്ക്കു മഞ്ജുളാലുണ്ട്. ഏതു ക്ഷേത്രത്തിൽ ചെന്നാലും കുറേ ബ്രാഹ്മണശ്രേഷ്ഠരുടെ ചിത്രങ്ങൾ വച്ചാദരിയ്ക്കുന്നതുകാണാം. എന്നാൽ ആ ക്ഷേത്രത്തിന്റെ ചരിത്രവുമായി ബന്ധപ്പെട്ട ഒരു ദളിതന്റേയും ചിത്രമവിടെ കാണില്ല. ചോറ്റാനിക്കരക്ഷേത്രത്തിന്റെ ഉത്ഭവം കണ്ണപ്പനെന്ന വേടനിൽ നിന്നാണ്. കണ്ണപ്പന് വേണ്ടി ഒരു നെയ്യ് വിളക്കെങ്കിലും അവിടെ കത്തുന്നുണ്ടോ? ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ തുടക്കത്തിൽ ഭഗവാന് നിവേദ്യം കൊടുത്ത ഒരു നീലിപ്പുലയിയുടെ കഥയുണ്ട്.

നീലിപ്പുലയിയ്ക്കു അവിടെ വല്ല സ്ഥാനവുമുണ്ടോ? തിരുവനന്തപുരത്തെ ശ്രീകണ്ഠേശ്വരക്ഷേത്രം ഒരു പുലയ സ്ത്രീ ഈശ്വരനെ കണ്ടതിൽ നിന്നാണ് തുടങ്ങുന്നത് 'സ്ത്രീ കണ്ട ഈശ്വരനാണ് ശ്രീകണ്ഠേശ്വരൻ'. ആ പുലയിയ്ക്കു വേണ്ടി എന്തെങ്കിലും അവിടെയുണ്ടോ? ദക്ഷിണയും ശമ്പളവും വാങ്ങി പൂജ ചെയ്ത പോറ്റിമാർക്ക് പട്ടുവളയും സ്ഥാനവും! കണ്ണീരും വിയർപ്പും ചൊരിഞ്ഞ്, കഠിനസാധന കൊണ്ടു മണ്ണിനെ ദേവലോകസമാനമാക്കിയ ദളിതർക്കും സ്ത്രീകൾക്കും അവഗണന! അതല്ലേ ക്ഷേത്രങ്ങളിൽ ഇന്ന് നടക്കുന്നത്? കേരളത്തിലെ നൂറുകണക്കിന് ക്ഷേത്രങ്ങളുടെയും ഉത്ഭവം വയലേലകളിൽ കൊയ്യാൻ പോയ ഒരു പുലയിൽ നിന്നോ പറയിൽ നിന്നൊ ആണ്. പക്ഷെ അങ്ങനെ ദൈവദർശനം കിട്ടിയ ആ പാവപ്പെട്ടവർക്ക് അവിടെ പിന്നെ സ്ഥാനമില്ല. ഇത് അനീതിയല്ലെ? ഇതു കണ്ടാൽ തിളയ്ക്കാതിരിയ്ക്കാൻ എന്റെ ഉള്ളിലൂടെ ഓടുന്നത് തണുത്തപഴങ്കഞ്ഞി വെള്ളമല്ല. രക്തമാണ്. ശരിയായ മനുഷ്യരക്തം!"

സ്വാമിയുടെ ചൂടു കണ്ട് ഞാൻ മുങ്ങിക്കളഞ്ഞു. കൂടുതൽ ഞാൻ ചോദിയ്ക്കാൻ നിന്നാൽ ചൂട് ഒരു അഗ്നിക്കൊടുങ്കാറ്റായി മാറും.

സ്വാമി ശബരിയുടെ കാര്യം പറഞ്ഞപ്പോൾ ഞാൻ ആ രംഗം ഓർത്തു പോയിയെന്നേയുള്ളൂ.



## എന്താണ് സ്വാമി സുഗ്രീവ സഖ്യത്തിന് ഒരു സാധകന്റെ ജീവിതവുമായുള്ള ബന്ധം?

ശ്രീരാമനും, ലക്ഷ്മണനും കാട്ടിലൂടെയുള്ള യാത്ര പുനരാരംഭിച്ചു. വളരെ സുന്ദരമായ കാടുകളും മലകളും കടന്നു അവർ ഋശ്യമൂകാചലത്തിനടുത്തെത്തി. കിഷ്കിന്ധാരാജ്യം വാനരന്മാരുടെ രാജ്യമായിരുന്നു. ജ്യേഷ്ഠാനുജന്മാരായ ബാലിയും സുഗ്രീവനുമാണ് വാനരരാജ്യം വാണിരുന്നത്. ബാലി ഇന്ദ്രന്റെ മകനും സുഗ്രീവൻ സൂര്യന്റെ പുത്രനുമാണ്. ഒരിയ്ക്കൽ ബാലിസുഗ്രീവന്മാർ തമ്മിൽ പിണങ്ങി. സുഗ്രീവൻ തന്റെ വിശ്വസ്തരായ നാലു മന്ത്രിമാരും, ഗുരുസ്ഥാനനീയനായ ഹനുമാനെയും കൂട്ടി ഋശ്യമൂകാചലത്തിൽ അഭയം തേടി. ബാലി ആ മലയിൽ ശാപം കാരണം കയറില്ലെന്ന് ബോദ്ധ്യമുള്ളതുകൊണ്ടാണ് സുഗ്രീവൻ ആ സ്ഥലത്ത് അഭയം തേടിയത്. വായു പുത്രനായ ഹനുമാൻ സൂര്യനിൽ

നിന്നാണ് ബ്രഹ്മരഹസ്യം പഠിച്ചത്. വിദ്യയ്ക്ക് ഗുരുദക്ഷിണയായി സൂര്യൻ ആവശ്യപ്പെട്ടത് തന്റെ പുത്രനായ സുഗ്രീവന് തുണയായി വർത്തിയ്ക്കുക എന്ന കർമ്മമാണ്. അങ്ങനെയാണ് ഹനുമാൻ സുഗ്രീവനെ തേടി യെത്തുന്നത്.

ശ്രീരാമനും, ലക്ഷ്മണനും ഋശ്യമൂകാചലത്തിലേയ്ക്കു വരുന്നതു കണ്ട് ബാലിയുടെ ആളുകൾ തങ്ങളെ കൊല്ലാൻ വരുന്നതാണെന്ന് സുഗ്രീവൻ ഭയപ്പെട്ടു. സുഗ്രീവന്റെ നിർദ്ദേശപ്രകാരം ഹനുമാൻ ഒരു ബ്രഹ്മ ചാരിയുടെ രൂപത്തിൽ രാമലക്ഷ്മണന്മാരെ സമീപിച്ച് അവർ ആരാ ണെന്നും എന്തിനാണ് ഋശ്യമൂകാചലത്തിലെത്തിയതെന്നും ആരാഞ്ഞു. ഹനുമാന്റെ ശ്രേഷ്ഠമായ സംഭാഷണരീതി രാമനെ ഹനുമാനിലേയ്ക്കു ആകർഷിച്ചു. രാമൻ തങ്ങളെക്കുറിച്ചുള്ള കാര്യങ്ങളെല്ലാം ഹനുമാനെ ധരിപ്പിച്ചു. ഉടൻ തന്നെ ഹനുമാൻ ഇരുവരേയും തോളിലെടുത്ത് സുഗ്രീവ സമക്ഷം എത്തിച്ചു. സുഗ്രീവൻ തന്റെ സങ്കടങ്ങൾ രാമനെ അറിയിച്ചു. ബാലി തന്നെ ആട്ടിയോടിച്ചതും തന്റെ ഭാര്യയെ സ്വന്തമാക്കിയതും അദ്ദേഹം കരഞ്ഞുകൊണ്ട് രാമനോടു പറഞ്ഞു. ഒടുവിൽ രാമനും സുഗ്രീവനും തമ്മിൽ അഗ്നിയെ സാക്ഷി നിർത്തി സഖ്യം ചെയ്തു. ബാലിയെ വധിച്ച് സുഗ്രീവന്റെ ഭാര്യയെ തിരിച്ചു പിടിച്ചു കൊടുക്കാമെന്ന് ശ്രീരാമനും, സീതാന്വേഷണം നടത്തി സീതയെ വീണ്ടെടുത്ത് രാമനെ ഏല്പിയ്ക്കുമെന്ന് സുഗ്രീവനും സഖ്യം ചെയ്തു. ഈ ശ്രമത്തിൽ വിജ യിയ്ക്കുന്നതിനുവേണ്ടി വേണമെങ്കിൽ സ്വജീവനും ഉപേക്ഷിയ്ക്കുമെന്നും അവർ പ്രതിജ്ഞ ചെയ്തു.

ഇന്ദ്രിയങ്ങളുടെ പുത്രനായ ബാലി വികാരവും, സൂര്യപുത്രനായ സുഗ്രീവൻ വിചാരവുമാണ്. കിഷ്കിന്ധ മനുഷ്യഹൃദയവുമാണ്. ഒരി യ്ക്കലും നിയന്ത്രിക്കാനാവാത്ത കുരങ്ങന്മാരായ വികാരങ്ങളുടേയും വിചാ രങ്ങളുടേയും കേന്ദ്രമാണല്ലോ ഹൃദയമെന്ന കിഷ്കിന്ധ. വികാരം വിചാ രത്തേക്കാൾ ശക്തിമത്താണ്, മുതിർന്നതുമാണ്. ബാലിയ്ക്കു ലഭിച്ചിട്ടുള്ള ഒരു വരം കൊണ്ട് ബാലിയെ എതിർക്കുന്നവരുടെ പകുതിശക്തി കൂടി ബാലിയ്ക്കു ലഭിയ്ക്കും. സാധകൻ തന്റെ വികാരങ്ങളെ അടിച്ചമർത്താൻ ശ്രമിയ്ക്കുമ്പോൾ ഇക്കാര്യമോർക്കണം വികാരങ്ങളെ അടിച്ചമർത്താൻ സാധകൻ ശ്രമിച്ചാൽ അത് പൂർവ്വാധികം ശക്തി പ്രാപിയ്ക്കും. വിചാര ത്തിന്റെ ശക്തികൊണ്ട് വികാരത്തെ അടക്കി നിറുത്തുവാനുള്ള സാധകന്റെ ശ്രമം പലപ്പോഴും പരാജയത്തിൽ കലാശിയ്ക്കും. അത് വെറും സ്വഭാവി കമായ ഒരു കാര്യമാണെന്ന് സാധകൻ മനസ്സിലാക്കണം. വികാരം മാത്രം

കൊണ്ട് ജയിയ്ക്കാവുന്ന ഒരു യുദ്ധമല്ല സാധന. അതുകൊണ്ട് വികാര നിയന്ത്രണത്തിൽ പരാജയപ്പെട്ടു പോകുന്നു എന്നതുകൊണ്ട് സാധകൻ അമിതമായി ദുഃഖിയ്ക്കരുത്. ബാലിയ്ക്കു ലഭിച്ച വരം ബാലിയെ അതിശക്തിമാനാക്കും.

ഒരിയ്ക്കൽ മയാസുരൻ എന്ന ഘോരനായ ഒരു അസുരൻ കിഷ്ക്കിന്ധയിൽ ചെന്നു ബാലിയെ വെല്ലുവിളിച്ചു. ക്രുദ്ധനായ ബാലി അസുരന്റെ വെല്ലുവിളി സ്വീകരിച്ചു. രണ്ടുപേരും മൽപിടുത്തം തുടങ്ങി. ബാലിയുടെ പരാക്രമം സഹിയ്ക്കാനാകാതെ മയൻ ഓടി ഒരു ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു. ബാലി സുഗ്രീവനോട് ഗുഹാദ്വാരത്തിൽ കാത്തു നില്ക്കാൻ പറഞ്ഞിട്ട് ഗുഹയ്ക്കകം പൂകി. ഗുഹയ്ക്കകത്തുനിന്നും രക്തം ഒഴുകി വരുന്നതു കണ്ട് ബാലി മരിച്ചുവെന്ന് കരുതി സുഗ്രീവൻ മടങ്ങി. രാക്ഷസൻ രക്ഷപ്പെടാതിരിയ്ക്കട്ടെയെന്ന് വിചാരിച്ച് ഗുഹാദ്വാരം ഒരു വലിയ പാറ കൊണ്ട് അടച്ചിട്ടാണ് സുഗ്രീവൻ പോയത്. രാക്ഷസനെ വധിച്ച് ബാലി തിരികെ വന്നപ്പോൾ ഗുഹാമുഖം ബലമായി അടച്ചിരിയ്ക്കുന്നതുകണ്ട് ക്രുദ്ധനായി അദ്ദേഹം ഗുഹാകവാടം പൊളിച്ചു പുറത്തുവന്നു. നേരെ കിഷ്ക്കിന്ധയിൽ എത്തി സുഗ്രീവനോടെതിരിട്ടു. ബാലിയുടെ ഭീകര മർദ്ദനം സഹിയ്ക്കാനാകാതെ സുഗ്രീവൻ ഋഷ്യമൂകാചലത്തിൽ അഭയം പ്രാപിച്ചു. അവിടെ പ്രവേശിച്ചാൽ ബാലിയുടെ തല തകർന്നു പോകുമെന്ന മാതംഗമുനിയുടെ ശാപമാണ് സുഗ്രീവന് രക്ഷയായിവന്നത്.

ഋഷി മൂകനും അചലനുമായിരിയ്ക്കുന്ന ധ്യാനാവസ്ഥയെയാണ് ഋഷ്യമൂകാചലം ചൂണ്ടിക്കാട്ടുന്നത്. വികാരത്തെ ശാരീരികമായ അച്ചടക്കം കൊണ്ടുമാത്രം അടക്കാവുന്ന ഒരു കാര്യമല്ല. മയാസുരനെ ജയിച്ചു കളയാമെന്ന് വികാരത്തിനു തോന്നും. മയാസുരനുമായി അല്ലെങ്കിൽ മായയുമായുള്ള യുദ്ധത്തിൽ വികാരമാകുന്ന ബാലി ഏർപ്പെടുമ്പോൾ മായയെ ജയിയ്ക്കാൻ വികാരത്തിന് കഴിയുന്നില്ലെന്നു കണ്ട് വികാരങ്ങളെ മനസ്സിന്റെ ഗുഹയ്ക്കുള്ളിൽ ഇട്ട് പൂട്ടി വിചാരം മനസ്സിന്റെ സിംഹാസനത്തിലിരുന്നു ഭരിയ്ക്കുന്ന ഭരണം താല്ക്കാലികമായിരിയ്ക്കും. വിചാരത്താൽ അടിച്ചമർത്തപ്പെടുന്ന വികാരം, അടപ്പുകളെല്ലാം തകർത്തു പുറത്തു വന്നു വിചാരത്തെ സ്ഥാനഭ്രഷ്ടനാക്കും. ഏതു സാധകന്റെ ജീവിതത്തിലും ഇത്തരം അനുഭവങ്ങൾ ഉണ്ടാകും. വിചാരം കൊണ്ട് തന്റെ മനസ്സിനെ താൻ പൂർണ്ണമായി അടക്കിയെന്ന് സാധകന് തോന്നാം. പക്ഷെ അത് പലപ്പോഴും താല്ക്കാലികം മാത്രമായിരിയ്ക്കും. അപ്പോൾ തനിയ്ക്കു മുന്നോട്ട് പോകാനാകുന്നില്ല എന്ന നിരാശയിൽ മുങ്ങാതെ സാധകൻ

ധ്യാനത്തിൽ മുഴുകണം. ഈ അവസ്ഥയാണ് ഋശ്യമൂകാചലം. ഇത്തരം അവസരങ്ങളിൽ ഗുരുവിന്റെ സാമീപ്യവും (ഹനുമാന്റെ സാമീപ്യം) വേദപഠനവും സാധകന് ആശ്വാസം നല്കും.



## ഹനുമാൻ എന്തിന്റെ പ്രതീകമാണ് ?

ശിവപുത്രനായ ഹനുമാൻ ഗുരുവിന്റെ പ്രതീകമാണ്. ഗുരുവാണ് ആദ്ധ്യാത്മിക ചൈതന്യമായ ശ്രീരാമനെ വിചാരമാകുന്ന സുഗ്രീവനോട് അടുപ്പിയ്ക്കുന്നത്. ഹനുമാന്റെ വിനയവും ശ്രേഷ്ഠമായ പ്രഭാഷണരീതിയുമാണ് ശ്രീരാമനെ ആകർഷിയ്ക്കുന്നത്. ഒരു മഹാഗുരു തന്റെ സൗമ്യതയും, ലളിത സുന്ദരമായ സംഭാഷണരീതിയും, ആദ്ധ്യാത്മിക ശക്തിയും കൊണ്ടായിരിയ്ക്കും ശിഷ്യന്റെ വിചാരത്തേയും (സുഗ്രീവൻ) ആദ്ധ്യാ ത്മിക ചൈതന്യത്തേയും (ശ്രീരാമൻ), ലക്ഷ്യബോധത്തേയും (ലക്ഷ്മണൻ) തമ്മിൽ അടുപ്പിയ്ക്കുന്നത്. ശിഷ്യന്റെ വിചാരങ്ങളും ആദ്ധ്യാത്മിക ചൈതന്യവും ഉരുക്കിച്ചേർത്തു ഒന്നാക്കുന്നതാണ് ഗുരുവിന്റെ കർമ്മം. സുഗ്രീവനും ശ്രീരാമനും തമ്മിലുള്ള അഗ്നിസഖ്യം ഈ ഉരുക്കിചേർക്കലിന്റെ പ്രതീകമാണ്. ഈശ്വരപാതയിൽ നിന്നകന്ന് മായയുടെ രജോഗുണത്തിനടിമപ്പെട്ടുപോയ സീതയെന്ന ശരീരമനോവ്യക്തിത്വത്തെ സദ്കർമ്മങ്ങളാകുന്ന വാനരന്മാരുടെ സഹായത്തോടെ വിചാരമാകുന്ന സുഗ്രീവൻ തിരിച്ചെടുത്തുകൊടുക്കാമെന്ന് സത്യം ചെയ്യുമ്പോൾ, വികാരമാകുന്ന ബാലിയുടെ ശക്തിയെ നിയന്ത്രണത്തിലാക്കി സുഗ്രീവനെ അധികാരത്തിൽ കൊണ്ടുവരാൻ താൻ സഹായിയ്ക്കാമെന്ന് രാമനും വാക്ക് നല്കുന്നു.

തലച്ചോറിനെ മുകളിലും ഹൃദയത്തെ താഴെയും ഈശ്വരൻ വച്ചത് ഹൃദയത്തെ തലച്ചോറ് ഭരിയ്ക്കുന്നതിനുവേണ്ടിയാണെന്ന് ഉപനിഷദ് പറയുന്നു. വികാരത്തെ വിചാരം നിയന്ത്രണത്തിലാക്കി നിറുത്തുന്നതാണ് ശരിയായ യോഗാവസ്ഥ.

## ദുന്ദുഭിയുടെ ശിരസ്സെടുത്ത് എറിയുന്നതും ഏഴ് സാലങ്ങൾ എയ്തു മുറിയ്ക്കുന്നതും എന്തിന്റെ പ്രതീകങ്ങളാണ്?

ശ്രീരാമനെക്കൊണ്ട് അതിശക്തനായ ബാലിയെ കൊല്ലുവാൻ സാധിയ്ക്കുമോ? സുഗ്രീവന് സംശയം ജനിച്ചു. അതിനായി രണ്ടു പരീക്ഷണങ്ങൾ നടന്നു. പണ്ട് ദുന്ദുഭിയെന്ന രാക്ഷസനെ ബാലി തോല്പിച്ചിരുന്നു. ഒരു ഭീമാകാരമായ പോത്തിന്റെ രൂപത്തിൽ വന്ന ദുന്ദുഭിയുടെ ശിരസ്സ് ആ മലയിൽ അപ്പോഴും കിടന്നിരുന്നു. അതിനെ എടുത്തെറിയുവാൻ ശ്രീരാമന് കഴിയുമോ? അതായിരുന്നു ആദ്യപരീക്ഷണം. രാമൻ നിഷ്പ്രയാസം ആ തലയെ കാലിന്റെ പെരുവിരൽകൊണ്ട് തൂക്കി ആകാശത്തിലേയ്ക്കെറിഞ്ഞു. നമ്മുടെ ഉള്ളിലെ മൃഗത്തെ അടക്കുക എന്നതാണ് സാധനയുടെ അടിസ്ഥാന കാര്യം. ആ മൃഗീയതയെ അടക്കുമ്പോഴാണ് നമ്മൾ മനുഷ്യരാകുന്നത്. മനുഷ്യത്വം ശുദ്ധീകരിയ്ക്കപ്പെടുമ്പോൾ നമ്മൾ ദേവത്വം ആർജ്ജിയ്ക്കും. മൃഗങ്ങൾക്ക് ഇരതേടുക ഇണചേരുക ഇങ്ങനെ രണ്ട് അടിസ്ഥാന ധർമ്മങ്ങളേയുള്ളൂ. ധ്യാനത്തിലൂടെയും, പ്രാർത്ഥനയിലൂടെയും നമ്മിലെ മൃഗീയവാസനകളെ അടക്കണം. മഹർഷിമാർ പുലിത്തോല് അല്ലെങ്കിൽ ആനത്തോല് അതുമല്ലെങ്കിൽ മാൻതോല് ഇവ ഏതിലെങ്കിലുമൊന്നിലിരുന്നാണ് സാധാരണയായി ധ്യാനിയ്ക്കുന്നത്. അതുലക്ഷ്യമാക്കുന്നത് ഉള്ളിലെ മൃഗീയഭാവങ്ങളെ അടക്കുന്നതിലേയ്ക്കാണ്. മറ്റുള്ളവയെ ആക്രമിച്ചു കീഴടക്കാനുള്ള മൃഗീയ വാസനയെ അടക്കുന്നു എന്ന അർത്ഥത്തിലാണ് പുലിത്തോലിരുന്ന് ധ്യാനിയ്ക്കുന്നത്. ഭീരുത്വത്തെ അടക്കുന്നുവെന്ന അർത്ഥത്തിൽ മാനിന്റെ തോലിലും ചഞ്ചലമായ മനസ്സിനെ അടക്കുന്നുവെന്ന അർത്ഥത്തിൽ ആനത്തോലിലും ഇരുന്ന് ധ്യാനിയ്ക്കുന്നു. നമ്മിലുറങ്ങി കിടക്കുന്ന മൃഗീയതയുടെ പ്രതീകമാണ് ദുന്ദുഭി. പിന്നെ ഏഴു വൃക്ഷങ്ങൾ നിരനിരയായി നില്ക്കുന്നതിനെ ഒറ്റ അസ്ത്രം കൊണ്ട് അമ്പെയ്തു മുറിയ്ക്കുക എന്നതായിരുന്നു അടുത്ത പരീക്ഷണം. അതും രാമൻ നിഷ്പ്രയാസം നടത്തി. ആദ്യത്തെ പരീക്ഷണം നമ്മുടെ ഉള്ളിലെ മൃഗീയ സ്വഭാവത്തെ അടക്കുന്നതിനെ സൂചിപ്പിക്കുന്നു. രണ്ടാമത്തെ പരീക്ഷണം മൂലാധാരത്തിൽ നിന്നുയർന്ന് കുണ്ഡലിനി ശക്തി സ്വാദിഷ്ഠാനം, മണിപൂരകം, അനാഹതം,

വിശുദ്ധി, ആജ്ഞാചക്രം എന്നീ കടമ്പകൾ കടന്ന് ശിരസ്സിലെ സഹസ്രാരപത്മത്തിലെത്തുമ്പോഴാണ് പൂർണ്ണമായ സമാധി അവസ്ഥ ഒരു യോഗിയ്ക്കു ലഭിയ്ക്കുന്നത് എന്ന സത്യത്തെ സൂചിപ്പിയ്ക്കുന്നു. (പടിയാറും കടന്നവിടെ ചെല്ലുമ്പോൾ ശിവനെ കാണായി ശിവശംഭോ എന്ന വരികൾ ഇവിടെ ഓർമ്മിക്കുക.) ഏഴു സാലങ്ങൾ ചക്രങ്ങളുടേയും, രാമബാണം കുണ്ഡലിനി ശക്തിയുടേയും പ്രതീകങ്ങളാണ്.



## "എന്താണ് ഈ ചക്രങ്ങളും നാഡികളും?"

നമ്മുടെ സൂക്ഷ്മകാരണശരീരങ്ങളിൽ ഭൗതികശരീരത്തിനു സമാനമായ നാഡികളുണ്ട്. ഇടപിംഗള സുഷുമ്ന എന്ന പേരുകളിലാണ് അവ അറിയപ്പെടുന്നത്. ഇതിൽ സുഷുമ്ന ഭൗതിക ശരീരത്തിന്റെ നട്ടെല്ലിന്റെ ഉൾഭാഗത്തിന്റെ സമാന്തരമാണ്. ഈ സുഷുമ്ന തുടങ്ങുന്നത് നട്ടെല്ലിന്റെ ഏറ്റവും താഴെയുള്ള മൂലാധാരം ചക്രത്തിൽ നിന്നാണ്. അവിടെ മനുഷ്യന് ദൈവീകസ്ഥാനം നേടിത്തരുന്ന കുണ്ഡലിനി എന്ന ദിവ്യമായ ശക്തി തന്റെ മുട്ടയ്ക്കു ചുറ്റും ചുരുണ്ടു കൂടിക്കിടക്കുന്ന പെരുമ്പാമ്പിനെപ്പോലെ ശയിയ്ക്കുന്നു. സാധനയിലൂടെ നാം ആ കുണ്ഡലിനിശക്തിയെ ഉണർത്തിയാൽ അതു സുഷുമ്നയിലൂടെ മേൽപ്പോട്ടു കയറുന്നു. അത് യോനിഭാഗത്തെത്തുമ്പോൾ സ്വാധിഷ്ഠാനചക്രത്തിലെത്തുന്നു. അതും കടന്ന് പൊക്കിൾ ഭാഗത്തുള്ള മണിപൂരകവും കടന്ന് ഹൃദയഭാഗത്തിലുള്ള അനാഹതവും, കണ്ഠത്തിലുള്ള വിശുദ്ധിയും, പുരികമദ്ധ്യത്തിലുള്ള ആജ്ഞാചക്രവും കടന്നു ഉച്ചിയിലുള്ള സഹസ്രാരപത്മത്തിലെത്തുമ്പോൾ ആത്മാവ് മോക്ഷത്തിലെത്തുന്നു. ഈ കുണ്ഡലിനി ശക്തിയുടെ പ്രതീകമാണ് നമ്മുടെ ക്ഷേത്രങ്ങളിലെ നാഗപ്രതിഷ്ഠ. 'കുണ്ഡലിനി' എന്ന വാക്കിന്റെ അർത്ഥം തന്നെ പെൺസർപ്പം എന്നാണ്. ആൽമരം നാഡീവ്യൂഹത്തിന്റെ പ്രതീകമാണ്. നാഡീവ്യൂഹത്തിന്റെ (ആൽമരത്തിന്റെ) മൂലാധാരത്തിൽ (ചുവട്ടിൽ) നാഗപ്രതിഷ്ഠയായ കുണ്ഡിലിനിയെ പ്രതിഷ്ഠിക്കുന്നു. ഇതാണ് നാഗപ്രതിഷ്ഠയുടെ രഹസ്യം. ഈ സത്യം മനസ്സിലാക്കാതെ

ഇഴജന്തുവായ പാമ്പിനെയാണ് ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിയ്ക്കുന്നതെന്ന് ഒരു കൂട്ടം മൂഢവിശ്വാസികൾ കരുതി അവർ പാമ്പുകളെ പൂജിയ്ക്കുന്നു. പാമ്പിന് പാല് നേദിയ്ക്കുന്നു. ഒരിയ്ക്കലും ജലം കുടിയ്ക്കാത്ത ജീവികളാണ് പാമ്പുകളെന്ന ശാസ്ത്ര സത്യം പോലും അവർക്കറിയില്ല.

(ഇവിടെ രസകരമായ ഒരു സംഭവം ഞാൻ കുറിച്ചുകൊള്ളട്ടെ. ഒരിയ്ക്കൽ മലബാറിലുള്ള ഒരു കുടുംബനാഥൻ സ്വാമിയെ സമീപിച്ചു. അദ്ദേഹത്തിന്റെ വീട്ടിൽ നാഗങ്ങളുടെ ശല്യം. അതു മാറാൻ വേണ്ടി പല നാഗക്ഷേത്രങ്ങളിലും പൂജകളും മറ്റും നടത്തി. ഫലമൊന്നുമുണ്ടായില്ല. ആ നാഗശല്യം തീർത്ത് തരണം. അതായിരുന്നു അദ്ദേഹത്തിന്റെ ആവശ്യം. സ്വാമി ആശ്രമത്തിനകത്തേയ്ക്കുപോയി ഒരു കവറുമായി തിരിച്ചുവന്നു. അത് അദ്ദേഹത്തെ ഏല്പിച്ചു.

"ഈ കവർ വീടിന്റെ ചുമരിലെവിടെയെങ്കിലും ഒട്ടിച്ചുവയ്ക്കു. കവർ തുറന്നു പോകരുത്. ഇനി നാഗശല്യമുണ്ടാവില്ല."

ആ മനുഷ്യൻ അത് ഭക്തി പുരസ്സരം വാങ്ങിപോയി. കുറേക്കാലത്തിനുശേഷം ആ മനുഷ്യനെ ഞാൻ ആശ്രമത്തിൽ വച്ച് കാണുകയുണ്ടായി. അപ്പോൾ ഞാൻ ആ നാഗ ശല്യത്തെക്കുറിച്ച് ചോദിച്ചു. അദ്ദേഹം പറഞ്ഞു.

"ഗുരുകാരുണ്യത്താൽ ഇപ്പോൾ ഒരു ശല്യവുമില്ല. സ്വാമി അന്നു തന്ന ആ കവർ ചുമരിലൊട്ടിച്ചതോടെ അതു മാറി. ആവൂ! രക്ഷപ്പെട്ടു"

"പിന്നീട് ഞാൻ ഇക്കാര്യം, സ്വാമിയോട് പറഞ്ഞപ്പോൾ സ്വാമിയുടെ മുഖത്ത് ഒരു കുസൃതിച്ചിരി വന്നു. എന്തായിരുന്നു സ്വാമി ആ കവറിനുള്ളിൽ വല്ല യന്ത്രമോ മറ്റോ ആയിരുന്നോ? ഞാൻ നിർബന്ധിച്ചപ്പോൾ സ്വാമി പറഞ്ഞു.

"യന്ത്രവും മന്ത്രവുമൊന്നുമില്ല. ഒരു കീരിയുടെ പടമായിരുന്നു അത്".

"കീരിയുടെ പടമോ ?" ഞാൻ ഞെട്ടിപ്പോയി

"ങ്ങും. എന്താടൊ? പാമ്പിനെ പൂജിയ്ക്കാമെങ്കിൽ കീരിയെ പൂജിച്ചു കൂടെ ? പാമ്പിന് പേടിയുള്ള ഏക ജന്തുവല്ലെ കീരി? )



## എന്താണ് ബാലിവധം?

ശ്രീരാമന്റെ നിർദ്ദേശപ്രകാരം സുഗ്രീവൻ കിഷ്കിന്ധയുടെ ഗോപുര നടയിൽ പോയി ബാലിയെ വെല്ലുവിളിച്ചു. ബാലിയുദ്ധത്തിനായിയിറങ്ങി യപ്പോൾ ഭാര്യയായ താര ഭർത്താവിനെ തടഞ്ഞു. സുഗ്രീവൻ രാമനുമായി ഉണ്ടാക്കിയ സഖ്യത്തെക്കുറിച്ച് മകനായ അംഗദൻ നായാട്ടി നുപോയപ്പോൾ കേട്ടറിഞ്ഞ കാര്യങ്ങളെല്ലാം ബാലിയോട് താര പറഞ്ഞു. എന്നാൽ ശൂരനായ ബാലി അതൊന്നും കൂട്ടാക്കിയില്ല. ശ്രീരാമൻ കിഷ്കി ന്ധയിലെത്തിയാൽ തന്നെയല്ലാതെ അനുജനായ സുഗ്രീവനെ സഖാവായി സ്വീകരിയ്ക്കില്ലെന്നും തന്നെക്കൊണ്ടല്ലാതെ സുഗ്രീവനെക്കൊണ്ടു രാമനൊരു പ്രയോജനമില്ലെന്നും ബാലി പറഞ്ഞു. താനാണ് സുഗ്രീവ നേക്കാൾ വലിയ ഈശ്വരഭക്തനെന്നും, ശ്രീരാമൻ ആജ്ഞാപിച്ചാൽ ലങ്കയെ വേരൊടെ പൊക്കിക്കൊണ്ടു വന്ന് സീതയെ രാമന്റെ കാൽക്കൽ വച്ച് തൊഴുമെന്നും ബാലി പ്രഖ്യാപിച്ചു. പിന്നീട് ബാലി സുഗ്രീവനുമായി ഏറ്റുമുട്ടി. അതിഘോരമായ യുദ്ധത്തിൽ സുഗ്രീവൻ തിരിഞ്ഞോടി. അടുത്ത ദിവസം പരിക്കുകളോടെ സുഗ്രീവൻ ബാലിയുമായി വീണ്ടും ഏറ്റുമുട്ടി. പരാജയമായിരുന്നു ഫലം. സുഗ്രീവൻ രാമന്റെ മുമ്പിൽ തൊഴു കൈകളോടെകേണു.

"എന്നെ ഇങ്ങനെ പരീക്ഷിയ്ക്കരുതേ."

ബാലിയേയും സുഗ്രീവനേയും തിരിച്ചറിയാൻ കഴിയാത്തതാണ് തനിയ്ക്കു അമ്പയച്ചു ബാലിയെ കൊല്ലാൻ കഴിയാത്തതിന്റെ കാരണം എന്ന് ശ്രീരാമൻ പറഞ്ഞു. രാമൻ ഗജപുഷ്പങ്ങൾ കൊണ്ടു കോർത്തെടുത്ത ഒരുഹാരം സുഗ്രീവനെ അണിയിച്ചു. സുഗ്രീവൻ വീണ്ടും പോയി ബാലിയെ വെല്ലുവിളിച്ചു. ഇത്തവണ സുഗ്രീവനെ തീർച്ചയായും വധിയ്ക്കുമെന്ന് നിശ്ചയിച്ചു വന്ന ബാലി, താര അണിയിച്ച ഒരു ഹാരവും ധരിച്ചിരുന്നു. യുദ്ധം കൊടുമ്പിരിക്കൊണ്ടു. ബാലിയേത് സുഗ്രീവനേത് എന്നറിയാനാവാത്ത അവസ്ഥ. ഒടുവിൽ താര നല്കിയ ഹാരം വാടി പ്പോയി. എന്നാൽ ശ്രീരാമൻ സുഗ്രീവനെ അണിയിച്ച മാല വാടാഹാരമാ യിത്തന്നെ നിന്നു. മരത്തിന്റെ പിന്നിൽ മറഞ്ഞു നിന്നിരുന്ന രാമൻ ബാലിയെ ഒളിയമ്പെയ്തു വീഴ്ത്തി. തന്നെ രാമനാണ് അമ്പെയ്തെ

ന്നറിഞ്ഞ് ബാലി ഏറെ ദുഃഖിതനായി. ഭക്തനായ തന്നെ രാമനെന്തിന് വധിയ്ക്കാൻ ഒരുങ്ങിയെന്ന് ബാലിയ്ക്കു മനസ്സിലായില്ല. ഒടുവിൽ രാമൻ ബാലിയോട് പറഞ്ഞു.

"നീ ഭക്തനാണെന്നെനിയ്ക്കറിയാം. പക്ഷെ വരദാനമായിക്കിട്ടിയ ശക്തിയിൽ നീ അഹങ്കാരിയായി. ഒരിയ്ക്കലും ചെയ്യാൻ പാടില്ലാത്ത തെറ്റ് ചെയ്തു. സഹോദരന്റെ ഭാര്യയെ നീ ബലാൽക്കാരമായി ഭാര്യയാക്കി. അതിന് നീ ശിക്ഷിയ്ക്കപ്പെടണം. നേരെ നിന്ന് യുദ്ധം ചെയ്യുന്നവരുടെ പകുതി ബലം നിനക്ക് കിട്ടണമെന്ന തപോവരം നിനക്ക് ഉള്ളതുകൊണ്ട് നിന്നെ ഞാൻ ഒളിച്ചു നിന്ന് അമ്പെയ്തു."

തന്റെ തെറ്റുകൾ മനസ്സിലാക്കിയ ബാലി തന്റെ നെഞ്ചിൽ തറച്ച ബാണം ഊരിത്തരണമെന്ന് രാമനോട് അപേക്ഷിച്ചു. ബാലിയുടെ തല യെടുത്തു തന്റെ മടിയിൽ വച്ച് ശ്രീരാമൻ സ്നേഹപൂർവ്വം ശരം ഊരിയെ ടുത്തു. തന്റെ ഇഷ്ടദേവന്റെ മുഖം കണ്ടുകൊണ്ട് ആ ധർമ്മനീതിബോധ ത്തേയും സ്നേഹത്തേയും സ്തുതിച്ചുകൊണ്ട് ബാലി ഇഹലോകവാസം വെടിഞ്ഞു.



## താര എന്തിന്റെ പ്രതീകമാണ്?

ബാലി വികാരത്തിന്റേയും സുഗ്രീവൻ വിചാരത്തിന്റേയും പ്രതീക ങ്ങളാണെന്നു നമ്മൾ കണ്ടുവല്ലോ. താര വിവേകത്തിന്റെ പ്രതീകമാണ്. ബാലിയെന്ന വികാരം താരയെന്നവിവേകത്തെ ഭരിയ്ക്കുന്നത് സാധകന്റെ പുരോഗതിയ്ക്കു വിഘ്നം സൃഷ്ടിയ്ക്കും. തിരിച്ചറിവ് ആണ് വിവേകം. ഏതാണ് ശരി ഏതാണ് തെറ്റ് ഇതു തിരിച്ചറിയാൻ സാധകന് കഴിയണം. ഈ വിവേകശക്തിയെ വികാരം ഭരിച്ചാൽ നാം തെറ്റിൽ നിന്ന് തെറ്റിലേക്ക് വഴുതി വീഴും. പാലാഴിയിൽ അമൃത് കടഞ്ഞുകൊണ്ടിരുന്നപ്പോൾ ബാലി സുഗ്രീവന്മാർ ദേവന്മാരോടൊപ്പം അമൃതുകടയുവാൻ കൂടി. ഓരോരു ത്തരും പാലാഴിയിൽ നിന്ന് പൊങ്ങി വന്നവ സ്വന്തമാക്കുകയായിരുന്നു. രത്നങ്ങൾ പതിച്ച ഒരു മണി പൊങ്ങി വന്നു. അത് ബാലിയ്ക്കു വേണ മെന്ന് ബാലി ആഗ്രഹിച്ചു. ബാലി അതെടുത്ത് തന്റെ വാലിൽ ആഭരണ മായി ധരിച്ചു.

"അടുത്ത് പൊങ്ങി വരുന്നതെന്തായാലും അത് നിനക്ക്".

ഇങ്ങനെ ബാലി പറഞ്ഞതു കേട്ട് സുഗ്രീവൻ സമ്മതിച്ചു. സുഷേണൻ എന്ന വാനരരാജാവ് തനിയ്ക്കൊരു പുത്രിയുണ്ടാവണമെന്ന് ബ്രഹ്മാവിനോട് പ്രാർത്ഥിച്ചിരുന്നു. വൈദ്യവിദ്യയിൽ അഗ്രേസരനായിരുന്നു സുഷേണൻ. ബ്രഹ്മാവ് സുഷേണനനോടു കല്പിച്ചു.

"അടുത്ത് പാലാഴിയിൽ നിന്ന് പൊങ്ങി വരുന്ന അഭൗമസൗന്ദര്യത്തിന്റെ ഉടമയായൊരു പെൺമണിയുണ്ട്. അവൾ നിനക്ക് മകളായിരിയ്ക്കും. പഞ്ചകന്യകമാരിലൊരുവളാണവൾ. നീ അവളെ മകളായി സ്വീകരിച്ചിട്ടു സുഗ്രീവന് കന്യാദാനം നല്കൂ".

അതിസുന്ദരിയായ താര പാലാഴിയിൽ നിന്നു പൊന്തി വന്നു. സുഷേണൻ അവളെ സുഗ്രീവന് കന്യാദാനം നല്കി. താരയുടെ സൗന്ദര്യം കണ്ടു മോഹപരവശനായ ബാലി കിഷ്കിന്ധയിലെത്തിയപ്പോൾ വാക്കുമാറി. തനിയ്ക്കാണ് താരയിൽ അവകാശമെന്ന് കൈക്കരുത്തും വാക് സാമർത്ഥ്യവും കൊണ്ട് ബാലി സ്ഥാപിച്ചു. കിഷ്ക്കിന്ധയിൽ നിന്ന് സുഗ്രീവനെ ആട്ടിപ്പായിയ്ക്കുന്നതിലേയ്ക്കു ബാലിയെ നയിച്ചത് താരയോടുള്ള അഭിനിവേശമായിരുന്നു. മയനുമായുള്ള യുദ്ധത്തിൽ ബാലിയെ, ഗുഹാമുഖമടച്ച് സുഗ്രീവൻ കൊല്ലാൻ ശ്രമിച്ചുവെന്ന കുറ്റം സുഗ്രീവനിൽ ചാർത്തി. ബാലി, സുഗ്രീവനെ അടിച്ചോടിച്ചതിന്റെ പിന്നിലുള്ള യഥാർത്ഥ കാരണമിതാണ്.

സത്യവും അസത്യവും, നീതിയും അനീതിയും, ധർമ്മവും അധർമ്മവുമൊക്കെ തിരിച്ചറിയുവാൻ നമ്മുടെ മനസ്സിനുള്ള ശക്തിയാണ് വിവേകമെന്ന താര. ആ വിവേകത്തെ അതിന്റെ യഥാർത്ഥ ഉടമയായ വിചാരം എന്ന സുഗ്രീവനിൽ നിന്ന് ബാലിയെന്ന വികാരം തട്ടിയെടുത്താൽ നാശമാണ് ഫലം. ആ ബാലി നമ്മുടെ വിചാരമാകുന്ന മനസ്സിന്റെ നിയന്ത്രണത്തിൻ നിന്നു സുഗ്രീവനെ ഓടിച്ച് കളയും. ഋശ്യമൂകാചലം ചലനമില്ലാത്ത മനസ്സിന്റെ അവസ്ഥയെ കുറിയ്ക്കുന്നു. വികാരമായ ബാലിയ്ക്ക് സ്വാഭാവികമായി അപ്രാപ്യമായിരിയ്ക്കും അങ്ങിനെയൊരവസ്ഥ. അപ്പോൾ സാധകൻ ധ്യാനത്തിൽ മുഴുകണം. വികാരത്തിനടിമപ്പെട്ട് വിവേകമെടുക്കുന്ന തീരുമാനങ്ങൾക്ക് അല്പായുസ്സെയുണ്ടാകു. താര ബാലിയ്ക്കു നല്കുന്ന ഹാരം വാടിപ്പോയത് ഈ സത്യത്തിലേയ്ക്കാണ് വിരൽ ചൂണ്ടുന്നത്. ഭക്തിയും സാധനയും വെറും വികാരമാണെങ്കിൽ അവ മായയുടെ

തീവ്രപരീക്ഷണങ്ങൾക്കു മുമ്പിൽ കൂടുതൽ കാലം നിലനില്ക്കുകയില്ല. വികാരഭക്തിയാണ് താര നല്കുന്നത് എന്നാൽ ശ്രീരാമൻ സുഗ്രീവനു കൊടുക്കുന്ന ഹാരം സുഗന്ധം ഒഴിയാതെ എന്നും നിലനിൽക്കുന്ന യുക്തി വിചാരത്തിന്റെ ഹാരമാണ്. അത് തീവ്രവൈരാഗ്യം തരും. ആ വൈരാഗ്യത്തിലെടുക്കുന്ന തീരുമാനങ്ങൾ എന്നെന്നും നിലനില്ക്കുകയും ചെയ്യും. വികാരഭക്തി നിലനിൽക്കുന്നതല്ല. യുക്തിഭക്തി നിത്യമത്രേ.



**എന്താണ് വികാരഭക്തി? എന്താണ് യുക്തിഭക്തി ?**

വികാരത്തെ അടിസ്ഥാനമാക്കിയ ഭക്തിയാണ് വികാരഭക്തി. തുള്ളൽ, അഗ്നികാവടി, വായിൽ വേലുകുത്തിയിറക്കൽ, പൊങ്കാലവിളയാട്ടം, തൂക്കം, ഉറക്കെ വിളിച്ചുള്ള ഭജന, ബാധകൂടി അന്യസ്വരത്തിലുള്ള സംസാരം ഇതൊക്കെ വികാരഭക്തിയുടെ പ്രതീകങ്ങളാണ്. വികാരഭക്തിക്കാർ ഭക്തിയുടെ പ്രകടനത്തിലും ബഹളത്തിലും വിശ്വസിക്കുന്നു. അവർ തങ്ങൾ ഭക്തരാണെന്ന് മറ്റുള്ളവരെ കാണിക്കാൻ അതീവ വ്യഗ്രത കാട്ടുന്നവരാണ്. അവർക്ക് ദൈവം ഒരു പ്രഭുവാണ്. ശിക്ഷിക്കാനും രക്ഷിക്കാനും കഴിവുള്ള ഒരു രാജാവ്. ആദ്ധ്യാത്മിക കാര്യങ്ങളെക്കുറിച്ചു പഠിക്കാനോ പ്രതീകങ്ങളുടെ അർത്ഥം അറിഞ്ഞു ക്ഷേത്ര പൂജ നടത്തുവാനോ അവർക്ക് താല്പര്യമില്ല. അവർക്ക് ഭക്തി ഒരു വികാരതള്ളിച്ചയാണ്. ഇവർ മിയ്ക്കവാറും തികഞ്ഞ അന്ധവിശ്വാസികളായിരിക്കും.

യുക്തിഭക്തിയുള്ളവർ കഴിയുന്നതും ധ്യാനിയ്ക്കുന്നവരും ശാന്തരും ആദ്ധ്യാത്മിക കാര്യങ്ങൾ അഗാധമായി പഠിക്കാൻ മനസ്സുള്ളവരുമായിരിയ്ക്കും ഇവർ ഒരിക്കലും അന്ധവിശ്വാസങ്ങളെ പ്രോത്സാഹിപ്പിയ്ക്കില്ല.



**ഒളിയമ്പ്, ബാലി സുഗ്രീവന്മാർ കഴുത്തിലിടുന്ന ഹാരങ്ങൾ താരോപദേശം ഇവയൊക്കെ എന്തിന്റെ പ്രതീകങ്ങളാണ് ?**

വികാരത്തെ പൂർണ്ണമായി അടക്കുവാൻ ഭഗവാന്റെ അനുഗ്രഹമാകുന്ന ഒളിയമ്പുകൊണ്ടു മാത്രമേ സാദ്ധ്യമാകൂ. സാധകൻ ഈ സത്യം മനസ്സിലാക്കണം . അതിന് അതിന്റേതായ കാലതാമസം വന്നേയ്ക്കാം. വികാരവും, വിചാരവും പലപ്പോഴും ഏത് ഏതെന്ന് തിരിച്ചറിയാൻ പറ്റാത്ത രീതിയിൽ കെട്ടു പിണഞ്ഞു കിടക്കുന്നവയാണ്. യുക്തിഭക്തിയെന്ന ഹാരവുമായി വിചാരവും, വൈകാരിക ഭക്തി എന്ന ഹാരവുമായി വികാരവും ഏറ്റുമുട്ടുമ്പോൾ വികാരത്തിന്റെ ഇന്ധനം തീർന്നു പോകും. വികാരഭക്തി എന്ന ഹാരം (ബാലിയുടെ ഹാരം) വാടുന്നു. യുക്തി ചിന്തയിലധിഷ്ഠിതമായ ജ്ഞാനഭക്തി (സുഗ്രീവന്റെ ഹാരം) ഹാരം വാടുന്നില്ല. സ്വന്തം ഇച്ഛാശക്തികൊണ്ടുമാത്രം ആർക്കും തന്റെ വികാരങ്ങളെ പൂർണ്ണമായി അടക്കി നിറുത്തുക സാദ്ധ്യമല്ല. സാധകൻ ഈ സത്യമറിയണം. ഭഗവാന്റെ ഒളിയമ്പ് വന്ന് വികാരത്തെ കീഴ്പ്പെടുത്തണം. അതിനായി നിരാശബോധമില്ലാതെ പ്രവർത്തിയ്ക്കുക. നിരന്തരമായി ജപിക്കുക, നിരന്തരം പഠിക്കുക, നിരന്തരം പരിശീലിക്കുക, ധ്യാനിയ്ക്കുക അതാണ് ഒരു പോംവഴി.

ബാലിയുടെ മരണശേഷം വിലപിയ്ക്കുന്ന താരയോട് ശ്രീരാമൻ നല്കുന്ന ഉപദേശങ്ങൾ ആരിലും വിവേകോദയം സൃഷ്ടിയ്ക്കാൻ പര്യാപ്തമത്രേ. രാമായണത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഉപദേശങ്ങളിലൊന്നായി ഇതു കണക്കാക്കപ്പെടുന്നു. വികാരത്തിന് ഏറെക്കാലം അടിമപ്പെട്ടു പോയാൽ വിവേകത്തിന് മങ്ങലുണ്ടാകും. അത്തര അവസ്ഥകളിൽ ആദ്ധ്യാത്മിക പാഠങ്ങൾ പഠിയ്ക്കുന്നതിലൂടെ മാത്രമേ വിവേകത്തെ പഴയ പോലെ പ്രകാശത്തിലേയ്ക്ക് കൊണ്ടുവരാൻ കഴിയൂ. ശ്രീരാമൻ താരയ്ക്ക് നൽകുന്ന ഉപദേശങ്ങൾ ഈ സത്യത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു.

ബാലി മരിച്ചശേഷം രാമൻ സുഗ്രീവനെ കിഷ്കിന്ധയുടെ രാജാവായി അഭിഷേകം ചെയ്യുന്നു. മഴക്കാലം കഴിഞ്ഞ് സീതാന്വേഷണം തുടങ്ങാമെന്ന് സുഗ്രീവൻ വാക്ക് കൊടുക്കുന്നു. രാമനും ലക്ഷ്മണനും ഒരു ഗുഹയിൽ താമസിയ്ക്കുന്നു.

ശ്രീരാമനും ലക്ഷ്മണനും ഗുഹയിൽ തങ്ങുന്ന കാലം ലക്ഷ്മണൻ രാമനോട് വീണ്ടും നിരവധി കാര്യങ്ങൾ ചോദിച്ചു മനസ്സിലാക്കി. ഈ ഉപദേശങ്ങളെയെല്ലാം ചേർത്ത് ക്രിയാമാർഗ്ഗോപദേശങ്ങൾ എന്നു പറയുന്നു. പൂജാദി കർമ്മങ്ങളെക്കുറിച്ചുള്ള ഉപദേശങ്ങളാണ് ഇതിൽ മുഖ്യമായിട്ടുള്ളത്. ഇതിൽ പറയുന്ന നിത്യപൂജ, ഹോമം, ജപം തുടങ്ങിയ ആദ്ധ്യാത്മിക സങ്കേതങ്ങൾ സാധകൻ ഗൗരവത്തോടെ പഠിച്ച് ഏകാന്തത പൂകി സാധന ചെയ്യണം.



## ലക്ഷ്മണന്റെ കിഷ്കിന്ദാ സന്ദർശനത്തിന്റെ പൊരുളെന്താണ്?

മഴക്കാലം കഴിഞ്ഞിട്ടും സുഗ്രീവൻ സീതാന്വേഷണത്തിനായി പുറപ്പെടുന്നില്ലെന്ന് കണ്ട് ശ്രീരാമൻ കുപിതനായി. അദ്ദേഹം ലക്ഷ്മണനെ തന്റെ സന്ദേശവുമായി കിഷ്കിന്ധയിലേയ്ക്കയച്ചു. "ബാലിയെ കൊന്ന ശരം എന്റെ ആവനാഴിയിൽ തന്നെ ഉണ്ട്". ഇതായിരുന്നു സന്ദേശം. ക്രൂദ്ധനായി വരുന്ന ലക്ഷ്മണനെ കണ്ടിട്ടിട്ട് വാനരന്മാർ ഓടിച്ചെന്ന് സുഗ്രീവനെ വാർത്തയറിയിച്ചു. സുഗ്രീവൻ ഭയന്നുപോയി. സുഗ്രീവൻ താരയോട് ചെന്ന് ലക്ഷ്മണനെ അനുനയത്തിൽ കൊട്ടാരത്തിലേയ്ക്കു കൊണ്ടുവരാൻ ആവശ്യപ്പെടുന്നു. താര പോയി ലക്ഷ്മണനെ സാന്ത്വനപ്പെടുത്തിക്കൊണ്ടുവന്നു. (വിവേകം വിചാരത്തേയും ലക്ഷ്യബോധത്തേയും ഒരുമിപ്പിയ്ക്കുന്നു എന്നർത്ഥം) സുഗ്രീവൻ സീതാന്വേഷണത്തിനായി താൻ ഏർപ്പാടു ചെയ്ത വാനരപ്പടയുടെ സന്നാഹങ്ങൾ കാണിച്ചു കൊടുക്കുന്നു. പതിനായിരക്കണക്കിന് വാനരവീരന്മാർ കിഷ്ക്കിന്ധയിൽ അണി നിരന്നിരിയ്ക്കുന്നതു ലക്ഷ്മണൻ കാണുന്നു. ഉടൻ തന്നെ സീതാന്വേഷണം തുടങ്ങുവാൻ വേണ്ട നിർദ്ദേശങ്ങൾ സുഗ്രീവൻ വാനരന്മാർക്ക് നല്കുന്നു. ലക്ഷ്മണൻ തൃപ്തനായി മടങ്ങുന്നു.

മഹാവിഷ്ണുവിന്റെ അവതാരമായിട്ടും ശ്രീരാമൻ സീതാവിരഹത്തിൽ വിലപിയ്ക്കുന്നതിന്റെ രഹസ്യം നാം മനസ്സിലാക്കി. ആ വിലാപത്തിലൂടെ മനുഷ്യനോടുള്ള ഈശ്വരന്റെ സ്നേഹവും വാത്സല്യവും വാല്മീകി വെളിപ്പെടുത്തുകയാണ്. വിചാരം വികാരത്തെ കീഴടക്കി. ഈശ്വരചിന്ത സാധകന് അതിനുള്ള വഴിയൊരുക്കി. ഈശ്വരൻ ഒരു യാഥാർത്ഥ്യമാണെന്ന ബുദ്ധിപരമായ ഒരു ബോധമെന്ന അവസ്ഥയിൽ സാധകനെത്തിയെന്നർത്ഥം. സ്വാഭാവികമായും സാധനയിൽ ഒരു മന്ദതയനുഭവപ്പെടും. ഒരു കുന്നു കയറിയാൽ അടുത്ത ഇറക്കമിറങ്ങുക സ്വാഭാവികമാണല്ലോ. വൈകാരികമായ ഒരു ബന്ധമോ ബുദ്ധിപരമായൊരു കണ്ടെത്തലോ അല്ല ഭക്തി. ആത്മാവിന്റെ സാക്ഷാത്ക്കാരമാണ്. ലക്ഷ്മണനായ ലക്ഷ്യബോധം സീതയെന്ന ശരീരമനോയുഗ്മത്തെ ലൗകികഭ്രമത്തിൽ നിന്ന് വീണ്ടെടുക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് വിചാരമാകുന്ന സുഗ്രീവനെ ഓർമ്മിപ്പിയ്ക്കുന്നു. ക്രുദ്ധനായി ലക്ഷ്യബോധ

മാകുന്ന ലക്ഷ്മണൻ കിഷ്ക്കിന്ധയാകുന്ന ഹൃദയത്തെ തേടി വരുമ്പോൾ അനുനയിപ്പിയ്ക്കുന്നത് വിവേകമെന്ന താരയാണ് എന്നത് ആലോചനാ മധുരം തന്നെ. ഒരിയ്ക്കൽ കിഷ്ക്കിന്ധയെന്ന ഹൃദയത്തെ ഭരിച്ചിരുന്നത് ബാലിയെന്ന വികാരമാണ്. ഇന്ന് ആ സിംഹാസനത്തിലിരിയ്ക്കുന്നത് സുഗ്രീവനെന്ന വിചാരമാണ്. സ്വാഭാവികമായും സദ് ശീലങ്ങളും സദ്വിചാരങ്ങളുമാകുന്ന വാനരന്മാരുടെ ഒരു പട തന്നെ ഹൃദയമാകുന്ന കിഷ്ക്കിന്ധയിലേയ്ക്കു വരും. ആ ചിന്തകളെ സൈന്യമാക്കി മാറ്റി വേണം സാധകൻ മായയുടെ പൈശാചിക ശക്തിയായ രാവണനോടേറ്റുമുട്ടാൻ.

രാക്ഷസന്മാർ നിഷേധചിന്തകളാണ്. ദേവന്മാരുടെ ജന്മങ്ങളായ വാനരന്മാർ സദ്ചിന്തകളും. ഒരു സാധകൻ സ്വന്തം ഹൃദയത്തെ സദ്ഗുണ ചിന്തകൾകൊണ്ട് നിറയ്ക്കണം മായയിൽ നിന്ന് ശരീരത്തിനേയും മനസ്സിനേയും മോചിപ്പിയ്ക്കാൻ ഇത് അത്യാവശ്യം.

ഇതിഹാസങ്ങളും പുരാണങ്ങളുമെല്ലാം പ്രതീകാത്മക ഗ്രന്ഥങ്ങളാണ്. രാമായണമായാലും, മഹാഭാരതമായാലും, പുരാണങ്ങളായാലും ആ പ്രതീകങ്ങൾ മനസ്സിലാവാത്തവർക്ക് അവ വെറും പഴഞ്ചൻ കാര്യങ്ങൾ മാത്രമാണ്. എന്നാൽ പ്രതീകങ്ങൾ മനസ്സിലാക്കുന്നവർക്ക് അവ നിത്യജീവിതത്തിൽ നമ്മെ നയിയ്ക്കുന്ന പാതകളാണ്. സാധകന്റെ പാതയിലെ മാർഗ്ഗസ്തംഭങ്ങളാണ്. പാലാഴി കടഞ്ഞെടുക്കുന്ന സംഭവം ഇതുപോലെ വളരെ അർത്ഥവത്തായ ഒരു പ്രതീകമാണ്.



## എന്താണ് പാലാഴിയെന്ന പ്രതീകം കൊണ്ട് ഉദ്ദേശിക്കുന്നത് ?

പാലാഴിയെന്ന സാധനാ ജീവിതത്തെ മന്ഥര പർവ്വതമെന്ന മനസ്സുകൊണ്ട് കടയുകയാണ് നാം നിത്യവും ചെയ്യുന്നത്. ആത്യന്തിക മോക്ഷമായ അമൃതാണ് ലക്ഷ്യം. വാസനയെന്ന വാസുകിസർപ്പത്തെയാണ് കയറാക്കിയിരിയ്ക്കുന്നത്. ആ കയറിന്റെ ഒരു ഭാഗം (തലഭാഗം) അസുരന്മാരും മറുഭാഗം (വാൽ) ദേവന്മാരും പിടിച്ചിരിയ്ക്കുന്നു. അസുരന്മാർ അശുഭ ചിന്തകളുടേയും. അശുഭവികാരങ്ങളുടേയും പ്രതീകമാണ്. ദേവന്മാർ

ശുഭചിന്തകളുടേയും ശുഭവിചാരങ്ങളുടേയും പ്രതീകങ്ങളാണ്. ആ കട ച്ചിലിൽ നിന്ന് പൊന്തി വരുന്ന എല്ലാ കാര്യങ്ങളും പ്രതീകങ്ങളാണ് അധി കാരത്തിന്റെ പ്രതീകമായ ഐരാവതം, ഐശ്വര്യത്തിന്റെ പ്രതീകമായ ലക്ഷ്മി ഇങ്ങനെ തുടങ്ങി ആത്യന്തിക മോക്ഷമായ അമൃതുവരെ.

ഈ മന്ഥര പർവ്വതം മുങ്ങിപ്പോകാതെ കാത്തു രക്ഷിയ്ക്കുന്നത് ഭഗവാൻ വിഷ്ണുവിന്റെ കൂർമ്മാവതാരമാണ്. കൂർമ്മം ആത്മനിയന്ത്രണ ത്തിന്റെ പ്രതീകമാണ്. തലയും കൈയും കാലും അകത്തേയ്ക്കു വലിച്ചിരിയ്ക്കുവാൻ കഴിവുള്ള ആമ കർമ്മേന്ദ്രിയങ്ങളുടേയും, ജ്ഞാനേ ന്ദ്രീയങ്ങളുടേയും നിയന്ത്രണത്തെ കാണിയ്ക്കുന്നു. കൂർമ്മാവതാരം മന്ഥര പർവ്വതം താഴ്ന്നു പോകാതെ സംരക്ഷിച്ചു നിറുത്തുന്നു. അച്ചടക്കമാണ് മനസ്സ് താഴ്ന്നുപോകാതെ നോക്കുന്നത്.

ഒരു സാധകന്റെ മനസ്സിന്റെ അവസ്ഥ ശുഭവുമാകാം അശുഭവു മാകാം. അശുഭ ചിന്തകളാകുന്ന അസുരന്മാർ ശക്തരാണ്. വാസുകിയുടെ ശിരോഭാഗത്തിൽ പിടിച്ചിരിയ്ക്കുന്ന അവരുടെ പിടുത്തത്തിന് അധികം ബലമുണ്ട്. അതുകൊണ്ട് തന്നെ മനസ്സ് അശുഭത്തിന്റെ വഴിയിലേയ്ക്കു പെട്ടെന്ന് തിരിഞ്ഞേക്കാം. അതുപോലെ ആത്യന്തികമായ അമൃത് അല്ലെ ങ്കിൽ കൈവല്യം ലഭിയ്ക്കാനായി നടത്തുന്ന ഈ കടച്ചിലിന്റെ ഫലമായി പല അത്ഭുതകരമായ വസ്തുക്കളും സാധകന് ലഭിയ്ക്കും. പക്ഷെ അതി ലൊന്നിലും ശ്രദ്ധിയ്ക്കാതെ ആത്യന്തികമായ മോക്ഷത്തിൽ ശ്രദ്ധ കേന്ദ്രീ കരിച്ചു കൊണ്ട് സാധകൻ മുന്നോട്ടു പോകണം. എന്നാലെ സാധനാ സാഫല്യം ലഭിയ്ക്കുകയുള്ളൂ. വാസനയാകുന്ന വാസുകി മാനസിക തളർച്ച(ഡിപ്രഷൻ) എന്ന കാളകൂടവിഷത്തെ ശർദ്ദിക്കുന്നു. ആത്മചൈ തന്യമെന്ന ശിവൻ (ശിവൻ നമ്മിൽ നിന്നും പോയാൽ പിന്നെ നമ്മൾ ശവം) നമ്മിൽ ജ്വലിച്ചുയർന്നാലെ കാളകൂടമെന്ന സർവ്വനാശിനിയായ ആ വിഷത്തിൽ നിന്നും നമുക്ക് രക്ഷ പ്രാപിയ്ക്കാൻ കഴിയൂ. സാധനയുടെ മാർഗ്ഗത്തിൽ വളരെ മുന്നേറ്റം നടത്തി ഒടുവിൽ കാളകൂടമെന്ന വിഷജ്വാല യാൽ നക്കിതുടയ്ക്കപ്പെട്ട സാധന ജീവിതങ്ങൾ നിരവധിയാണ്. തീവ്ര മായ സാധനയുടെ കാഠിന്യത്തിൽ സാധകനെ ബാധിയ്ക്കുന്ന നിരാശാ ബോധമാണ് കാളകൂടം. അതിൽപെട്ട് മദ്യം, കഞ്ചാവ്, മയക്കുമരുന്ന്, അലസത, ആത്മപ്രശംസ, അവതാരഭ്രാന്ത് തുടങ്ങിയ താമസ ഗർത്തങ്ങ ളിൽ വീണു നശിച്ച ഒന്നാന്തരം സാധകരുടെ ശവക്കല്ലറകൾ സാധനാ ചരിത്രത്തിന്റെ വീഥിയിൽ അവിടവിടെ കാണാം.



## എന്താണ് സീതാന്വേഷണത്തിന്റെ പ്രസക്തി?

ലക്ഷ്മണനോടൊപ്പം സുഗ്രീവൻ രാമസന്നിധിയിലെത്തി. സീതാന്വേഷണത്തിന് കാലതാമസമുണ്ടാകില്ലെന്നുറപ്പുകൊടുത്തു. തുടർന്നു വാനരസേനയുടെ രൂപീകരണത്തിന്റെ വിശദാംശങ്ങൾ സുഗ്രീവൻ രാമനു നല്കി. തുടർന്നു പടയിലെ യോദ്ധാക്കളെ അദ്ദേഹം രാമന് പരിചയപ്പെടുത്തിക്കൊടുത്തു അവരുടെ കഴിവുകളും സുഗ്രീവൻ, രാമന് വിശദമാക്കി. പരമ തേജസ്വിയായ ഹനുമാൻ, ഹനുമാന്റെ പിതാവായ കേസരി, അത്ഭുത ശക്തിയുള്ള വൃദ്ധവാനരൻ ജാംബവാൻ, നളൻ, നീലൻ, ഗവയൻ, ഗവാക്ഷൻ, ഗന്ധമാദനൻ സുഷേണൻ, താരൻ, ബാലിപുത്രനും യുവരാജാവുമായ അംഗദൻ ഇങ്ങനെ നിരവധി യോദ്ധാക്കൾ അടങ്ങുന്ന സേനയെക്കണ്ട് ശ്രീരാമൻ സന്തുഷ്ടനായി. അദ്ദേഹം എല്ലാവരേയും അനുഗ്രഹിച്ചു.

പിറ്റേന്ന് വാനരന്മാരെ നാലു സംഘമായി തിരിച്ച് സുഗ്രീവൻ നാലു ദിക്കിലേയ്ക്കും വിട്ടു. ദക്ഷിണ ദിക്കിലേയ്ക്കു പോയവരിൽ യുവരാജാവായ അംഗദൻ, ജാംബവാൻ, ഹനുമാൻ, നളൻ, സുഷേണൻ, ശരഭൻ, മൈന്ദൻ, ദ്വിവിദൻ തുടങ്ങിയവർ ഉൾപ്പെട്ടിരുന്നു.

"ഒരു മാസത്തിനകം മടങ്ങി വരണം. ഒരു മാസത്തിനകം സീതയെ കണ്ടു കിട്ടിയില്ലെങ്കിൽ മരണമാണ് ശിക്ഷ".

ഇത്തരത്തിൽ ചട്ടം കെട്ടിയാണ് സുഗ്രീവൻ വാനരന്മാരുടെ സംഘങ്ങളെ അയച്ചത്. മോക്ഷപ്രാപ്തിയിലെത്തിയില്ലെങ്കിൽ ജീവാത്മാവ് ജന്മാന്തൃത്തിൽ ജന്മമരണചക്രത്തിൽ വീണ്ടും വീണമർന്നു പോകുമെന്ന സത്യമാണ് വാല്മീകി സുഗ്രീവാജ്ഞയിലൂടെ വെളിവാക്കുന്നത്.

അംഗദന്റെ നേതൃത്വത്തിലുള്ള സംഘം പുറപ്പെടുന്നതിന് മുമ്പ് ശ്രീരാമൻ, കൂട്ടത്തിലെ ഏറ്റവും ബുദ്ധിമാനും ബലവാനുമായ ഹനുമാനെ അരികിൽ വിളിച്ച് സീതയ്ക്കു തിരിച്ചറിയാൻ വേണ്ടി ഒരു മുദ്രമോതിരം നല്കി. തുടർന്ന് ശ്രീരാമനും, സീതയ്ക്കും മാത്രം അറിയാവുന്ന ഒരു അനുഭവം അടയാളവാക്യമായിപ്പറഞ്ഞു. അവരെയെല്ലാം അനുഗ്രഹിച്ച് യാത്രയാക്കി.

ലക്ഷ്യബോധം തട്ടി ഉണർത്തിയ വിചാരങ്ങൾക്ക് വ്യക്തമായ ദിശാബോധം വന്നാൽ മനസ്സിനെ ലൗകികഭ്രമത്തിൽ നിന്ന് തിരികെയെടുക്കാനുള്ള തീവ്രമായ ശ്രമം സാധകൻ തുടങ്ങും. സദ് വിചാരങ്ങളും, സദ്ഗുണങ്ങളും അടങ്ങിയ ഒരു സേനയ്ക്കു മാത്രമെ സാധകന്റെ മനസ്സിനെ ലങ്കാരാജന്റെ കൈകളിൽ നിന്ന് രക്ഷിയ്ക്കാൻ സാദ്ധ്യമാകു. അത്തരം വിശിഷ്ട ചിന്തകളും, ശീലങ്ങളും, ഗുണങ്ങളും കിഷ്ക്കിന്ധയാകുന്ന ഹൃദയത്തിലേയ്ക്കു സാധകൻ ക്ഷണിച്ചു വരുത്തണം. എന്നിട്ട് മനസ്സിനെ രക്ഷിയ്ക്കാനായി അവരെ നിയോഗിയ്ക്കണം.

സുഗ്രീവരാജാവിനെ ഇക്കാര്യത്തിൽ സഹായിയ്ക്കാനായിയെത്തുന്ന വാനരവീരന്മാരെല്ലാം സദ്ഗുണങ്ങളുടെ പ്രതീകങ്ങളാണ്. അംഗദൻ ബാലിയുടെ പുത്രനാണ്. ദേവഗുരുവായ ബൃഹസ്പതിയുടെ വാനരജന്മവുമാണ്. ദേവന്മാരാകുന്ന സാത്വിക ചിന്തകളുടെ ഗുരുവെന്നതുകൊണ്ടു തന്നെ നേതൃത്വം കൊടുക്കാനുള്ള കഴിവാണ് അംഗദൻ പ്രതിനിധാനം ചെയ്യുന്നതെന്ന് മനസ്സിലാക്കാം മാത്രമല്ല വികാരമാകുന്ന ബാലിയുടേയും വിവേകമെന്ന താരയുടെയും പുത്രനും വൈരാഗ്യമാകുന്ന സുഗ്രീവനാൽ നയിയ്ക്കപ്പെടുകയും ചെയ്യുന്നവനാണ് അംഗദൻ. ഈ ഗുണങ്ങളെല്ലാം ഒത്തു ചേർന്ന ഒരാൾക്കെ നേതൃത്വം ഗുണം ഉണ്ടാകു. വിശ്വകർമ്മാവിന്റെ പുത്രനായ നളനാണ് മറ്റൊരു വാനര ശ്രേഷ്ഠൻ. അദ്ദേഹമാണ് സേതുബന്ധനത്തിന് ചുക്കാൻ പിടിയ്ക്കുന്നത്. സാധകൻ ക്രിയാത്മകത വളർത്തിയെടുക്കണം. തന്റെ ഉള്ളിലുറങ്ങികിടക്കുന്ന എല്ലാ ഉത്തമമായ കഴിവുകളേയും അങ്ങേയറ്റം വളർത്തിക്കൊണ്ടു വരികയെന്നത് സാധകന്റെ ചുമതലയാണ്. ബ്രഹ്മപുത്രനായ ജാംബവാൻ അനുഭവസമ്പത്തു നല്കുന്ന പ്രചോദനത്തിന്റെ പ്രതീകമാണ്. മനസ്സ് എത്ര തളർന്നു പോയാലും സാധകൻ തന്റെ കഴിഞ്ഞ കാലത്തിലെ സാധനാവിജയത്തിൽ നിന്നും അതുപോലെ തന്റെ മുമ്പേ ഈ വഴി നടന്ന മഹാഗുരുക്കന്മാരുടെ ജീവിതകഥയിൽ നിന്നുമൊക്കെ പ്രചോദനം ഉൾക്കൊണ്ട് നിരാശയിൽ നിന്നു കരകയറണം.



**എന്താണ് അടയാളമോതിരവും വാക്യവും അർത്ഥമാക്കുന്നത്?**

ഹനുമാൻ ഗുരുവിന്റേയും, ഗുരുത്വത്തിന്റേയും പ്രതീകമാണ്. ആത്മാവും മനസ്സും തമ്മിലുള്ള നിത്യപ്രണയമാണ് ഭക്തി. മുദ്രമോതിരം ആ പ്രണയത്തെ ഉറപ്പിയ്ക്കുന്നു. ഭക്തിയെന്ന അടയാളമോതിരമാണ് ഈശ്വരൻ, സാധകന് ഗുരുവിലൂടെ നല്കുന്നത്. ഒരു സദ്ഗുരുവിന്റെ ശിക്ഷണത്തിൽ സാധന തുടങ്ങുമ്പോൾ ഈശ്വരൻ എന്നത് ഒരു സങ്കല്പമല്ല യാഥാർത്ഥ്യമാണെന്ന ബോധം ഗുരു സാധകന് നല്കും. ഈ അനുഭവങ്ങളാണ് സാധകന് ഗുരുവിലും ഈശ്വരനിലും അടിയുറച്ച വിശ്വാസം ഉണ്ടാക്കിക്കൊടുക്കുന്നത്. അടയാളവാക്യം ഈശ്വര അനുഗ്രഹത്തിന്റെ ഓർമ്മകളെ തൊട്ടുണർത്തുന്ന ഉപദേശങ്ങളുടെ പ്രതീകമാണ്. ഗുരുത്വത്തിന്റെ കൈയ്യിലാണ് ശ്രീരാമൻ അടയാളവാക്യവും മോതിരവും കൊടുത്തയ്ക്കുന്നതെന്നകാര്യം ഓർക്കുക. ഗുരുശിഷ്യനെ ഉപദേശകഥകളിലൂടെയും വാക്യങ്ങളിലൂടെയും സ്വാനുഭവങ്ങളിലൂടെയുമാണല്ലോ ഒരു നല്ല സാധകനായി വളർത്തിക്കൊണ്ടു വരുന്നത്. ഗുരുവചനങ്ങളുടെ പ്രതീകമാണ് ശ്രീരാമൻ പറഞ്ഞയയ്ക്കുന്ന അടയാളവാക്യം. എന്തുഗുണം സാധകന് ഉണ്ടെങ്കിലും ഗുരുത്വം എന്നൊന്നില്ലെങ്കിൽ സാധനാവിജയം അസാധ്യം. എന്തില്ലെങ്കിലും ഗുരുത്വമുണ്ടെങ്കിൽ സാധനാവിജയം സാധ്യം.



## സ്വയംപ്രഭാസംഗമത്തിന്റെ അർത്ഥമെന്താണ്?

സുഗ്രീവനാൽ അയയ്ക്കപ്പെട്ട വാനരസംഘം സീതാദേവിയെ അന്വേഷിച്ച് ലോകം മുഴുവൻ സഞ്ചരിച്ചു. അംഗദൻ നയിയ്ക്കുന്ന സംഘം തെക്കോട്ടു യാത്ര ചെയ്തു ഒരു ഘോരവനത്തിന്റെ ഉള്ളിലെത്തി. ദാഹം കൊണ്ടവർ വലഞ്ഞു. ഒരു ഗുഹയിൽ നിന്നു പറന്നു പൊങ്ങിയ ഒരു പക്ഷിയുടെ ചുണ്ടിൽ നിന്ന് ഇറ്റിറ്റു വെള്ളം വീഴുന്നതു കണ്ട് അവർക്ക് ആ ഗുഹയ്ക്കുള്ളിൽ ജലമുണ്ടെന്ന് തീർച്ചയാക്കി. അവർ ഗുഹയിലിറങ്ങി. ഉള്ളിൽ നിരവധി തടാകങ്ങളും മറ്റുമുള്ള ഒരു മനോഹരസ്ഥലമായിരുന്നു അത്. അവിടെ ദിവ്യപ്രഭയുള്ള ഒരു യോഗിനി യോഗാസനസ്ഥയായിരിയ്ക്കുന്നത് അവരുടെ ദൃഷ്ടിയിൽപ്പെട്ടു. അവളുടെ തേജസ്സുകൊണ്ട് അവിടെയാകെ പ്രകാശമയമായിരുന്നു. ആ വാനരന്മാർ ആ യോഗിനിയെ

വന്ദിച്ചു. തങ്ങളുടെ ദൗത്യമെന്തെന്നറിയിച്ചു. യോഗിനി അവരെ ഫലമൂലാദികൾ കൊണ്ട് സല്ക്കരിച്ചു. സ്വയംപ്രഭ എന്ന ഗന്ധർവ്വ സ്ത്രീയായിരുന്നു ആ യോഗിനി. വിശ്വകർമ്മാവിന്റെ പുത്രിയും, പരമശിവനെ വരെ തന്റെ നൃത്തം കൊണ്ട് വിസ്മയിപ്പിച്ച ഗന്ധർവ്വ സുന്ദരിയായ ഹേമയുടെ തോഴിയുമായിരുന്നു അവൾ. നൃത്തത്തിന് സമ്മാനമായി മഹാദേവൻ സൃഷ്ടിച്ചു നല്കിയ അതിദിവ്യമായ സ്ഥലമാണവിടം. സദാ വിഷ്ണു ഭഗവാനെ ഉപാസിച്ചു കഴിഞ്ഞിരുന്ന ഹേമ ഒടുവിൽ ബ്രഹ്മലോകത്തിലേയ്ക്കു യാത്രയായി. കൂടെപ്പോകാനാഗ്രഹിച്ച സ്വയംപ്രഭയോട് "ത്രേതായുഗത്തിൽ വിഷ്ണുദേവന്റെ അവതാരമായ ശ്രീരാമന്റെ നിയോഗത്തിൽ സീതാന്വേഷണാർത്ഥം എത്തുന്ന വാനരന്മാർക്ക് സല്ക്കാരങ്ങൾ നല്കി സന്തോഷിപ്പിയ്ക്കുക. അതിനുശേഷം ഭഗവാനിൽ ലയിയ്ക്കാം" എന്ന് നിർദ്ദേശിച്ചു.

ഹേമ ഭഗവൽ സന്നിധിയിലേയ്ക്കു പോയി. അന്നുതൊട്ട് സ്വയംപ്രഭ അവിടെ വസിയ്ക്കുകയാണ്. തന്റെ ദൗത്യം പൂർത്തിയായതിൽ സ്വയംപ്രഭ സന്തോഷവതിയായി. സല്ക്കാരങ്ങൾ കൊണ്ട് തൃപ്തരായ വാനരന്മാരോടു ഒരു നിമിഷം കണ്ണടയക്കുവാൻ അവൾ ആവശ്യപ്പെട്ടു. അവർ കണ്ണടച്ചു തുറന്നപ്പോൾ സ്വയംപ്രഭയും ആ ദിവ്യ ലോകവും അപ്രത്യക്ഷമായി.

സാധനാ ശാസ്ത്രത്തിൽ സാധകൻ അവശ്യം പഠിച്ചിരിയ്ക്കേണ്ട ഒരു കലയാണ് യോഗവിദ്യ. ആസനങ്ങൾ, പ്രാണായാമങ്ങൾ, ക്രിയകൾ, നമസ്ക്കാരങ്ങൾ, മുദ്രകൾ തുടങ്ങിയ ദിവ്യങ്ങളായ ആദ്ധ്യാത്മിക പാഠങ്ങൾ പഠിച്ചു തന്റെ ഉള്ളിലുള്ള കുണ്ഡലിനി ശക്തിയെ മൂലാധാരത്തിൽ നിന്നുയർത്തി ശിരസ്സിലെ സഹസ്രാരപത്മത്തിലെത്തിച്ച് സമാധിയാകുന്ന ആ അതിദിവ്യവും ഗോപ്യവുമായ യോഗവിദ്യയെയാണ് സ്വയംപ്രഭാചരിതത്തിലൂടെ വാല്മീകി സാധകന് പകർന്നു കൊടുക്കുന്നത്. ഒരു ഗുഹയ്ക്കുള്ളിലിരിയ്ക്കുന്ന യോഗിനിയായി സ്വയംപ്രഭയെ വാല്മീകി ചിത്രീകരിച്ചിരിയ്ക്കുന്നു. സ്വയം ആത്മപ്രകാശമായി മാറുന്ന യോഗവിദ്യ സാധകൻ പഠിയ്ക്കേണ്ടതും നിത്യവും പരിശീലിക്കേണ്ടതുമാണ്. ക്രിയകളിലൂടെ നാഡി ശുദ്ധീകരണവും, പ്രാണായാമത്തിലുടെ ചിത്തവൃത്തി നിരോധനവും സാധകൻ സ്വന്തമാക്കണം. ആസനങ്ങൾ ശരീരത്തിന്റേയും, മനസ്സിന്റേയും, ആരോഗ്യത്തേയും, യൗവ്വനത്തേയും നിലനിറുത്താൻ സഹായകരമായി വർത്തിയ്ക്കുന്നു. സാക്ഷാൽ പരമശിവനാണ് യോഗാഭ്യാസത്തിന്റെ പരമാചാര്യൻ. അദ്ദേഹമാണ് യോഗവിദ്യ ലോകത്തിനായി

സമ്മാനിച്ചത്. സാധകൻ ഒരു നല്ലയോഗാചാര്യനിൽ നിന്ന് യോഗാഭ്യാസം പഠിച്ച് നിത്യവും യോഗാഭ്യാസം ചെയ്യണം. യോഗശക്തി ആർജ്ജിച്ചു കുണ്ഡലിനിശക്തിയെ സഹസ്രാരപത്മത്തിലെത്തിച്ച് സമാധി പൂകണം.



## എന്താണ് വാനരന്മാരുടെ പ്രായോപവേശവും സമ്പാതിയുടെ പ്രവേശനവും?

സീതാന്വേഷണം തുടർന്ന വാനരവീരന്മാർ ദക്ഷിണസമുദ്രതീരത്തേയക്കു യാത്രയായി. സ്വയംപ്രഭയെ കണ്ട് മടങ്ങുമ്പോൾ തന്നെ അംഗദന്റെ മനസ്സ് തളരുവാൻ തുടങ്ങിയിരുന്നു. സീതയെ ഒരിയ്ക്കലും തങ്ങൾക്ക് കണ്ടെത്താൻ കഴിയില്ലെന്നും തങ്ങൾ ആരോരുമില്ലാത്തവരായി മരിയ്ക്കേണ്ടിവരുമെന്നും അംഗദന് തോന്നി. തന്റെ അച്ഛനായ ബാലിയെ ശ്രീരാമസഹായത്തോടെ വധിച്ച് കിഷ്കിന്ധയേയും, തന്റെ അമ്മയായ താരയേയും സ്വന്തമാക്കിയ സുഗ്രീവന് തന്റെ കാര്യത്തിൽ അല്പവും അനുകമ്പകാണുകയില്ലെന്നും അംഗദൻ ചിന്തിച്ചു. അംഗദൻ തന്റെ അനുയായികളോട് ഇത്തരം കാര്യങ്ങൾ പറഞ്ഞ് വിലപിയ്ക്കാൻ തുടങ്ങി. അവരും അവന്റെ ദുഃഖത്തിൽ പങ്കുചേർന്നു. ഈ സംഭവങ്ങൾ കണ്ട് ഹനുമാൻ അംഗദനെ സമീപിച്ചു വേണ്ട ഉപദേശങ്ങൾ നല്കി. സുഗ്രീവനും, താരയും ശ്രീരാമനും ജീവനുതുല്യം സ്നേഹിയ്ക്കുന്ന അംഗദന് ആപത്തൊന്നും വരില്ലെന്ന് ഹനുമാൻ ചൂണ്ടിക്കാട്ടി.

"നമ്മളെല്ലാം ശ്രീരാമദാസന്മാരായി സഞ്ചരിയ്ക്കുന്നവരാണ്. നമുക്കൊരു ആപത്തും വരാതെ ഭഗവാൻ നോക്കിക്കൊള്ളും. മാത്രമല്ല ശ്രീരാമൻ കേവല മനുഷ്യനല്ല. മഹാവിഷ്ണുവിന്റെ അവതാരമാണ്. രാവണനെ വധിച്ച് ലോകത്തിൽ ശാന്തിയും സന്തോഷവും നിറയ്ക്കാൻ വന്ന അവതാരമാണവിടുന്ന്. ആ പാദാരവിന്ദങ്ങളെ ഒരു മാത്ര സേവിയ്ക്കാൻ ഭാഗ്യം ലഭിയ്ക്കുന്നത് തന്നെ അത്യപൂർവ്വമാണ്. അപ്പോൾ ശ്രീരാമദാസരാകുകയെന്നത് എത്രയോ ഗംഭീരമായ ഒരു കാര്യമാണ്. പോരെങ്കിൽ നാമെല്ലാം ദേവന്മാരാണ്. ത്രേതായുഗത്തിൽ രാമന്റെ അവതാരോദ്ദേശം പൂർത്തികരിയ്ക്കാനായി സഹായവുമായെത്തിയ ദേവന്മാർ.

നമ്മുടെ സ്വന്തം ജീവിതസുഖങ്ങളോ, കീർത്തിയോ, രക്ഷയോ നമ്മുടെ വിഷയങ്ങളല്ല. അതെല്ലാം പരബ്രഹ്മരൂപിയായ സാക്ഷാൽ ശ്രീരാമചന്ദ്രനുവേണ്ടി നാം ചെയ്യുന്നതാണ്. ആ അത്ഭുതവിക്രമൻ നമ്മെ രക്ഷിയ്ക്കാനായി സദാ നമ്മുടെ കൂടെയുണ്ടാകും നാം ഒരിയ്ക്കലും അത് മറക്കരുത്".

ഹനുമാന്റെ ഇത്തരത്തിലുള്ള ഉപദേശങ്ങൾ അംഗദനെ നിരാശയിൽ നിന്ന് പിടിച്ചുയർത്താൻ സഹായമായി. ഏതു കാര്യവും ഏറ്റെടുത്തു നടത്തുവാനുള്ള നമ്മുടെ ഇച്ഛാശക്തിയ്ക്കു ചിലപ്പോൾ തളർച്ച നേരിടാം. തന്നെക്കൊണ്ട് ഈ കഠിന സാധനയൊന്നും സാധിയ്ക്കില്ലയെന്ന തോന്നൽ സാധകന് വരാം. ബാലിയെന്ന വികാരത്താൽ നിയന്ത്രിയ്ക്കപ്പെടുമ്പോൾ എടുത്തുചാടി എന്തും ചെയ്യാൻ നമുക്ക് ചങ്കൂറ്റമുണ്ടാവും. പക്ഷെ ഹൃദയം വിചാരത്തിന്റെ ചൊൽപ്പടിയിലാകുമ്പോൾ ഈ ആവേശം കുറയും. അതു സ്വാഭാവികം. സാധന വെറുമൊരു വികാരതള്ളിച്ചയിലെടുത്തുചാടി തുടങ്ങുന്ന സാധകർക്ക് ഇത് ഒരു സ്വാഭാവിക പരിണാമമാണ് ആവേശം തീരുമ്പോൾ വിചാരത്തിന്റേയും യുക്തിയുടേയും കൈപിടിച്ചു നടക്കുവാൻ തുടങ്ങുമ്പോൾ താൻ സാധനയിൽ മുന്നോട്ടു പോകുന്നില്ല അല്ലെങ്കിൽ തന്നെക്കൊണ്ട് സാധനയിൽ മുന്നോട്ടു പോകുവാൻ സാദ്ധ്യമല്ലയെന്നൊക്കെ സാധകന് തോന്നിയ്ക്കാം. ഈശ്വരന്തന്നെ വേണ്ടയെന്ന് വരെ തോന്നിയ്യേക്കാം. ഇത്തരത്തിൽ നിരാശയിൽ വീഴുന്ന സാധകന് രക്ഷാമാർഗ്ഗം ഗുരുവിന്റെ ഉപദേശങ്ങൾ തന്നെയാണ്.



## എന്താണ് സമ്പാതി വാക്യം ?

വാനരന്മാർ ഒടുവിൽ ദക്ഷിണ സമുദ്രത്തിന്റെ കരയിലെത്തി. അതോടെ അവർ വീണ്ടും ദുഃഖിതരായി ഇനി മുന്നോട്ടെങ്ങനെ പോകും? നിരാശയിൽ മുങ്ങിയ അവർ ദർഭ വിരിച്ചു കിടന്നു. മരിയ്ക്കുന്നതാണ് സുഗ്രീവന്റെ വാളിന് ഇരയാകുന്നതിനേക്കാൾ നല്ലത് എന്നവർ തീരുമാനിച്ചു. അപ്പോൾ അവിടെയുള്ള ഒരു ഗുഹയിൽ താമസിച്ചിരുന്ന ഒരു ചിറകറ്റ കഴുകൻ ഗുഹയുടെ പുറത്തുവന്നു. മരിയ്ക്കാനായി കിടക്കുന്ന വാനരരെ കണ്ടപ്പോൾ ആ കഴുകന് സന്തോഷമായി. കുറേക്കാലത്തേ

യ്ക്കുള്ള ആഹാരം തനിയ്ക്കു ദൈവം കൊണ്ടുവന്ന് എത്തിച്ചു തന്നുവെന്നാണ് ആ കഴുകൻ കരുതിയത്. അവരുടെ സംഭാഷണം ശ്രദ്ധിച്ചപ്പോൾ വാനരന്മാർ ജഡായുവിന്റെ ഭക്തിയേയും സ്വർഗ്ഗരോഹണത്തെക്കുറിച്ചും പറയുന്നത് ആ കഴുകൻ കേട്ടു. ജഡായുവിന്റെ മൂത്ത സഹോദരനായ സമ്പാതിയായിരുന്നു ആ കഴുകൻ. ആ വാനരന്മാർ തന്റെ പ്രാണതുല്യനായ ജഡായുവിന്റെ ഉത്തമസുഹ്രുത്തുക്കളും രാമഭക്തന്മാരുമാണെന്നും മനസ്സിലാക്കിയപ്പോൾ സമ്പാതി അവരുടെ അടുത്തെത്തി. തന്റെ കഥ വാനരരോട് പറഞ്ഞു.

അരുണന്റെ പുത്രന്മാരാണ് സമ്പാതിയും ജഡായുവും. അത്യത്ഭുതകരമായ കരുത്തുള്ളവരായിരുന്നു ഈ രണ്ട് കഴുകന്മാരും. ഒരിയ്ക്കൽ ഇവർ രണ്ട് പേരും മത്സരിച്ച് സൂര്യമണ്ഡലത്തിലേക്ക് പറന്നു. സൂര്യമണ്ഡലത്തിനടുത്തെത്തിയപ്പോൾ ഭീകരമായ ചൂടിൽ ജഡായുവിന്റെ ചിറകുകൾക്ക് തീ പിടിച്ചു. അനുജനെ രക്ഷിയ്ക്കാനായി സമ്പാതി തന്റെ ചിറകുകൾ കൊണ്ട് ജഡായുവിനെപ്പൊതിഞ്ഞു. അതിന്റെ ഫലമായി സമ്പാതിയുടെ ചിറകുകൾ കരിഞ്ഞു പോയി. ചിറകറ്റ് മലപോലെ സമ്പാതി ദക്ഷിണ സാഗരതീരത്തിൽ ചെന്നു വീണു. ചിറകു നഷ്ടപ്പെട്ട ആ പക്ഷി തനിയ്ക്കിനി ഇര തേടി ജീവിയ്ക്കാൻ ആവില്ലെന്ന് തീരുമാനിച്ചു. ആത്മഹത്യയ്ക്കൊരുങ്ങി. പക്ഷെ അതിനടുത്തുള്ള ഒരു ആശ്രമത്തിൽ താമസിച്ചിരുന്ന നിശാകരൻ എന്ന മുനിയുടെ ഉപദേശങ്ങൾ സമ്പാതിയ്ക്കു അഭയം നല്കി. ജീവിത വിഷമങ്ങളെ ധീരനായി നേരിടുകയാണ് വേണ്ടതെന്ന മുനിയുടെ ഉപദേശങ്ങൾ സമ്പാതിയുടെ ചിന്തകളേയും തീരുമാനങ്ങളെയും സ്വാധീനിച്ചു. "രാമ രാമ" മന്ത്രം ജപിച്ചുകൊണ്ട് അടുത്തുള്ള ഒരു ഗുഹയിൽ സമ്പാതി പാർത്തു. ത്രേതായുഗത്തിൽ ശ്രീരാമചന്ദ്രന്റെ നിർദ്ദേശപ്രകാരം വാനരശ്രേഷ്ഠന്മാർ സീതയെത്തേടി ആ കടൽ തീരത്ത് എത്തുമെന്നും അപ്പോൾ അവർക്ക് സമുദ്രത്തിലുള്ള രാവണന്റെ ലങ്കയെക്കുറിച്ചുള്ള അറിവ് പകർന്നു കൊടുക്കേണ്ട ചുമതല സമ്പാതിയ്ക്കുണ്ടെന്നും. ദൈവീകമായ ആ കർമ്മം നിർവ്വഹിയ്ക്കപ്പെട്ടു കഴിഞ്ഞാൽ സമ്പാതിയുടെ കരിഞ്ഞുപോയ ചിറകുകൾ വീണ്ടും മുളയ്ക്കുമെന്നുള്ള മുനിവാക്യം സത്യമായി വന്നു. സമ്പാതിയ്ക്കു ചിറകുകൾ വീണ്ടും മുളച്ചു. സൂക്ഷ്മദൃഷ്ടിയായ സമ്പാതി ലങ്കയിൽ ശിംശിപാ വൃക്ഷച്ചുവട്ടിൽ ഇരിയ്ക്കുന്ന ജാനകിയെ സൂക്ഷ്മദൃഷ്ടികൾകൊണ്ട് കണ്ട് ആ വിവരം വാനരന്മാരോട് പറഞ്ഞു. സീതയെവിടെയുണ്ടെന്ന് മനസ്സിലാക്കിയതിൽ വാനരന്മാർ വളരെ ആഹ്ലാദിച്ചു. അവരെ അനുഗ്രഹിച്ച് സമ്പാതി പറന്നകന്നു.

സമ്പാതി സാധകന് ഉണ്ടാകുന്ന ആറാം ഇന്ദ്രീയത്തിന്റെ പ്രതീകമാണ്. പുരാണേതിഹാസങ്ങൾ എങ്ങിനെയാണോ ഒരു സാധകന് മാർഗ്ഗദർശനം നല്കുന്നത് (ജഡായു) അതുപോലെ സാധനയുടെ ശരിയായ മാർഗ്ഗം കാട്ടിത്തരുന്ന ഒന്നാണ് സാധനകൊണ്ട് സാധകനിൽ ഉണരുന്ന ആറാം ഇന്ദ്രീയം. ആത്മജ്ഞാനമാകുന്ന സൂര്യമണ്ഡലത്തിലേക്ക് മത്സരിച്ച് പറന്നു ചിറകുകരിഞ്ഞു വീണ ഈ സഹോദരന്മാരുടെ കഥ വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ് നമ്മെ ഓർമ്മിപ്പിയ്ക്കുന്നത്. ഏതു സാധകനും സാധനയുടെ ഫലമായി അതിന്ദ്രീയമായ ഒരു ഉൾക്കാഴ്ച ലഭിയ്ക്കും. സാധാരണ മനുഷ്യർക്കു സാദ്ധ്യമല്ലാത്ത ഭാവിഭൂതവർത്തമാന കാര്യങ്ങൾ അവന്റെ ഉൾക്കാഴ്ച കൊണ്ടവൻ അറിഞ്ഞുവെന്നുവരും. അതുപോലെ തന്നെ പുരാണേതിഹാസങ്ങളിലും വേദങ്ങളിലുമൊക്കെയുള്ള വ്യുൽപത്തി. ഇതും സാധകന് അനാവശ്യമായ ആത്മവിശ്വാസവും താൻ ഒരു വലിയ ആദ്ധ്യാത്മിക പുരുഷനാണെന്ന ഭാവവും ഉണ്ടാക്കും. ഈശ്വരൻ തന്റെ കൈപ്പിടിയിൽ ഒതുങ്ങുന്ന ഒരു ശക്തിയാണെന്ന് കരുതി ഗർവ്വ് മുന്നോട്ടു ചാടും. പക്ഷെ അതിന്ദ്രീയമായ അറിവുകളും, വേദപുരാണ പാണ്ഡിത്യവും ഒക്കെ ഒരതിർത്തിയ്ക്കപ്പുറം സാധകന് സഹായകരമാവില്ല എന്ന സത്യം അവർ പിന്നീടറിയും. ഭാവി പറയുവാനുള്ള കഴിവ് ഉണ്ടാകുക അന്നുവരെയില്ലാത്ത അറിവുകൾ ഉള്ളിൽ ഉണരുക എന്നതൊക്കെ ആദ്ധ്യാത്മിക പാതയരികിലെ ആൽമരങ്ങൾ മാത്രമാണ്. അവയുടെ തണൽ സാധകന് ആശ്വാസവും, പ്രചോദനവും നല്കും എന്നതു ശരി തന്നെ, പക്ഷെ അവയുടെ തണലാണ് തന്റെ അത്യന്തിക ലക്ഷ്യമെന്ന് സാധകൻ കരുതിയാൽ സാധനാ വൈരാഗ്യത്തിന്റെ ചൂടിൽ ചിറകുകൾ കരിഞ്ഞു വീഴുകയേയുള്ളൂ. സമ്പാതി സാധകന്റെ അതീന്ദ്രിയ ജ്ഞാനത്തിന്റെ പ്രതീകമാണ്. വേദങ്ങളും പുരാണങ്ങളും നമുക്കു തരുന്ന അറിവുകൊണ്ട് മാത്രം ആർക്കും ആത്മജ്ഞാനത്തിലെത്താനാവില്ല. സാധനയിൽ നമുക്ക് ചിറകുകൾ കരിഞ്ഞുപോകാതിരിയ്ക്കാൻ സമ്പാതി എന്ന ആറാം ഇന്ദ്രിയം നമ്മുടെ രക്ഷയ്ക്കെത്തണം. സാധകൻ തന്റെ ആറാം ഇന്ദ്രിയംകൊണ്ട് തന്റെ സാധനപഥത്തിലെ വിഘ്നങ്ങളും അതിന്റെ ഹേതുവും മനസ്സിലാക്കണം. മനസ്സ് മായയിൽ പെട്ടുപോകുന്നുവെന്ന് മനസ്സിലാക്കിയാൽ അതിൽ നിന്നും മനസ്സിനെ മോചിപ്പിക്കാനുള്ള ശ്രമങ്ങൾ നടത്തണം. ലങ്കയെന്ന ഭൗതിക ഭ്രമത്തിന്റെ ഉള്ളിൽ പെട്ടിരിക്കുന്ന മനസ്സാകുന്ന സീതയെ തന്റെ സൂക്ഷ്മദൃഷ്ടികൊണ്ട് സമ്പാതിയാകുന്ന അതിന്ദ്രീയ ജ്ഞാനത്തിന് കാണാം.



## ഹനുമാൻ സമുദ്രം ചാടിക്കടക്കുന്ന രംഗത്തിന്റെ പ്രസക്തിയെന്താണ്?

ഘോരമായ ഈ സമുദ്രം എങ്ങിനെ കടക്കും? വാനരന്മാരെ ആ ചിന്ത കുഴച്ചു. അംഗദൻ ഓരോരുത്തർക്കും ചാടുവാൻ കഴിയുന്ന ദൂരം പറയുവാൻ കല്പിച്ചു. ചിലർക്ക് പത്തും അമ്പതും അറുപതും യോജന ചാടിക്കടക്കുവാൻ കഴിയും. എന്നാൽ ലങ്ക നൂറ് യോജന അപ്പുറമാണ് അങ്ങോട്ടും ഇങ്ങോട്ടും നൂറ് യോജന ചാടാനുള്ള കഴിവ് ഉള്ളവർക്കെ ഈ ദൗത്യം സാധിയ്ക്കു. ആർക്കും അതിനാവില്ല. അതു വ്യക്തമായി. അംഗദന് നൂറുയോജന അങ്ങോട്ടു ചാടുക സാദ്ധ്യമെങ്കിലും തിരിച്ചിങ്ങോട്ടു ചാടുക അസാദ്ധ്യം. ജാംബവാന് പ്രായമേറെച്ചെന്നു അതുകൊണ്ട് ഇത്രയും ദൂരം ചാടുക സാദ്ധ്യമല്ല. ഇത്തരത്തിലുള്ള വെളിപ്പെടുത്തലുകൾ വാനരരെ പ്രതിസന്ധിയിലാക്കി. ഒടുവിൽ ജാംബവാൻ ഹനുമാന്റെ അടുത്തെത്തി പറഞ്ഞു.

"അല്ലയോ മഹാനുഭാവാ അങ്ങ് എന്താണ് മിണ്ടാതിരിയ്ക്കുന്നത്. പണ്ട് അങ്ങയുടെ ബാല്യകാലത്ത് സൂര്യനെക്കണ്ട് ഒരു പഴമാണെന്നു തെറ്റിദ്ധരിച്ച് ഭക്ഷിയ്ക്കാൻ മുകളിലേയ്ക്കു ചാടിയതും സൂര്യൻ ഭയന്നതുമൊക്കെ അങ്ങ് മറന്നു പോയൊ? അങ്ങയുടെ കയ്യിലല്ലെ ശ്രീരാമചന്ദ്രൻ അടയാള മോതിരവും വാക്യവുമേല്പ്പിച്ചത്? അപ്പോൾ സീതയെ കണ്ടുമുട്ടാൻ പോകുന്നത് അങ്ങു തന്നെയാണ്. അതിൽ സംശയം വേണ്ട. അങ്ങ് നിസ്സംഗനായിരിയ്ക്കാതെ പ്രവർത്തനക്ഷമതനാകു" ജാംബവാന്റെ വാക്കുകൾ കേട്ട് ഹനുമാൻ ഉണർന്നെണീറ്റു ആകാശം മുട്ടെ ഉയർന്നു നില്ക്കുന്ന ഒരു പാറക്കൂട്ടത്തിന്റെ മുകളിൽ കയറി അച്ഛനായ വായുവിനേയും ഗുരുവായ സൂര്യനേയും തൊഴുതു നിന്നു. പിന്നെ വാനരന്മാരോടെല്ലാം വിട പറഞ്ഞു ആകാശത്തേയ്ക്കു ഹനുമാൻ കുതിച്ചുയർന്നു.

നമ്മുടെ മനസ്സ് ദുഃഖത്തിലാഴുമ്പോൾ ആ ദുഃഖത്തിൽ നിന്നു കരകയറുവാൻ നമ്മുടെ ജീവിതത്തിൽ നമുക്ക് വരദാനമായിക്കിട്ടിയ മഹനീയ മുഹൂർത്തങ്ങളെക്കുറിച്ച് ചിന്തിയ്ക്കുകയാണ് ഒരു മാർഗ്ഗം. അതു പോലെ മനസ്സ് പരാജയത്തിന്റെ കയ്പുനീർ കുടിച്ച് വശനാകുമ്പോൾ ജീവിതവിജയം നേടിയ നിമിഷങ്ങളുടെ മധുര സ്മൃതികൾ അയവിറക്കണം.

അപ്പോൾ പരാജയത്തിന്റെ കയ്പ്നീർ മാഞ്ഞു പോകും. നമ്മിലുള്ള ഗുരുത്വത്തിന്റെ ശക്തി ഉണർന്നാൽ നമുക്ക് അപ്രാപ്യമായി ഒന്നുമില്ല.



## ഹനുമാൻ എന്ന പ്രതീകത്തെ ഒന്നുകൂടി വിശദീകരിക്കാമോ

രാമായണത്തിൽ ശ്രീരാമനോടൊപ്പം പ്രാധാന്യം ലഭിച്ച ഒരു കഥാപാത്രമാണ് ഹനുമാൻ. ശിവന്റെ മാനസ പുത്രനായ ഹനുമാൻ ഗുരുവിന്റെ പ്രതീകമായിട്ടാണ് രാമായണത്തിലുടനീളം നില്ക്കുന്നത്. സാധകന്റെ ജീവിതത്തിൽ ഏറ്റവും പ്രധാനപ്പെട്ട കഥാപാത്രമാണ് ഗുരു. ഗുരുവിന് ബ്രഹ്മാവും, വിഷ്ണുവും, ശിവനും ചേർന്ന ശക്തിയായും പരബ്രഹ്മത്തിനു തുല്യമായും സാധകൻ കരുതുന്നു. സാധനയുടെ പാതയിലേയ്ക്കു സാധകനെ പിടിച്ച് കയറ്റുന്നത് ഗുരുവായതുകൊണ്ട് ഗുരു തന്നെയാണ് ബ്രഹ്മാവ്, വൈരാഗ്യം നില നിറുത്തുവാൻ സാധകൻ എപ്പോഴും ആശ്രയിക്കുന്നതും ഗുരുവിനെത്തന്നെ. അപ്പോൾ ഗുരു വിഷ്ണുവാണ്. സാധകന് കൈവല്യം നല്കി സാധകന്റെ ആദ്ധ്യാത്മിക ദാഹം അവസാനിപ്പിയ്ക്കുന്നതും ഗുരു തന്നെയാണ്. അതുകൊണ്ട് ഗുരു തന്നെയാണ് പരമശിവനും.

സാധനാജീവിതത്തിൽ സ്വാമി ഗുരുവിന്റെ പ്രാധാന്യത്തെക്കുറിച്ചു പറഞ്ഞപ്പോൾ എന്റെ ഗുരു സ്വാമി അശ്വതിതിരുനാൾ, അദ്ദേഹത്തിന്റെ ഗുരുവിനെ (സ്വാമി സത്യാനന്ദ സരസ്വതിയെ) കണ്ടെത്തിയ സാഹചര്യം എന്നോട് പറഞ്ഞത് ഞാനോർത്തു.

എന്റെ സ്വാമി അദ്ദേഹത്തിന്റെ ഗുരുവിനെ കാണുന്നത് സ്വാമിയുടെ ഇരുപതാം വയസ്സിലാണ്. തിരുവനന്തപുരത്ത് യൂണിവേഴ്സിറ്റി കോളേജിൽ ഇംഗ്ലീഷ് ഐച്ഛികവിഷയമായി എടുത്ത് ബി.എ.യ്ക്കു പഠിയ്ക്കുമ്പോഴാണ് അദ്ദേഹം സ്വാമി സത്യാനന്ദസരസ്വതിയെക്കുറിച്ച് കേൾക്കുന്നത്. തിരുവനന്തപുരം നഗരത്തിന്റെ പ്രാന്തപ്രദേശത്തിലുള്ള ചേങ്കോട്ടുകോണം എന്ന ഗ്രാമത്തിൽ ശ്രീരാമദാസ ആശ്രമത്തിന്റെ അധിപതിയായിരുന്നു സ്വാമി സത്യാനന്ദസരസ്വതി. ശ്വാസം പിടിച്ചു വച്ചാൽ അരമണിക്കൂർ നേരം അതു പോലെയിരിയ്ക്കുന്ന ഒരു

സന്യാസിയുണ്ടെന്ന് എന്റെ ഗുരുവിന്റെ ഒരു ബന്ധു പറഞ്ഞപ്പോൾ അന്ന് ശശികുമാറായിരുന്ന എന്റെ ഗുരു തർക്കിച്ചു. അങ്ങനെ ലോകാത്താർക്കും സാധിയ്ക്കില്ല എന്നായിരുന്നു ശശികുമാറിന്റെ വാദം. തന്റെ വാദം ശരിയാണെന്ന് തെളിയ്ക്കാൻ വേണ്ടി ചേങ്കോട്ടുകോണം ആശ്രമത്തി ലെത്തി സ്വാമിയെ കാണാൻ ബന്ധു ശശികുമാറിനെ ക്ഷണിച്ചു. (ഈ ബന്ധുവാണ് എയർഫോഴ്സിൽ പൈലറ്റായി ഗ്രൂപ്പ് ക്യാപറ്റൻ വരെ യായി സേവനമനുഷ്ഠിച്ചശേഷം വിരമിച്ച് സ്വന്തമായി ഒരു ഹെലികോപ്റ്റർ ട്രാൻസ്പോർട്ട് ആരംഭിച്ച കിംങ്ങ് എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന കെ. എൻ. ജി നായർ). രണ്ടുപേരും ഒരു സ്ഥലം നിശ്ചയിച്ച് അവിടെ കണ്ടുമുട്ടിയിട്ട് ആശ്രമത്തിലേക്ക് പോകാനായി പദ്ധതിയിട്ടു. പദ്ധതി നട ന്നില്ല. കാരണം ഇരുവരും ഒരു റെയിൽവേ പാലത്തിന്റെ അരികിൽ വച്ചു കണ്ടുമുട്ടണമെന്നാണ് പദ്ധതിയിട്ടത്. ഒരാൾ പാലത്തിന്റെ ഒരു വശത്തും മറ്റെയാൾ മറുവശത്തും നിന്ന് പരസ്പരം മനസ്സാ ശപിച്ചു സമയം കള ഞ്ഞത് തന്നെ മിച്ചം. പിന്നീട് മാസങ്ങൾക്കുശേഷം ശശികുമാർ താമസി ച്ചിരുന്ന വീടിന്റെ അടുത്തുള്ള ഒരു വീട്ടിലെ പ്രേംചന്ദ് എന്ന യുവാവാണ് അദ്ദേഹത്തെ തന്റെ ഗുരുവിന്റെ അരികിലേക്ക് കൊണ്ടു പോകുന്നത്. (ആ മാന്യവ്യക്തി പിന്നീട് ഒരു പ്രൈവറ്റ് സെക്ടർ കമ്പനിയുടെ വൈസ് പ്രസിഡന്റായി).

"ആരാധന നടത്തുമ്പോൾ ഹനുമാന്റെ തനി രൂപത്തിലാകും ആ സ്വാമി" എന്ന് പ്രേംചന്ദ് പറഞ്ഞത് ശരിയാണൊ എന്നറിയാനാണ് ശശികുമാർ അന്നവിടെ പോയത്. അന്ന് സ്വാമിയുടെ ആരാധനാരീതി കണ്ട് ശശികുമാർ വളരെ ആകൃഷ്ടനായി. ആരാധനാ സമയത്ത് അവിടെ അന്ത രീക്ഷത്തിൽ അനുഭവപ്പെടുന്ന ആദ്ധ്യാത്മിക അനുഭൂതി ആ ചെറുപ്പക്കാ രനെ വല്ലാണ്ടു സ്വാധീനിച്ചു. സ്വാമിയുടെ വാക്കുകളിൽ പറഞ്ഞാൽ "എന്റെ ഗുരുവിന്റെ വ്യക്തിത്വത്തിന്റെ ഏറ്റവും ആകർഷണീയമായി എനിയ്ക്കു തോന്നിയത് ആ മനുഷ്യനിൽ നിറഞ്ഞു തുളുമ്പിയിരുന്ന പുരുഷത്വമാണ്. അന്നോളം ഞാൻ കണ്ടിട്ടുള്ളതും, പോയി വന്ദിച്ചിട്ടുള്ള തുമായ എല്ലാ സന്യാസിമാരും ഒരതിർത്തിവരെ ഒരു സാധു സ്വഭാവഭാവ മുള്ളവരായിരുന്നു. എന്നാൽ എന്റെ ഗുരു ഒരു സിംഹത്തിന്റെ പ്രൗഢിയും തലയെടുപ്പുമുള്ളയാളായിരുന്നു. അദ്ദേഹം എന്തു പറയുന്നുവോ അതി നെക്കുറിച്ച് അദ്ദേഹത്തിന് നൂറ് ശതമാനം ഉറപ്പുണ്ടായിരുന്നു. അതൊരു കൊടുങ്കാറ്റിന്റെ ആൾരൂപമായിരുന്നു. ഞാനന്ന് ഷെല്ലിയുടെ 'ഓഡ് റ്റു ദി വെസ്റ്റ് വിൻഡ്' എന്ന് ഇംഗ്ലീഷ് കവിത പഠിയ്ക്കുന്ന സമയമായിരുന്നു.

വടക്കൻ കാറ്റിന്റെ പ്രചണ്ഡതാണ്ഡവം കണ്ട് അതിനോട് ലോകത്തെ ഇളക്കി മറിയ്ക്കാനുള്ള വിപ്ലവ ശക്തി എനിയ്ക്കു പകർന്നു തരു എന്ന് പറഞ്ഞു നില്ക്കുന്ന ഷെല്ലിയെപ്പോലെയാണ് ഞാനെന്റെ ഗുരുവിന്റെ മുമ്പിൽ നിന്നത്. ഈ ലോകത്തിലെന്തോ കാര്യമായി ചെയ്യാൻ വേണ്ടിയാണ് ഞാൻ ഭൂമിയിലെത്തിയത് എന്ന തോന്നൽ ശൈശവത്തിലേ എനിയ്ക്കുണ്ടായിരുന്നു. ഒരു സാധാരണ ജീവിതത്തിലേക്ക് എന്നെ പോകാൻ വിടാതെ വ്യത്യസ്ഥവും ഉപയോഗപ്രദവുമായ ഒരു ജീവിതപാതയിലേയ്ക്കെന്നെ തള്ളി വിടാൻ കഴിയുന്ന ഒരു വ്യക്തിയുടെ പ്രചോദനം എനിയ്ക്കു വളരെ ആവശ്യമായിരുന്നു. എന്റെ അന്തരാത്മാവ് അതിനു വേണ്ടിയാണ് ചുറ്റും തിരഞ്ഞിരുന്നത്. എന്റെ ഗുരുവിനെ ആദ്യമായിക്കണ്ട നിമിഷം തന്നെ ഒരു കാര്യം എനിയ്ക്കു മനസ്സിലായി ഇതു വെറും ഒരു യാദൃശ്ചിക വരവല്ല. ഇതൊരു തീർത്ഥാടനത്തിന്റെ തുടക്കമാണെന്ന്."

ശശികുമാറിന്റെ തോന്നൽ സത്യമായിരുന്നു. അതൊരു തുടക്കമായിരുന്നു. ഒരു സന്ധ്യാനേരത്താണ് ശശികുമാർ തന്റെ ഗുരുവിനെ കാണുന്നത്. പിന്നീട് ആശ്രമത്തിലെ ക്ഷേത്രത്തിൽ നടന്ന ആരാധന തീർന്നപ്പോൾ രാത്രി പത്തുമണിയായി. പിന്നെയാണ് ഗുരുവും ശിഷ്യനുമായുള്ള ആദ്യ സംഭാഷണം നടക്കുന്നത്. രാത്രി ഏറെ ചെല്ലുന്നതുവരെ ഇരുവരും സംസാരിച്ചിരുന്നു. ഇരുവരും എന്ന പ്രയോഗം ശരിയായിരിയ്ക്കില്ല. സ്വാമി സംസാരിച്ചു ശശികുമാർ കേട്ടിരുന്നു എന്നതാവും ശരി. പല ഗുരുക്കന്മാരെയും പോയി കണ്ട് അവർ പറയുന്നതെല്ലാം വളരെ ബഹുമാനത്തോടു കൂടി കേട്ടിരിയ്ക്കുക. ഒടുവിൽ പെട്ടെന്ന് യുക്തിയുക്തമായ ചോദ്യങ്ങളുടെ ശരങ്ങൾ തൊടുത്തു വിടുക. അത് ആ ചെറുപ്പക്കാരന്റെ രീതിയായിരുന്നു. അങ്ങനെ ചോദിയ്ക്കുമ്പോൾ ആ ഗുരു പതറുമോ? അതായിരുന്നു അന്വേഷണത്തിന്റെ സ്റ്റൈൽ. ഇവിടെയും അത് തന്നെയാണ് നടന്നത്. മണിക്കൂറുകളോളം ഗുരു പറയുന്നതെല്ലാം നിലത്തിരുന്നു വളരെ അത്യാദരപൂർവ്വം കേട്ട ആ പയ്യൻ പെട്ടെന്ന് അദ്ദേഹത്തിന്റെ മുമ്പിൽ കസേര പിടിച്ചിട്ടിരുന്നു. ആ യുവാവ് ആ യതിവര്യന്റെ കണ്ണിലേയ്ക്കുറ്റു നോക്കി ചോദിച്ചു.

"അങ്ങ് പറയുന്നതെല്ലാം സത്യത്തിൽ വെറും നുണകളല്ലേ?"

ഇനി എന്റെ ഗുരുവിന്റെ വാക്കുകളിൽ തന്നെ ഞാൻ ആ കഥ പറയട്ടെ.

എന്റെ ഇത്തരത്തിലുള്ള ചോദ്യം ചെയ്യൽ ഞാൻ കണ്ടിട്ടുള്ളമിയ്ക്ക

ഗുരുക്കന്മാരേയും ദേഷ്യം പിടിപ്പിച്ചിട്ടുണ്ട്. ചിലരെ പേടിപ്പിച്ചിട്ടുമുണ്ട്. പക്ഷെ എന്റെ ഗുരുവിന്റെ മുഖത്ത് ഒരു നേരിയ മാംസപേശിയുടെ ചലനം പോലും ഞാൻ കണ്ടില്ല. കണ്ണുകളിൽ, ഇത്തരത്തിലൊരു ഭാവമാറ്റം താൻ പ്രതീക്ഷിച്ചിരുന്നു എന്ന ഒരു ഭാവം. അപ്പോൾ ഞാൻ മൂന്നു ചോദ്യങ്ങൾ അദ്ദേഹത്തോടു ചോദിച്ചു. ആദ്യചോദ്യം. "ദൈവം ഉണ്ടോ?" സ്വാമിയുടെ ഉത്തരം. "ഉണ്ട്."

എന്റെ ചോദ്യം "അങ്ങ് കണ്ടിട്ടുണ്ടോ?".

ഉത്തരം. "ഉണ്ട്".

മൂന്നാമത്തെ ചോദ്യം.

"എനിയ്ക്കു കാണിച്ചു തരാൻ പറ്റുമൊ?"

ഈ മുന്നാമത്തെ ചോദ്യം കേട്ടപ്പോൾ സ്വാമി പറഞ്ഞു.

"നിന്റെ രണ്ടു ചോദ്യങ്ങൾക്ക് ഞാൻ 'അതെ' എന്ന് ഉത്തരം തന്നു. ഇനി ഞാനൊരു ചോദ്യം ചോദിയ്ക്കും അതിന് നീ "അതെ"യെന്ന് ഉത്തരം തന്നാൽ മാത്രമെ ഞാൻ നിന്റെ മൂന്നാമത്തെ ചോദ്യത്തിനു ഉത്തരം തരു".

അതു കേട്ട് ഞാൻ പറഞ്ഞു.

"ശരി സ്വാമി ചോദിയ്ക്കണം"

"ഒരു ആനയുടെ ഉടമസ്ഥൻ ആനയും കൊണ്ട് റോഡിലൂടെ പോകുന്നു. വഴിവക്കത്തിരിയ്ക്കുന്ന ഒരു ഭിക്ഷക്കാരൻ ചോദിയ്ക്കുന്നു.

"ഈ ആനയ്ക്കെന്താ വില?"

ആ ചോദ്യത്തിന് ആനയുടെ മുതലാളി ശരിയായ ഒരു ഉത്തരം പറയുമൊ? ഇല്ല. കാരണം ആ ഭിക്ഷക്കാരന് അത് വാങ്ങുവാനുള്ള കരുത്ത് ഉണ്ടാകാൻ യാതൊരു സാദ്ധ്യതയുമില്ല. ഇവിടെ നീ എന്നോടു ചോദിയ്ക്കുന്നു. ദൈവത്തെ കാണിച്ചു തരാമോയെന്ന്. ഞാൻ കാണിച്ചു തരാമെന്ന്. പറഞ്ഞാൽ അതു കാണുവാനുള്ള ശക്തിയും കഴിവും നിനക്കുണ്ടോ?

"ഉണ്ട്". ഞാൻ ഉറച്ച ശബ്ദത്തിലാണത് പറഞ്ഞത്. ശബ്ദം അല്പം ഉയർന്നു പോയി. അതു അഹങ്കാരത്തിന്റെ ശബ്ദമല്ലായിരുന്നു. ഒരു നിശ്ചയ ദാർഢ്യത്തിന്റെ ശബ്ദമായിരുന്നു. സ്വാമിജിയ്ക്ക് അതിന്റെ അന്തസത്ത പെട്ടെന്ന് പിടികിട്ടി.

"അതു നേടാൻ ധാരാളം കഷ്ടപ്പെടേണ്ടി വരും".

"തയ്യാറാണ്".

"എന്തും ഉപേക്ഷിയ്ക്കേണ്ടി വരും".

"എന്തും ഉപേക്ഷിയ്ക്കാം".

പിന്നെ അവിടെ ഒരു നിശബ്ദതയായിരുന്നു. ഞാൻ സ്വാമിയുടെ കണ്ണിൽ നിന്ന് കണ്ണെടുക്കാതെ നോക്കിയിരുന്നു. "നിന്റെ ജീവിതം ഇനി പഴയതു പോലാകാൻ പോകുന്നില്ല". ആരോ ഉള്ളിൽ നിന്നു പറയുന്നതുപോലെയെനിക്ക് തോന്നി.

സ്വാമി പിന്നെ പുഞ്ചിരിച്ചു. എന്റെ തലയ്ക്കു സ്നേഹപൂർവ്വം ഒരു തട്ടു തട്ടി.

"കൊള്ളാം. നിനക്കത് പറ്റും".

അദ്ദേഹം അല്പം ഭസ്മമെടുത്ത് എന്റെ നെറ്റിയിലിട്ടു. പിന്നെ ദൃഢമായ ശബ്ദത്തിൽ പറഞ്ഞു.

"ശരി. എങ്കിൽ ഇന്നു തൊട്ട് തുടങ്ങിയ്ക്കൊ".

ആശ്രമമണ്ഡപത്തിൽ നിന്ന് ഒഴുകി വരുന്ന രാമായണ ആലാപനത്തിലേയ്ക്കു സ്വാമിയുടെ ശ്രദ്ധ അല്പനേരം പോയി. പിന്നെ അതിൽ നിന്നുണർന്ന് ചോദിച്ചു.

"ആ രാമായണത്തിന്റെ ഭാഗം നിനക്കറിയാമൊ?"

"ഇല്ല" ഞാൻ പറഞ്ഞു.

അദ്ദേഹം മേശപ്പുറത്തിരുന്ന ഒരു രാമായണമെടുത്ത് അതു നിവർത്തി. അതിൽ നിന്നൊരു ഭാഗം തിരഞ്ഞെടുത്തു. ശ്രീരാമൻ നല്കുന്ന ലക്ഷ്മണോപദേശമായിരുന്നു അത്.

"അന്യാക്ഷേപാദികളും സഹിച്ച് എന്നു തുടങ്ങി വികല്പങ്ങളേതുമേ ഉണ്ടാകൊലാ" എന്ന ഭാഗം വരെ എന്നെക്കൊണ്ട് വായിപ്പിച്ചു പിന്നെ പറഞ്ഞു.

"ഇരുപത്തിയഞ്ച് ഉപദേശങ്ങളുണ്ട് ഇതിൽ. ഇവയെ മനനം ചെയ്യണം. കാണാതെ പഠിയ്ക്കണം. ഈ ഉപദേശങ്ങളെ അടിസ്ഥാനമാക്കി ജീവിയ്ക്കുകയും വേണം. തയ്യാറുണ്ടോ?"

"ഉണ്ട്" ഞാൻ പറഞ്ഞു.

"അതിനുവേണ്ടി എന്തും ഉപേക്ഷിയ്ക്കാമോ?"

"തീർച്ചയായും".

"ഇപ്പോൾ വലുതെന്നും പ്രധാനപ്പെട്ടതെന്നു തോന്നുന്ന എന്തും?"

"എന്തും ഞാൻ ഉപേക്ഷിയ്ക്കാം".

"ഉറപ്പാണല്ലോ?

"ഉറപ്പ്".

"എങ്കിൽ ഞാൻ പറയുന്ന വഴി നടക്കണം".

"തീർച്ചയായും".

"എന്തു പ്രതിസന്ധിവന്നാലും മാറരുത്".

"ഇല്ല".

അവിടെയായിരുന്നു എന്റെ സാധനായാത്രയുടെ ഔദ്യോഗികമായ ആരംഭം. പിന്നീട് ഞാൻ പല പ്രാവശ്യം സ്വാമിയെ സന്ദർശിച്ചു. യംഗ് മെൻസ് ഹിന്ദു അസോസിയേഷൻ എന്ന പേരിൽ ഒരു യുവ ജന സംഘടന ഞാനും എന്റെ സുഹ്രുത്തുകളും ചേർന്ന് പടുത്തുയർത്തി. സ്വാമിജിയായിരുന്നു ആ സംഘടനയുടെ മാർഗ്ഗദർശി. അതിന്റെ പ്രവർത്ത നങ്ങൾ സംബന്ധിച്ച് പലതവണ ഗുരുവിനോടൊപ്പം യാത്ര ചെയ്യാനും, പ്രഭാഷണങ്ങൾ കേൾക്കാനും, സ്വകാര്യ ചർച്ചകൾ നടത്താനും, പലതിലും ചേർന്നു പ്രവർത്തിയ്ക്കാനും എനിയ്ക്കു കഴിഞ്ഞു. എന്റെ സാധനയുടെ ശാസ്ത്രീയമായ രൂപീകരണത്തിൽ അദ്ദേഹം പല ഉപദേശങ്ങളും നല്കി. ആരാധനാ സമയത്ത് വളരെയധികം എന്നെ അനുഗ്രഹിച്ചു. ഒരിയ്ക്കലും ഒരാളെ നേരിട്ട് ഉപദേശിയ്ക്കുന്ന ഒരു രീതിയായിരുന്നില്ല അദ്ദേഹത്തി ന്റേത്. വളരെ യാദൃശ്ചികമെന്നമട്ടിൽ പറയുന്ന കാര്യങ്ങളിൽ നമുക്ക് വേണ്ടത് ഉണ്ടാകും. അതു തിരഞ്ഞെടുത്തു നമ്മുടേതാക്കേണ്ടതു നമ്മുടെ ചുമതലയാണ്. അദ്ദേഹത്തിന്റെ ഗുരുവിന്റെ (ശ്രീ നീലകണ്ഠഗുരുപാദ രുടെ) രീതി ഇതിനേക്കാൾ കഠിനമായിരുന്നു. പലപ്പോഴും അദ്ദേഹത്തിന്റെ നോട്ടങ്ങളിൽ നിന്നാണ് എന്റെ ഗുരു പലതും പഠിച്ചിട്ടുള്ളതും മനസ്സിലാ ക്കിയിട്ടുള്ളതും. ഞാനന്ന് സിനിമാരംഗത്ത് സഹസംവിധായകനായി പ്രവർത്തിയ്ക്കുന്ന കാലമാണ്. പടിപടിയായി ഉയർന്ന് ഞാൻ ഒരു തിര ക്കഥാകൃത്തായി. സ്വന്തമായി ഒരു ചലച്ചിത്രം സംവിധാനം ചെയ്യണമെ ന്നതിന്റെ ആലോചനയും, സന്നാഹങ്ങളും ഒത്തുചേർന്നുവന്നിരുന്ന കാലം. കുങ്കുമം വാരികയിൽ വിജനവീഥി എന്ന പേരിൽ ഞാനൊരു നോവൽ എഴുതിയിരുന്നു. അതിനെ അടിസ്ഥാനമാക്കി ഒരു സിനിമ നിർമ്മിയ്ക്കാൻ

ഒരു പ്രൊഡ്യൂസർ മുന്നോട്ടു വന്നു. ഞങ്ങൾ അതിന്റെ ലൊക്കേഷനുകളും കണ്ടു. അപ്പോഴാണ് ഗുരു എന്നോട് സിനിമാരംഗം വിട്ടിട്ട് പൂർണ്ണമായി ആദ്ധ്യാത്മിക സാധനയിൽ ശ്രദ്ധ കേന്ദ്രീകരിയ്ക്കാൻ ആജ്ഞാപിയ്ക്കുന്നത്. സത്യത്തിൽ അത് മാത്രമാണ് സ്വാമി എന്നോട് നേരിട്ട് ആജ്ഞാപിച്ചിട്ടുള്ള ഏകകാര്യം. എന്നെ സംബന്ധിച്ചിടത്തോളം അത് അങ്ങേയറ്റം വിഷമമുള്ള ഒരു കാര്യമായിരുന്നു. ജീവിതത്തിൽ നിത്യവും സാധനയനുഷ്ഠിയ്ക്കണമെന്ന ആഗ്രഹം എനിയ്ക്കുണ്ടായിരുന്നുവെങ്കിലും ഒരിയ്ക്കലും ഒരു മുഴുവൻ സമയസാധകനാകാൻ ഞാൻ ആഗ്രഹിച്ചിരുന്നില്ല. സ്വാമി പറയുന്നത് അനുസരിച്ചാൽ എന്റെ എല്ലാ ചലച്ചിത്ര സങ്കല്പങ്ങളും ഒറ്റയടിയ്ക്കു തകരുമെന്നത് എനിയ്ക്കുറപ്പായിരുന്നു. എന്റെ സാഹിത്യ പ്രവർത്തനത്തിനും അതു കുറേയേറെ വിഘാതങ്ങൾ സൃഷ്ടിയ്ക്കും. ജീവിതത്തിന്റെ പലരസങ്ങളും ഉപേക്ഷിയ്ക്കേണ്ടി വരും. പക്ഷെ അന്ന് സ്വാമിയുടെ മുമ്പിൽ വച്ച് എന്തിനും ഞാൻ തയ്യാറാകും ഈശ്വരനെ കണ്ടെത്താൻ എന്ന എന്റെ വാക്കുകൾ തള്ളിക്കളയുവാൻ എനിയ്ക്കാവുമായിരുന്നില്ല. ഗുരുവിനെ സാക്ഷാൽ ഈശ്വരനായിക്കണ്ടുകൊണ്ടുള്ള എന്റെ പൂജകൾ വെറും ഭാവനയായിരുന്നില്ല. ഗുരു പറഞ്ഞാൽ എന്തും ചെയ്യും. മരിയ്ക്കാൻ പറഞ്ഞാൽ മരിയ്ക്കും. അത്രകണ്ടുറച്ചതായിരുന്നു എന്റെ മാനസികാവസ്ഥ. അന്നു ഞാൻ ഒരു ക്ഷേത്രത്തിന്റെ പുനരുദ്ധാരണ ചുമതലയും ഏറ്റെടുത്തു കഴിഞ്ഞിരുന്നു. പൂജിയ്ക്കാനാളില്ലാത്തതുകൊണ്ട് ഞാനായിരുന്നു അവിടെ പൂജ. വളരെ ചെറുപ്പത്തിലെ വീട്ടിലെ പൂജാമുറിയിൽ പൂജയും, ഹോമവും, ധ്യാനവും ചെയ്തിരുന്നു. എനിയ്ക്ക് അത് പ്രയാസമായിരുന്നില്ല. സ്വാമിജി അവിടെ വന്ന് വിളക്കുകൊളുത്തി എന്റെ തീവ്ര സാധന ഉത്ഘാടനം ചെയ്തു. അദ്ദേഹത്തിന്റെ ഗുരുവായ ശ്രീ നീലകണ്ഠ ഗുരുപാദരുടെ പ്രതിമയും ഒരു പിടി ഭസ്മവും, ഒരു പിച്ചച്ചട്ടിയും നല്കി. അന്ന് തൊട്ടാണ് ഞാൻ പൂർണ്ണമായും ഒരു സാധകനായി മാറുന്നതും തുടർന്ന് ഈശ്വര സാക്ഷാത്ക്കാരത്തിലെത്തുന്നതും. ഞാനും എന്റെ ഗുരുവും തമ്മിൽ മൂന്നോ നാലോ തവണയേ പിന്നെക്കണ്ടിട്ടുള്ളൂ. പിന്നീട് ഗുരു എന്റെ ആശ്രമത്തിൽ വരുന്നത് അദ്ദേഹത്തിന്റെ സമാധിയ്ക്കല്പം മുമ്പാണ്. ആശ്രമത്തിലെ ഹനുമദ് പ്രതിഷ്ഠയുടെ അന്ന്. ആ ദിവസം സ്വാമി ആശ്രമത്തിലെത്തി എന്നെ അനുഗ്രഹിച്ചത് എന്റെ വിജയകരമായ സാധനാ ജീവിതത്തിന് ഈശ്വരൻ തന്ന ഏറ്റവും വലിയ സമ്മാനമായിരുന്നു. ഇത്രയും വർഷങ്ങൾ മാർഗ്ഗഭ്രംശം സംഭവിയ്ക്കാതെ

സാധനാ മാർഗ്ഗത്തിൽ പിടിച്ചു നിന്നു. തന്റെ ശിഷ്യൻ എന്നതിൽ സ്വാമി യ്ക്കുള്ള അഭിമാനം ആ കണ്ണുകളിൽ വ്യക്തമായിരുന്നു. ഹനുമദ്വിഗ്രഹത്തെ പ്രതിഷ്ഠിച്ച് കർപ്പൂരം കത്തിച്ച് തന്റെ പ്രിയശിഷ്യനെ സർവ്വ ചുമതലകളും ഏല്പിച്ച് അദ്ദേഹം അനുഗ്രഹിച്ചു. പിന്നെ ആ മഹാഗുരു ചിരിച്ചു കൊണ്ടു പറഞ്ഞു "ഞാനിനി ഒരു മൂലയിലൊതുങ്ങി ഇരിയ്ക്കുവാൻ പോകുകയാണ്. ഈ കർപ്പൂര ദീപം ഇനി നിനക്ക്." അതു പറയുമ്പോൾ ആരും ചിന്തിച്ചില്ല സ്വാമി സത്യാനന്ദ സരസ്വതി അദ്ദേഹ ത്തിന്റെ ദിവ്യസമാധിയെക്കുറിച്ചാണ് ആ വാക്കുകളിലൂടെ സൂചിപ്പിയ്ക്കു ന്നതെന്ന് ഏതാനും ദിവസങ്ങൾക്കകം സ്വാമി സത്യാനന്ദ സരസ്വതി മഹാസമാധിയായി.

എന്നെ സാധനയിൽ വിജയിപ്പിച്ചതും ഈശ്വരസാക്ഷാത്ക്കാരത്തി ലെത്തിച്ചതും ഏതു ശക്തിയായിരുന്നുവെന്നു ചോദിച്ചാൽ എന്റെ ഗുരുഭക്തിയെന്നൊരു ഉത്തരമേ എനിയ്ക്കുള്ളൂ. ഗുരു തന്നെയാണ് സാധകന് ദൈവം. സ്വന്തം ഗുരുവിനെ ദൈവമായി കാണാൻ കഴിയാത്ത വർക്ക് സാധന ഒരു അധരവ്യായാമം മാത്രം. സത്യത്തിൽ ആദ്ധ്യാത്മിക വിഷയത്തിൽ പഠിയ്ക്കാൻ ഒരു പാഠമേയുള്ളൂ ഗുരുത്വം. (സ്വാമി ഹനുമാ നെക്കുറിച്ചു അന്നു പറഞ്ഞ കാര്യങ്ങൾ എന്റെ മനസ്സിൽ ഇപ്രകാരം ഗുരുവിനെക്കുറിച്ചുള്ള നൂറായിരം ചിന്തകൾ ഉണർത്തി വിട്ടു.)



### സമുദ്രലംഘന യാത്രയിൽ ഹനുമാൻ കണ്ടുമുട്ടുന്ന കഥാപാത്രങ്ങൾ എന്തിന്റെയൊക്കെ പ്രതീകങ്ങളാണ് ?

രാമബാണം പോലെ ഹനുമാൻ ആകാശമാർഗ്ഗേണ കുതിച്ചു അഗാധ മായ ആഴവും മകരമത്സ്യങ്ങളുമൊക്കെയുള്ള സാഗരത്തിന്റെ മുകളിലൂടെ ഹനുമാൻ പറന്നു പോകുന്ന കാഴ്ച കണ്ട് ദേവന്മാർ ഹനുമാനെയൊന്നു പരീക്ഷിയ്ക്കുവാൻ തന്നെ തീരുമാനിച്ചു. അവർ നാഗമാതാവായ സുരസ യോട് ഹനുമാന്റെ വഴിയിൽ വിഘ്നങ്ങൾ സൃഷ്ടിയ്ക്കുവാൻ അഭ്യർത്ഥിച്ചു. സുരസ ഹനുമാന്റെ വഴി തടഞ്ഞു അതുവഴി പോകുന്ന ഏതു ജീവിയേയും തന്റെ ഭക്ഷണമാക്കാമെന്ന് ദേവന്മാർ കല്പിച്ചിട്ടു

ണ്ടെന്ന് സുരസ പറഞ്ഞു. വാ പിളർന്നു നില്ക്കുന്ന സുരസയെ കണ്ട പ്പോൾ ഹനുമാൻ ഒരു യോജന വളർന്നു. അപ്പോൾ സുരസ അതിനേ ക്കാൾ വലുതായി വാ തുറന്നു. ഹനുമാൻ അതിലും വലുതായി. സുരസ അതിനൊപ്പം വാ വലുതായി തുറന്നു. പെട്ടെന്ന് ഹനുമാൻ ഒരു വണ്ടിന്റെ യത്രയായി ശരീരത്തെ ചുരുക്കി, സുരസയുടെ വായിൽ കടന്ന്, അതി ശീഘ്രം പുറത്തുവന്നു. എന്നിട്ടു സുരസയോട് പറഞ്ഞു.

"ഞാനിതാ ദേവിയുടെ ഉള്ളിൽ നിന്നും പുറത്തുവന്നിരിയ്ക്കുന്നു. അപ്പോൾ ഞാൻ അമ്മയുടെ മകനാണ്. ശ്രീരാമചന്ദ്രന്റെ കാര്യാർത്ഥം പോകുന്ന എന്നെ അനുഗ്രഹിച്ചയ്ക്കണം".

അതു കേട്ട് സന്തുഷ്ടയായ സുരസ ഹനുമാന്റെ നയത്തേയും, യുക്തി ശക്തിയേയും പ്രശംസിച്ചു. ലങ്കയിലെത്തി രാമകാര്യം സാധിയ്ക്കാനുള്ള ശക്തിയും, ബുദ്ധിയും, നയവുമൊക്കെ ഹനുമാനുണ്ടോയെന്ന് തന്നിലൂടെ ദേവന്മാർ പരീക്ഷിയ്ക്കുകയായിരുന്നുവെന്ന സത്യം സുരസ വെളിപ്പെടുത്തി, ഹനുമാനെ അനുഗ്രഹിച്ചു കടന്നു പോയി.

ഹനുമാന്റെ യാത്രയിൽ ഹനുമാനെ സഹായിയ്ക്കാനായി സമുദ്രത്തിനുള്ളിൽ രഹസ്യമായി പാർത്തിരുന്ന മൈനാകം എന്ന പർവ്വതം ഉയർന്നു വന്നു. പണ്ട് പർവ്വതങ്ങൾക്ക് ചിറകുണ്ടായിരുന്നുവെന്നും മാലോകർക്ക് പർവ്വതങ്ങളുടെ യാത്ര ഒരു ശല്യമായപ്പോൾ ദേവേന്ദ്രൻ തന്റെ വജ്രായുധംകൊണ്ട് ആ ചിറകുകളരിഞ്ഞു വീഴ്ത്തിയെന്നുമാണ് കഥ. അന്ന് ഇന്ദ്രനിൽ നിന്ന് സാഗരം മൈനാകത്തെ ഒളിപ്പിച്ചു. തന്റെ സുഹൃത്തായ വായുഭഗവാന്റെ പുത്രൻ ഒരു മഹത്തായ കാര്യ സാദ്ധ്യത്തിനായി പോകുമ്പോൾ ആ പുത്രന് വിശ്രമിയ്ക്കാനായി ഒരിടം നല്കുവാനാഗ്രഹിച്ച സാഗരത്തിന്റെ ദേവനായ വരുണന്റെ ആജ്ഞപ്രകാരമാണ് മൈനാകം സാഗരത്തിൽ നിന്നുയർന്നു വന്നത്. അതിവിശിഷ്ടമായ പല ഫലവൃക്ഷങ്ങളുമൊക്കെയുണ്ടായിരുന്ന ആ വലിയ മലയിൽ. ഹനുമാൻ ആ ഫലമൂലങ്ങളെയൊക്കെ കടാക്ഷിച്ചിട്ടു മൈനാകത്തോട് നന്ദി പറഞ്ഞു "രാമകാര്യാർത്ഥം പോകുന്ന എനിക്ക് വിശ്രമിയ്ക്കാനൊരു അവകാശവുമില്ല" യെന്നു ഹനുമാൻ പറഞ്ഞു. മൈനാകം വീണ്ടും അഭ്യർത്ഥിച്ചപ്പോൾ ആ പർവ്വതത്തെ ഒരുമാത്ര ആലിംഗനം ചെയ്തിട്ട്, ഹനുമാൻ തന്റെ യാത്ര തുടർന്നു.

കുറേച്ചെന്നപ്പോൾ ഹനുമാനെ ഒരാൾ പിന്നിൽ നിന്ന് പിടിച്ചു നിർത്തി. അതുവഴി പോകുന്ന ജീവികളുടെ നിഴൽ നോക്കി പിടിച്ച് അവരെ

ഭക്ഷിയ്ക്കുന്ന ഹിംസികയെന്ന രാക്ഷസിയായിരുന്നു അത്. ഹനുമാൻ സമുദ്രത്തിലേയ്ക്കു മുങ്ങി ഒറ്റച്ചവിട്ടിന് ഹിംസികയെ കൊന്നു. അദ്ദേഹം വീണ്ടും മുന്നോട്ടു കുതിച്ചു. ഒടുവിൽ ഹനുമാൻ ലങ്കയിലെത്തി.

ലങ്കാപുരിയിലേയ്ക്കു കടക്കുവാൻ ശ്രമിച്ച ഹനുമാനെ ലങ്കാലക്ഷ്മി നേരിട്ടു. അവൾ ഹനുമാനെ ആഞ്ഞു ചവിട്ടി. പക്ഷെ അത്ഭുത പരാക്രമിയായ ഹനുമാൻ അവരെ കൈകൊണ്ടടിച്ചുകൊന്ന് ലങ്കയിലേക്ക് പ്രവേശിച്ചു. ലങ്കാലക്ഷ്മി തന്റെ രാക്ഷസരൂപം വെടിഞ്ഞിട്ട്, ഒരു ദിവ്യ തേജസ്സായി മാറി. പിന്നെ "രാവണന്റെ നാശമടുത്തു" എന്ന് പ്രഖ്യാപിച്ചിട്ട് വിട പറഞ്ഞകന്നു.

സമുദ്രം ലൗകിക ജീവിതത്തിന്റെ പ്രതീകമാണ്. അതിന്റെ നടുക്കാണ് ലങ്ക എന്ന ലൗകികസുഖസൗധം. ഈ സമുദ്രത്തിലൂടെ സഞ്ചരിയ്ക്കുമ്പോൾ നാം അതിൽപ്പെട്ടു പോകും. ആ സമുദ്രത്തിന്റെ നടുക്കുള്ള ലങ്കയിൽ നിന്നും മനസ്സിനെ പിടിച്ചെടുക്കണമെങ്കിൽ ആ ലൗകിക ഭ്രാന്തിൽപ്പെടാതെ വേണം അതു ചെയ്യാൻ. സീതയെന്ന മനോശരീര വ്യക്തിത്വത്തെ അത് ഇപ്പോൾ പെട്ടിരിയ്ക്കുന്ന ലങ്കയിൽ നിന്ന് രക്ഷിയ്ക്കാൻ ലൗകികഭ്രമ സാഗരത്തിന്റെ മുകളിലൂടെ ചാടിക്കടന്നു വരുന്ന ഗുരുവിന്റെ ഉപദേശങ്ങൾ തേടണം. അങ്ങിനെയുള്ള ഒരു ഗുരുവിനെ കണ്ടെത്തണം. ലൗകിക ജീവിതസുഖങ്ങളിൽ മുങ്ങിക്കിടക്കുന്ന ഒരു ഗുരുവിന് ഒരിയ്ക്കലും ഒരു സാധകനെ യഥാർത്ഥ വഴിയിലേയ്ക്കു നയിയ്ക്കാൻ പറ്റില്ല. അന്ധൻ അന്ധനെ നയിച്ചാൽ രണ്ടുപേരും കുഴിയിൽ വീഴും. അങ്ങിനെ ഒരു ഗുരു കടന്നു വരാൻ, ഗുരുത്വമെന്ന ശക്തിയെ മാത്രമെ സാധകന് ആശ്രയിയ്ക്കാനാകു. കരുത്തിനും, പാണ്ഡിത്യത്തിനും, പാരമ്പര്യത്തിനുമൊന്നും ഈ കടൽ ചാടിക്കടക്കുക അസാദ്ധ്യം. ഹനുമാനെന്ന യഥാർത്ഥ ഗുരുത്വത്തിന്റെ ഉദയത്തിനാലേ അതു സാധിയ്ക്കു. ഗുരുവിന്റെ അനുഗ്രഹമുണ്ടാകണമെങ്കിൽ സവിനയം ഗുരുഭക്തിയോടെ ത്യാഗമൂർത്തിയായ ഗുരുവിനെ സമീപിയ്ക്കുകയും ഗുരുസേവ ചെയ്യുകയും മാത്രമേയുള്ളൂ ഒരു വഴി. ജാംബവാൻ ആ ഗുരുപരമ്പരയുടേയും പാരമ്പര്യത്തിന്റേയും പ്രതീകമാണ്. ജാംബവാന്റെ പ്രചോദനമാണ് ഹനുമാന്റെ യാത്രയ്ക്കു പച്ചക്കൊടി കാണിയ്ക്കുന്നത്. ഗുരുവിന്റെ ജീവിതമാണ് ഒരു ശിഷ്യന്റെ ഏറ്റവും വലിയ പാഠപുസ്തകം. സ്വജീവിതത്തിലൂടെ ശിഷ്യരെ പഠിപ്പിയ്ക്കുന്നയാളാണ് ഒരു യഥാർത്ഥ ഗുരു.

നാഗമാതാവായ സുരസ ലൗകിക ബന്ധങ്ങളുടെ നിർമ്മലവും, സ്നേഹമസൃണവുമായ ഭാവങ്ങളുടെ പ്രതീകമാണ്. അമ്മയുടേയും, അച്ഛന്റേയുമൊക്കെ സ്നേഹത്തിനപ്പുറം നില്ക്കുന്ന നിത്യമായ ഈശ്വര ശക്തിയെ ആലിംഗനം ചെയ്യാൻ കൊതിയ്ക്കുന്ന സാധകൻ അത്തരം ബന്ധങ്ങളിൽ നിന്നെല്ലാം തന്ത്രപൂർവ്വം വിട്ടകലണം. അവയൊക്കെ അതി വിശിഷ്ടമായ കാര്യങ്ങളെങ്കിലും സാധനയ്ക്കു വിഘ്നങ്ങൾ തന്നെയാണ് ആ ബന്ധങ്ങളുടെ സുഖചങ്ങലകളിൽ നിന്ന് സാധകൻ ആരെയും വേദ നിപ്പിയ്ക്കാതെ, വിഷമിപ്പിയ്ക്കാതെ, ഹനുമാൻ സുരസയുടെ അനുഗ്രഹം വാങ്ങി മുന്നോട്ടു കുതിയ്ക്കുന്നതു പോലെ മുന്നോട്ടു കുതിയ്ക്കണം.

ആദ്ധ്യാത്മിക ജീവിതത്തിന് അതിന്റേതായ ചില പ്രത്യേകതകളുണ്ട്. ആ പാതയിൽ സഞ്ചരിയ്ക്കുന്നവരെ തേടി ധാരാളം ഭൗതിക സുഖങ്ങൾ വരും. ഒരു യഥാർത്ഥ സാധകന്, മറ്റുള്ളവരുടെ സ്നേഹവും ബഹുമാ നവും ആതിഥേയത്വവുമൊക്കെ ധാരാളമായി കിട്ടിത്തുടങ്ങും. മൈനാകം എന്ന പ്രതീകത്തിലൂടെ വാല്മീകി അതാണ് ചൂണ്ടിക്കാണിയ്ക്കുന്നത്. അത്തരത്തിലുള്ള ഒരു സൗകര്യവും സുഖവും സാധകൻ സ്വീകരിച്ചിരുന്നു രസിയ്ക്കരുത്. രാമകാര്യാർത്ഥം പോകുന്ന തനിയ്ക്കു വിശ്രമമില്ലെന്ന ഹനുമാന്റെ മനോഭാവം സാധകനുണ്ടാവണം കാലിന്റെ പെരുവിരൽ കൊണ്ടു ഒരു മാത്ര മൈനാകത്തെ തൊട്ടിട്ട് "ഇദം ന മമ" എന്നു മന്ത്രിച്ച്, ഹനുമാൻ തന്റെ മാർഗ്ഗത്തിലേയ്ക്ക് കുതിച്ചു. തന്റെ മുമ്പിൽ വരുന്ന ബഹുമാനത്തോടും പ്രശംസയോടും സൽക്കാരത്തോടുമെല്ലാമുള്ള സാധ കന്റെ ഭാവം "ഇദ ന മമ" (ഇത് എന്റേതല്ല) എന്നു തന്നെയായിരിയ്ക്കണം. ഭക്തന്മാർ എത്ര നിർബന്ധിച്ചാലും, ജനങ്ങൾ എത്ര കൊതിച്ചാലും ഒരു സാധകൻ ഭൗതിക സുഖങ്ങളിൽ ആസക്തിയുണ്ടാക്കുന്ന അവരുടെ നിർബ ന്ധത്തിനു വഴങ്ങരുത്. ഭൗതിക സുഖങ്ങളുടെ ഇടയിൽക്കിടന്ന് ആദ്ധ്യാത്മിക രാജാവായി വാഴുന്നവർ സാധനാഭ്രംശം വന്നവരാണ്. ഗുരു പരമ്പരയ്ക്കു അപമാനം വരുത്തി വയ്ക്കുന്നവരുമാണ്.

ഹിംസിക 'ഹിംസ' യെന്ന അധമ ഭാവത്തിന്റെ പ്രതീകമാണ്. മനസ്സാ വാചാ കർമ്മണാ ഒരു സാധകൻ ഒരു ജീവിയേയും ഉപദ്രവിച്ചു കൂടാ. തന്റെ ഉള്ളിലുയരുന്ന ഹിംസ പ്രവണതയെ സാധകൻ നശിപ്പിച്ചു കളയണം. ഒരു സാധകൻ ഒരിയ്ക്കലും മത്സ്യമാംസാദികൾ കഴിയ്ക്കുവാൻ പാടില്ലായെന്ന് പറയുന്നത് ഈ തത്വത്തെ അടിസ്ഥാനമാക്കിയാണ്.

ലങ്കാലക്ഷ്മി ലൗകിക വിജയങ്ങളിലുള്ള സുഖത്തിന്റേയും കീർത്തിയുടേയുമൊക്കെ പ്രതീകമാണ്. ഗുരുവിന്റെ അനുഗ്രഹമെത്തുമ്പോൾ ലൗകിക വസ്തുക്കൾ വാങ്ങിയും സ്ഥാനമാനങ്ങൾ അലങ്കരിച്ചുമൊക്കെ ലഭിയ്ക്കുന്ന സുഖങ്ങൾ അല്പകാലസ്ഥിതം മാത്രമാണെന്ന ബോധം സാധകനിൽ ഉണ്ടായി വരും. ലങ്കാലക്ഷ്മി തരുന്ന അല്പകാലസ്ഥിതമായ സുഖവും കീർത്തിയുമെല്ലാം എത്രയോ ശുഷ്ക്കവും, കൃത്രിമത്വം നിറഞ്ഞതുമാണെന്ന ബോധം സാധകനുണ്ടാകണം എങ്കിലേ ഭൗതിക സുഖങ്ങളുടെ പാരമ്യമായ ലങ്കയുടെ സൗന്ദര്യത്തിൽ മനസ്സ് പെടാതിരിയ്ക്കുകയുള്ളൂ.

ഹനുമാൻ അവിടെയെല്ലാം ആദ്യം നടന്നു നോക്കി. ഭൗതിക സുഖങ്ങളുടെ കുന്നുകൂട്ടലുകൾ എങ്ങും. ഭൗതിക സുഖങ്ങളോടുള്ള ആർത്തി. ആ സുഖങ്ങൾ വേണ്ടുവോളമുണ്ടെങ്കിലും ലങ്കയിൽ അസംതൃപ്തിയും ദുഃഖവും, നിരാശയും മാത്രം. സത്യം, ഭയം, ധർമ്മം, നീതി ഇവയ്ക്കൊന്നും ഒരു വിലയുമില്ല. ഒടുവിൽ ഹനുമാൻ ഒരു കൊച്ചുകുരങ്ങിന്റെ രൂപത്തിൽ അശോകവനത്തിൽ കടന്നു.



**ഹനുമാന്റെ വാടികാഗമനവും രാവണൻ വന്നു സീതയെ ഭയപ്പെടുത്തുന്നതും, ഉദ്യാനം തകർക്കലും, ഹനുമാന്റെ ബന്ധനവും എന്തിന്റെ പ്രതീകങ്ങളാണ്?**

ശിംശിപാവൃക്ഷച്ചുവട്ടിൽ ഇരിയ്ക്കുന്ന സീതയുടെ രൂപം ഹനുമാന്റെ കണ്ണിൽപെട്ടു. കപിശ്രേഷ്ഠനായ ഹനുമാൻ വൃക്ഷശാഖകൾക്കിടയിലിരുന്ന് സീതയെ നോക്കി. വെളുത്ത വസ്ത്രങ്ങൾ ധരിച്ച് കൃശഗാത്രിയായി ജഡപിടിച്ച തലയും, പൊടിയണിഞ്ഞ ശരീരവും, കരഞ്ഞു കലങ്ങിയ കണ്ണുകളുമായി സദാ 'രാമ രാമ' ജപിച്ചിരിയ്ക്കുന്ന സീതയുടെ രൂപം ആരുടേയും കരളലിയിയ്ക്കാൻ പോന്ന ഒന്നായിരുന്നു. അവളുടെ ചുറ്റുമിരുന്ന് രാക്ഷസികൾ രാവണന്റെ മഹത്വങ്ങൾ അവളോട് പറഞ്ഞു കൊടുക്കുകയായിരുന്നു. പെട്ടെന്ന് ഒരു ആരവം ഉയർന്നു. അതിഗംഭീരനായ രാവണൻ കുറേ അനുയായികളോടൊപ്പം സീതയുടെ അരികിലെത്തി. പലതരത്തിലും അയാൾ സീതയെ പ്രേരിപ്പിച്ച് തന്റെ വശത്തേയ്ക്കു കൊണ്ടു വരാൻ നോക്കി. യുക്തിയുക്തമായ വാദങ്ങൾ, രാമന്റെ ദുർബലതകളെക്കുറിച്ചുള്ള പരിഹാസം, തന്റെ കേമത്തങ്ങൾ, സീതയ്ക്കു

ലഭിയ്ക്കാൻ പോകുന്ന സുഖങ്ങൾ ഇങ്ങനെ നിരവധി കാര്യങ്ങൾ എന്നാൽ സീത ഒരു പുല്ലെടുത്ത് അയാളുടെ മുമ്പിലേയ്ക്കിട്ടിട്ട് "താൻ എന്റെ മുമ്പിൽ ഈ പുല്ലിന് സമമാണ്"എന്നു പറയുകയാണ് ചെയ്തത്. കുപിതനായ രാവണൻ വാളെടുത്തു സീതയെ കൊല്ലാൻ പോയി. പക്ഷെ രാവണന്റെ ഭാര്യയായ മണ്ഡോദരി രാവണനെ പിന്തിരിപ്പിച്ചു. രാക്ഷസികളോട് എങ്ങിനെയെങ്കിലും സീതയുടെ മനസ്സുമാറ്റി തന്റെ കിടപ്പറയിലെത്തിയ്ക്കണം എന്നു ആജ്ഞാപിച്ചു രാവണൻ മടങ്ങി. രാക്ഷസികൾ സീതയെ മാറി മാറി പ്രലോഭിപ്പിയ്ക്കാനും, ഭീഷണിപ്പെടുത്താനുമൊക്കെ തുടങ്ങി. സീത വഴങ്ങിയില്ല. ഒടുവിൽ ആ രാക്ഷസികൾ കൂർക്കം വലിച്ചുറക്കമായി. സീത നിറഞ്ഞ കണ്ണുകളോടെയിരുന്ന് വിതുമ്പി.

രാജസ ഭാവമാകുന്ന രാവണൻ സീതയെന്ന നമ്മുടെ ശരീര മനോസംയുക്തത്തെ പ്രലോഭിപ്പിച്ചും ഭീഷണിപ്പെടുത്തിയുമൊക്കെ തന്റെ വശത്താക്കാൻ ശ്രമിയ്ക്കും. പണം, അധികാരം, പ്രൗഢി, ജീവിതസുഖം, കീർത്തി എന്നിങ്ങനെയുള്ള നിരവധി കാര്യങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടു തന്നിലേയ്ക്കാകർഷിപ്പിയ്ക്കും. കൂട്ടുകാർ, ബന്ധുക്കൾ, പത്രങ്ങൾ എന്നു വേണ്ട പല വഴികളിലൂടെയും ഭൗതിക സമ്പത്തിന്റെ നേർക്കാഴ്ചകൾ സാധകന്റെ മുമ്പിലുയരും. അവയെയൊക്കെ തൃണവൽഗണിയ്ക്കാൻ സാധകന് കഴിയണം. രാവണൻ അധികാരത്തിന്റെ പ്രതീകമാണെങ്കിൽ രാവണന്റെ ഭാര്യയായ മണ്ഡോദരി നമ്മുടെ മനസ്സാക്ഷിയുടെ പ്രതീകമാണ്. എത്ര നീചനോടൊപ്പവും മനസ്സാക്ഷി എന്നൊരു ശക്തിയുണ്ടാകും. തെറ്റുകൾ ചെയ്യുമ്പോൾ ചെയ്യുന്നത് തെറ്റാണെന്നത് ചൂണ്ടികാണിക്കും. പക്ഷെ, ഞാനെന്ന ഭാവം കൊടികുത്തി വാഴുന്ന ദുഷ്ടമനസ്സുകൾ മനസ്സാക്ഷിയുടെ വാക്കുകൾക്ക് അർഹിക്കുന്ന പ്രാധാന്യം കൊടുക്കുകയില്ല.

ഹനുമാൻ വൃക്ഷശിഖരത്തിലിരുന്ന് ശ്രീരാമന്റെ കഥ പറച്ചിലും രാമനാമ ജപവും തുടങ്ങി. സീത ആദ്യം അത് അവിശ്വസിച്ചെങ്കിലും തന്റെ ഭർത്താവിന്റെ അപദാനങ്ങൾ പാടുന്നയാളെ കാണുവാൻ വ്യഗ്രത പ്രകടിപ്പിച്ചു. ഹനുമാൻ, ദേവിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. നടന്ന കഥയെല്ലാം സീതയെ ധരിപ്പിച്ചു. പിന്നീട് മോതിരം സമ്മാനിച്ചു. സീത തന്റെ പ്രാണനാഥന്റെ മോതിരം കണ്ട് വിതുമ്പി. താമസിയാതെ രാമനും, ലക്ഷ്മണനും, സുഗ്രീവനും വാനരപ്പടയുമായി വന്നു രാവണനെക്കൊന്ന് സീതയെ സ്വീകരിയ്ക്കുമെന്നു ഹനുമാൻ വ്യക്തമാക്കി. സീത, രാമനും സീതയ്ക്കും മാത്രമറിയാവുന്ന ഒരു സംഭവം അടയാളവാക്യമായി ഹനുമാനോട് പറഞ്ഞു. ചെറിയ ഒരു വാനരന്റെ രൂപത്തിൽ നില്ക്കുന്ന

ഹനുമാനെക്കണ്ട് ഇതുപോലുള്ള വാനരന്മാരുടെ സഹായത്തോടെ രാവണനെ നശിപ്പിയ്ക്കാൻ കഴിയുമോ? എന്ന സംശയം സീത പ്രകടിപ്പിച്ചു. അപ്പോൾ ആകാശം മുട്ടെ ഉയർന്നു നില്ക്കുന്ന തന്റെ യഥാർത്ഥ രൂപം ഹനുമാൻ കാട്ടിക്കൊടുത്തു. സീതയ്ക്കു സമാധാനം നല്കിയ ശേഷം ഹനുമാൻ കൊട്ടാരത്തിന്റെ ഉദ്യാനത്തിൽ കടന്ന് ആ ഉദ്യാനമാകെ തച്ചു തകർത്തു.



## സീത ഹനുമാനോട് പറയുന്ന അടയാളവാക്യവും പ്രതീകമാണോ?

സീത ഹനുമാനോട് പറയുന്ന കഥ വളരെ ശ്രദ്ധേയമായ ഒരു പ്രതീകമാണ്. ഒരിയ്ക്കൽ സീതയുടെ മടിയിൽ തലവച്ച് രാമൻ ഉറങ്ങുമ്പോൾ ഇന്ദ്രന്റെ മകനായ ജയന്തൻ ഒരു കാക്കയുടെ രൂപത്തിൽ വന്ന് സീതയുടെ തുടയിൽ കൊത്തി മുറിച്ചു. ശ്രീരാമൻ ഉണരുമെന്ന ഭയത്താൽ സീത ഒന്നും ചെയ്തില്ല. രാമൻ ഉണർന്നപ്പോൾ തുടയിൽ നിണമണിഞ്ഞിരിയ്ക്കുന്ന സീതയെക്കണ്ട് പരിഭ്രമിച്ചു. തന്റെ ജ്ഞാനദൃഷ്ടികൊണ്ട് കാര്യങ്ങൾ മനസ്സിലാക്കിയ രാമൻ ഒരു പുല്ലെടുത്ത് ജപിച്ചു ജയന്തന്റെ നേരെ അസ്ത്രമായി വിട്ടു. ജയന്തൻ പലരുടെയും അടുത്തു പോയി അഭയം ഇരന്നു. അവരെല്ലാം അവനെ കയ്യൊഴിഞ്ഞു. ഒടുവിൽ അവൻ രാമനെ തന്നെ അഭയം പ്രാപിച്ചു. ചെയ്തുപോയ തെറ്റിന് മാപ്പു ചോദിച്ചു. തൊടുത്തു വിട്ട അമ്പ് ലക്ഷ്യം കാണാതെ മടങ്ങില്ലെന്ന് രാമനും പറഞ്ഞു. അമ്പ് ജയന്തന്റെ ഒരു കണ്ണിനെ തകർത്തു കളഞ്ഞു. ഈ കഥയിലെ ജയന്തൻ ഇന്ദ്രീയ പുത്രനായ കാമമാണ്. അതിനെ അടക്കാൻ ശ്രമിയ്ക്കുന്ന സാധകന് ഈശ്വരകൃപ കൊണ്ടത് സാദ്ധ്യമാകുമെന്ന് പ്രതീകങ്ങളിലൂടെ വാല്മീകി വെളിവാക്കുന്നു വീണ്ടും ഈ കഥയിലൂടെ.

ജയന്തന്റെ ആക്രമണമുണ്ടാകുമ്പോൾ ക്ഷമയോടെയിരിയ്ക്കുന്ന സീതയുടെ രൂപം സാധകന്റെ ഹൃദയത്തിൽ ദൃഢമായി പതിയേണ്ടതാണ്. കാമത്തെ പൂർണ്ണമായും അടക്കുവാൻ തനിയ്ക്കു കഴിയുന്നില്ല എന്ന വേദനയിൽ സാധകൻ തളർന്നു പോകരുത്. ഉള്ളിലെ രാമൻ ഉണർന്നാൽ ആ രാമശരം കൊണ്ട് ജയന്തൻ തകർന്നടിയും. കാമത്തെ പാപമായിട്ടല്ല, രാക്ഷസീയമായ ഒരു കാര്യമായിട്ടുമല്ല ഋഷിമാർ കണ്ടിട്ടുള്ളത് എന്ന് നാം

മുമ്പേ കണ്ടുവല്ലോ. കാമം, ഈശ്വരൻ മനുഷ്യർക്കു തന്ന ഏറ്റവും ദിവ്യമായ ഒരു അനുഭൂതിയാണെന്നുതന്നെ സാധകൻ മനസ്സിലാക്കണം. പക്ഷെ കുളത്തിന്റെ ഭംഗി കണ്ടു നിന്നാൽ കടലിന്റെ ഭംഗികാണാൻ കഴിയില്ല എന്ന സത്യവുമായി കൂട്ടിവായിച്ച് ഈശ്വരഭക്തികൊണ്ടു കാമത്തെ അതിജീവിയ്ക്കണം സാധകൻ. അല്ലെങ്കിൽ കാമസംതൃപ്തിയ്ക്കുമാത്രമായി മനുഷ്യരായോ മൃഗങ്ങളായോ വീണ്ടുമെടുക്കേണ്ടിവരും ജന്മങ്ങൾ.



## അക്ഷകുമാരൻ എന്തിന്റെ പ്രതീകമാണ് ?

രാവണന്റെ പുത്രനായ അക്ഷകുമാരൻ ഹനുമാനെ നേരിടാൻ രാക്ഷസന്മാരുമായെത്തി. തുടർന്നുള്ള യുദ്ധത്തിൽ അക്ഷകുമാരൻ കൊല്ലപ്പെട്ടു. രാജസശക്തികളുടെ ഏറ്റവും നിർണ്ണായകമായ ഒരു ഭാഗമാണ് ചൂതുകളിയോടുള്ള ഭ്രമം. ചൂതുകളിയിൽ അതീവ ഭ്രമമുള്ളവരെ അക്ഷകുശലൻ എന്നാണ് പുരാണങ്ങൾ വിളിയ്ക്കുന്നത്. ഹനുമാൻ, രാവണ പുത്രനായ അക്ഷകുമാരനെ കൊന്നുവെന്നത് ചിന്തോദ്ദീപകമാണ്. ഒരു സാധകന്റെ മനസ്സ് ഒരിയ്ക്കലും ചൂതുകളിപോലുള്ള കളികളിലോ, ഏർപ്പാടുകളിലൊ ഭ്രമിച്ചു പോകരുത്. എന്നു മാത്രമല്ല ഇതിന്റെ അർത്ഥം സാധകന് ഒരിയ്ക്കലും ഒരു ചൂതുകളിക്കാരന്റെ മനോഭാവമുണ്ടാകരുത്. കഷ്ടപ്പെടാതെ അതിവേഗത്തിൽ പണമുണ്ടാക്കാൻ ആഗ്രഹിക്കുന്ന ഒരു മനസ്സാണ് ചൂതുകളിക്കാരന്റെ മനസ്സ്. തെറ്റായ മാർഗ്ഗത്തിലൂടെ ആയാലും ശരി, എങ്ങനെയെങ്കിലും ധാരാളം പണമുണ്ടാക്കണമെന്ന ചിന്ത ഒരിയ്ക്കലും ഒരു സാധകനിൽ ഉണ്ടാകരുത്. പണക്കാരാനാകാനുള്ള ആശയിൽ ആദ്ധ്യാത്മികതയുടെ ധാർമ്മിക വശത്തെ ബലികഴിച്ച നൂറായിരം സാധകർ നമ്മുടെ ചുറ്റുമുണ്ടെന്ന കാര്യം നാം വിസ്മരിയ്ക്കരുത്. ഗുരുഭക്തി കൈമുതലായുള്ള സാധകന് ഇത്തരം വിനാശകലകളിൽ നിന്നും ചിന്തകളിൽ നിന്നും തന്നെ നിഷ്പ്രയാസം മോചിപ്പിയ്ക്കുവാനാകും.



## ഹനുമാന് പിന്നീട് എന്ത് സംഭവിച്ചു?

പതിനായിരക്കണക്കിന് രാക്ഷസന്മാരെ ഹനുമാൻ കാലപുരിക്കയച്ചു. രാവണന്റെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ പുത്രനായ ഇന്ദ്രജിത്ത് യുദ്ധത്തിനായെത്തി. ഘോരയുദ്ധം നടക്കുമ്പോൾ ഇന്ദ്രജിത്ത് ബ്രഹ്മാസ്ത്രം ഉപയോഗിച്ച് ഹനുമാനെ ബന്ധിതനാക്കി ഇന്ദ്രജിത്ത് ഹനുമാനെ രാവണന്റെ മുമ്പിൽ കൊണ്ടിട്ടു. ആ രാജസദസ്സിലെ ഉയർന്ന വേദിയിൽ സിംഹാസനത്തിലിരുന്നു കൊണ്ടു രാവണൻ ഹനുമാനെ പുച്ഛത്തിൽ നോക്കി. പെട്ടെന്ന് ഹനുമാന്റെ വാല് വളരുവാൻ തുടങ്ങി. വളർന്ന വാലു കൊണ്ടൊരു പീഠമുണ്ടാക്കി ഹനുമാൻ അതിലിരുന്നു. രാവണനോട് നേർക്കു നേരിരുന്ന് ഹനുമാൻ രാവണന്റെ യശസ്സിന്റെ പൊള്ളയായ മുഖത്തെ തുറന്നു കാട്ടി. സീതയെ രാമന്റെ പാദങ്ങളിൽ വച്ച് വണങ്ങിയില്ലെങ്കിൽ രാമൻ, രാവണന്റെ വംശനാശം തന്നെ നടത്തുമെന്ന് ഹനുമാൻ താക്കീതുനല്കി. ഇതു കേട്ട് ഹനുമാന്റെ വാലിൽ തുണി ചുറ്റി എണ്ണ ഒഴിച്ചു കത്തിച്ച് നഗരപ്രദക്ഷിണം നടത്താൻ രാവണൻ ഉത്തരവിട്ടു. രാക്ഷസന്മാർ ആ ഉത്തരവ് നടപ്പിലാക്കി. പെട്ടെന്ന് ഹനുമാൻ ഉയർന്നു പൊങ്ങി. ലങ്കാനഗരമാകെ ഹനുമാൻ കത്തിച്ച് വെണ്ണീറാക്കി. പിന്നെ വാലിലെ തീയണച്ച് സീതാദേവിയെ കണ്ട് വന്ദിച്ചു. ഹനുമാൻ താൻ സീതയെ തോളിലെടുത്ത് അക്കരയ്ക്കു കൊണ്ടു പോകാമെന്ന നിർദ്ദേശം മുന്നോട്ടു വച്ചു. സീത അത് പാടേ തിരസ്ക്കരിച്ചു. 'എന്റെ ഭർത്താവ് തന്നെ വന്ന് തന്നെ രക്ഷിയ്ക്കണം'. അതായിരുന്നു സീതയുടെ ഉറച്ച തീരുമാനം. ഹനുമാൻ സീതാദേവിയോട് വിട പറഞ്ഞ് തിരികെ സമുദ്രം ചാടിക്കടന്നു പോയി.



## ഈ സംഭവങ്ങൾ എല്ലാം എന്തിന്റെ പ്രതീകങ്ങളാണ് ?





മേൽപ്പറഞ്ഞ സംഭവങ്ങളെല്ലാം അതിശക്തമായ പ്രതീകങ്ങളാണ്. ഭൗതികവസ്തുക്കളുടെ മുകളിൽ കയറിയിരുന്ന് ഞെളിയുന്നവനാണ് ഭോഗി. അയാൾക്ക് ആ വസ്തുക്കളില്ലെങ്കിൽ ലോകത്തൊരു വിലയുമില്ല. ഒരു പണക്കാരന് പണമെല്ലാം നഷ്ടപ്പെട്ടാൽ പിന്നെ അയാൾക്ക് ലോകത്ത് ഒരു പുഴുവിന്റെ സ്ഥാനമേയുള്ളു. ഉദ്യോഗം നഷ്ടപ്പെട്ടാൽ അയാൾ എത്ര വലിയ ഉദ്യോഗസ്ഥനായാലും വിലകെട്ടവനാണ്. രാഷ്ട്രീയാധികാരം ഒരു കടുവയുടെ പുറത്തിരുന്ന് സഞ്ചരിക്കുന്നതുപോലെയാണ്. കടുവാപ്പുറത്തുനിന്ന് താഴെയിറങ്ങിയാൽ സഞ്ചാരിയെ കടുവ തിന്നും. തന്റെ ധനം , കീർത്തി, വസ്തുവകകൾ എല്ലാം കൂടി ചേർത്തുവച്ചാൽ മാത്രമേ ഒരു ലൗകികൻ അയാൾ ആകുകയുള്ളു. എന്നാൽ ഒരു യോഗിയുടെ വില അയാളുടേതുതന്നെയാണ്. സ്വന്തം വ്യക്തിത്വത്തിന്റെ വളർച്ചയാണയാളുടെ ശക്തി. സിംഹാസനത്തിലിരിയ്ക്കുന്ന രാവണനോടൊപ്പം തന്റെ വാലുകൊണ്ടുണ്ടാക്കിയ സിംഹാസനത്തിൽ ഹനുമാൻ ഞെളിഞ്ഞിരിയ്ക്കുന്നതിന്റെ പൊരുളിതാണ്. ലങ്ക കത്തിയ്ക്കൽ ഭൗതിക സാമ്രാജ്യങ്ങളൊക്കെ എത്ര നശ്വരമാണെന്നതിന്റെ തെളിവാണ്. ഈരേഴുപതിന്നാലു ലോകങ്ങളും പിടിച്ചെടുത്ത് അവയിൽ നിന്ന് കവർന്നെടുത്ത ധനംകൊണ്ട് രാവണൻ കെട്ടിപ്പൊക്കിയ ലങ്ക വെന്തുവെണ്ണീറാകുന്നു ഹനുമദ് ശക്തിയിൽ. ഭൗതിക സുഖങ്ങളുടെ കഥയില്ലായ്മ ഒരു ഗുരു തന്റെ ശിഷ്യന് ബോദ്ധ്യപ്പെടുത്തി കൊടുക്കണം.



## ഹനുമാന്റെ പ്രത്യാഗമനം

ഹനുമാൻ തിരിച്ചെത്തിയപ്പോൾ വാനരന്മാർ ആനന്ദനൃത്തം ചെയ്തു. സീതയെക്കണ്ടകാര്യവും രാവണന്റെ ഉപവനങ്ങൾ തകർത്തതുമെല്ലാം ഹനുമാൻ അറിയിച്ചപ്പോൾ വാനരന്മാർ ഹനുമാനിൽ ആശ്ലേഷങ്ങളും അനുഗ്രഹങ്ങളും ചൊരിഞ്ഞു. അവർ പോകുന്ന വഴിയിൽ സുഗ്രീവന്റെ കാവൽക്കാർ കാത്തു സൂക്ഷിയ്ക്കുന്ന മധുവനമെന്ന പഴത്തോട്ടം കണ്ടു. അംഗദന്റെ അനുമതിയോടെ അവർ അതിനുള്ളിൽ

കടന്ന് ഇഷ്ടം പോലെ പഴങ്ങൾ ഭക്ഷിയ്ക്കാനും തേൻ കുടിയ്ക്കാനും തുടങ്ങി. സുഗ്രീവന്റെ നിയമപാലകർ വാനരരെയെതിർത്തു. പക്ഷെ വാനരന്മാർ അവരെ തല്ലിയോടിച്ചു. അവർ സുഗ്രീവനോട് പോയി സംഭവം അറിയിച്ചു. സുഗ്രീവൻ അതുകേട്ടു സന്തോഷത്തോടു കൂടി പറഞ്ഞു.

"തീർച്ചയാണ് അവർ സീതയെക്കണ്ടു കഴിഞ്ഞു. അതിന്റെ ആഹ്ലാദമാണ്. അല്ലെങ്കിൽ സുഗ്രീവാജ്ഞയെ ധിക്കരിയ്ക്കുവാൻ അവർ തയ്യാറാവുകയില്ല".

വാനരന്മാർ കിഷ്കിന്ധയിൽ മടങ്ങിയെത്തി. ഹനുമാൻ ശ്രീരാമനോടും ലക്ഷ്മണനോടും താൻ സീതയെ കണ്ട കാര്യം പറഞ്ഞു. അവരുടെ സന്തോഷത്തിന് അതിരുണ്ടായില്ല.



## മധുവനവും ഒരു പ്രതീകമാണോ ?

വളരെ ലളിതമെങ്കിലും തികച്ചും അർത്ഥവത്തായ ഒരു സംഭവമാണിത്. ജീവിതത്തിന്റെ ലളിത സുന്ദരമായ ഭാവങ്ങളെയൊക്കെ തിരസ്ക്കരിച്ച് അതീവ ഗൗരവത്തിൽ മുഖം വലിച്ചുകെട്ടി നടക്കുന്നതാണ് സാധനാജീവിതമെന്നു തെറ്റിദ്ധരിയ്ക്കുന്ന സാധകന്മാരുണ്ട്. പുഞ്ചിരിയ്ക്കുന്നതും, പാട്ടു പാടുന്നതും, നൃത്തം ചെയ്യുന്നതും നാടകം കാണുന്നതുമൊക്കെ സാധനയ്ക്കു വിരുദ്ധമായ കാര്യങ്ങളാണ് എന്നവർ വിശ്വസിയ്ക്കുന്നു. ഇതൊക്കെയെന്തോ മോശമായ കാര്യങ്ങളാണെന്നും തങ്ങൾ ഇതിനൊക്കെ അതീതരായ ദിവ്യന്മാരാണെന്നവർ കരുതുന്നു. മറ്റേതൊ ഗ്രഹത്തിൽ നിന്നുവന്നവരാണെന്ന ഭാവത്തിൽ ആംബുലൻസ് ഡ്രൈവറുടെ മുഖഭാവത്തോടെ നടക്കുന്ന ഇവർ മറ്റുള്ളവർക്കിടയിൽ പ്രാധാന്യം കിട്ടാൻ ഗൗരവഭാവം കാണിക്കുന്ന കാപട്യക്കാരാണ്. ജീവിതത്തിന്റെ കൊച്ചു കൊച്ചു സന്തോഷപുഷ്പങ്ങളുടെ മധുനുകരുന്നത് സാധനയ്ക്കു എതിരല്ലെന്നു മാത്രമല്ല അവയൊക്കെ ജീവിതത്തെ ലഘുകരിച്ചു കാണാൻ സാധകനെ സഹായിയ്ക്കുകയും ചെയ്യും. മധുവനത്തിൽ കടന്നുകയറി വാനരന്മാർ ആഹ്ലാദിക്കുന്ന സംഭവം ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു.

തന്നോട് സീതാവൃത്താന്തം പറഞ്ഞ ഹനുമാനെ ശ്രീരാമദേവൻ അതീവ സന്തുഷ്ടനായി ആലിംഗനം ചെയ്തു. ഭഗവാന്റെ ആലിംഗനം ലഭിയ്ക്കുകയെന്നത് മഹാകാര്യം തന്നെയല്ലേ? സീത കൊടുത്ത ചൂഡാമണി ഹനുമാൻ രാമന് സമ്മാനിച്ചു. ആ ആഭരണം കണ്ട് ഭഗവാന്റെ കണ്ണു നിറഞ്ഞു ചുണ്ടുകൾ വിതുമ്പി.

സ്വർണ്ണത്തോടു തോന്നിയഭ്രമമാണല്ലോ സീതയെ രാമനിൽ നിന്ന് അകറ്റിയത്. ചൂഡാമണി രാമന് തിരികെ കൊടുത്തയയ്ക്കുന്നതിലൂടെ സ്വർണ്ണഭ്രമം ഉപേക്ഷിയ്ക്കുന്ന മനസ്സിനെയാണ് വാല്മീകി വരച്ചുകാട്ടുന്നത്. സ്വർണ്ണം എക്കാലത്തും ഭൗതികാസക്തിയുടെ പ്രത്യക്ഷ ചിഹ്നമായിരുന്നു. എന്നെന്നും അങ്ങിനെയായിരിയ്ക്കുകയും ചെയ്യും.



## സാധനയിൽ യുദ്ധകാണ്ഡത്തിന്റെ പ്രസക്തിയെന്താണ് ?

ശ്രീരാമനും, ലക്ഷ്മണനും, സുഗ്രീവനും, ഹനുമാനുമൊക്കെ ഒന്നുചേർന്ന് സമുദ്രം തരണം ചെയ്തു ലങ്കയിലെത്തുന്നതെങ്ങിനെയെന്ന് ആലോചിച്ചു. പിന്നെ അവർ കടൽ തീരത്തെത്തി. ആലോചനകൾ തുടർന്നു. ഈ സമയം രാവണന്റെ കൊട്ടാരത്തിലും കൂടിയാലോചനകൾ നടക്കുകയായിരുന്നു. ഹനുമാൻ ലങ്കയിൽ കയറി കാണിച്ച വിക്രമങ്ങൾ രാവണന് കൊടിയ ദുഃഖവും അപമാനവുമായി. ലോകചക്രവർത്തിയുടെ, ദേവന്മാർ പോലും ഭയപ്പെടുന്ന കൊട്ടാരത്തിനുള്ളിലാണ് ഒരു വാനരൻ കടന്നു കയറി ഈ പരാക്രമങ്ങളൊക്കെ കാണിച്ചത്. രാവണൻ തന്റെ നിരാശ വെളിപ്പെടുത്തിയപ്പോൾ രാവണന്റെ മന്ത്രിമാർ തൻകേമത്തവും കൂറു പ്രഖ്യാപിയ്ക്കലുമൊക്കെ നടത്തി രാവണനെ ഉത്തേജിപ്പിച്ചു. അവരുടെ വിടുവായത്തനം കേട്ട് രാവണൻ മദിച്ചു. അപ്പോൾ രാവണന്റെ അനുജനായ വിഭീഷണൻ എണീറ്റു. രാവണൻ നാശത്തിന്റെ പാതയിലാണെന്ന് ഓർമ്മിപ്പിച്ചു. ശ്രീരാമൻ മഹാവിഷ്ണുവിന്റെ അവതാരമാണെന്നും രാവണന്റെ ദുർനടപടികളിൽ നിന്നും ഭൂമിയെ രക്ഷിയ്ക്കാനായാണ് അദ്ദേഹം ഭൂമിയിൽ പിറന്നിരിയ്ക്കുന്നതെന്നും വിഭീഷണൻ രാവണന്റെ മുഖത്തു നോക്കി പറഞ്ഞു.

"രാവണന് കൊടിയ അപമാനത്തിൽ നിന്നു രക്ഷപ്പെടണമെന്നുണ്ടെങ്കിൽ സീതയെ രാമന് തിരിച്ച് നല്കി മാപ്പ് അപേക്ഷിയ്ക്കണം. അല്ലാതെ ഈ വിടുവായന്മാരും, ദുർമാർഗ്ഗികളുമായ മന്ത്രിമാർ പറയുന്നതു കേട്ട് അങ്ങു മുമ്പോട്ടു പോകരുത്."

വിഭീഷണൻ ഇങ്ങനെ പറഞ്ഞപ്പോൾ രാവണൻ കോപാകുലനായി അട്ടഹസിച്ചു. വിഭീഷണനെ കുലദ്രോഹിയെന്നും, ഭീരുവെന്നും വിളിച്ച് അയാൾ പരിഹസിച്ചു. വിഭീഷണനോട് ഉടൻ തന്നെ ലങ്കവിട്ടു പൊയ്ക്കൊള്ളാൻ രാവണൻ ആജ്ഞാപിച്ചു.

"വിനാശകാലത്ത് നല്ലതു പറഞ്ഞു തരുന്ന ബന്ധുക്കളെ മൂഢന്മാർ ഉപേക്ഷിയ്ക്കും. അതാണ് അങ്ങേയ്ക്കിപ്പോൾ സംഭവിയ്ക്കുന്നത്".

അതു പറഞ്ഞു വിഭീഷണൻ തന്റെ വിശ്വസ്ഥരായ നാല് അനുചരന്മാരുമായി ലങ്ക വിട്ടു, ശ്രീരാമസന്നിധിയിലേയ്ക്കു പോയി.

സാത്വിക ഭാവമായ വിഭീഷണന്റെ വാക്കുകൾ രാജസഗുണമായ രാവണൻ തള്ളിക്കളയുന്നത് സ്വാഭാവികമാണ്. ലൗകികമായ നേട്ടങ്ങളും, സുഖങ്ങളും കുന്നുകൂട്ടി അതിന്റെ മുകളിൽ കയറിയിരുന്നിട്ട് താൻ എന്തോ നേടിയെന്നു വിശ്വസിച്ചിരിയ്ക്കുമ്പോൾ താൻ നേടിയതെല്ലാം വെറും ചവറാണെന്നു മനസ്സിലാക്കുവാൻ ഒരുവനു എളുപ്പം സാദ്ധ്യമല്ല. സത്യം ചൂണ്ടികാണിയ്ക്കുന്നവരോട് കടുത്ത വിരോധമായിരിയ്ക്കും ഇക്കൂട്ടർക്കുണ്ടാകുന്നത്. ഭൗതിക ഭ്രാന്തിന്റെ വലയത്തിൽ നിന്നും മോചനം ലഭിയ്ക്കുവാൻ മനസ്സ് ശ്രമിയ്ക്കുമ്പോൾ നമ്മുടെ ഉള്ളിലെ രജോഗുണം ശക്തമായി പ്രതികരിയ്ക്കും. നമ്മുടെ ഉള്ളിലെ സാത്വിക ഭാവത്തെ ഒറ്റപ്പെടുത്താൻ അതു മുന്നിട്ടിറങ്ങും ലാളിത്യം, സത്യം, നീതി, ഭക്തി, ക്ഷമ, ധർമ്മം, ഇമ്മാതിരിയുള്ള ഗുണങ്ങളെ ലോകത്തിന്റെ രാജസഭാവം പരിഹസിയ്ക്കും. സാത്വിക ഭാവത്തെ തള്ളിക്കളഞ്ഞ് തങ്ങളുടെ വശത്താക്കാൻ രാജസഭാവം എന്ന രാവണൻ യുക്തിയുക്തം വാദിയ്ക്കും.

"സത്യം നോക്കിയിരുന്നാൽ പട്ടിണി കൊണ്ട് മരിയ്ക്കും."

"നീതിയൊക്കെ നോക്കിയാൽ ജീവിയ്ക്കാൻ പറ്റുമോ?"

"ഭക്തി കൊണ്ടെന്തു പ്രയോജനം?"

"ക്ഷമ വെറും ദുർബലതയാണ്. കണ്ണിനുകണ്ണും. പല്ലിന് പല്ല് അതാണ് വേണ്ടത്".

"ഇന്നത്തെക്കാലത്ത് ധർമ്മമൊക്കെ ആര് നോക്കുന്നു? ജീവിയ്ക്കുമ്പോൾ സുഖമായി ജിവിയ്ക്കണം ആരെ കൊന്നും കാര്യം നേടണം"

ഇത്തരത്തിൽ രാജസഗുണക്കാർ സാധകനെ ഉപദേശിയ്ക്കും. രാജസഗുണത്തിന്റെ ശബ്ദം ഉറച്ചതാണ്. അധികാരത്തിന്റെ ശബ്ദമാണത്. പ്രലോഭനത്തിന്റെ ശബ്ദമതാണ്. വിഭീഷണന്റെ ശബ്ദം മൃദുവും സുന്ദരവുമാണ്. അതുകൊണ്ടുതന്നെ സാധാരണക്കാരായ ജനങ്ങൾക്ക് വിഭീഷണൻ പറയുന്നത് മനസ്സിൽ നില്ക്കാതെ പോകും. സാധന ഗൗരവമായി തുടങ്ങുമ്പോൾ രാജസഭാവം അകത്തു നിന്നും പുറത്തും, നിന്നും നമ്മോട് ഭൗതിക നേട്ടങ്ങളുടെ അന്തസ്സിനെക്കുറിച്ചും, അനിവാര്യതയെക്കുറിച്ചും വാദിയ്ക്കും.

"സാധനയൊക്കെ വയസ്സുകാലത്ത് ചെയ്താൽ മതി"

"ഇതൊക്കെ ജീവിതത്തിൽ നിന്നുള്ള ഒളിച്ചോട്ടമാണ്"

"ഇതൊക്കെ ഒരു തരം അപകർഷതാബോധമാണ് എന്നതാണ് സത്യം"

"ഈ സാധന ഒക്കെയാണ് നമ്മുടെ രാജ്യത്തിന്റെ പുരോഗതിയെ ബാധിച്ചത്".

ഇത്തരത്തിൽ രാവണന്റെ മന്ത്രിമാർ നമ്മെ ഉപദേശിയ്ക്കും. അവരുടെ വാക്കുകളിൽ മനം മയങ്ങിപ്പോകാതെ സാധകൻ പ്രത്യേകം ശ്രദ്ധിയ്ക്കണം. ജീവിതം ഒരു ഉത്സവമല്ല. നിത്യപൂജയാണ് സാധകന്.



## സേതുബന്ധനത്തിന്റെ പ്രസക്തി എന്താണ്?

വിഭീഷണനും സംഘവും ശ്രീരാമചന്ദ്രന്റെ പാദങ്ങളിലഭയം തേടി. ഭക്തവത്സലനായ ശ്രീരാമൻ വിഭീഷണന് അഭയം നല്കിയെന്നു മാത്രമല്ല വിഭീഷണനെ ലങ്കയുടെ രാജാവായി അഭിഷേകവും ചെയ്തു. തുടർന്ന് ലങ്കയിലേയ്ക്കു കടക്കുവാൻ വിഘ്നവുമായി നില്ക്കുന്ന സമുദ്രത്തെ തന്റെ ദിവ്യബാണം കൊണ്ട് വറ്റിയ്ക്കുവാൻ ശ്രീരാമൻ തയ്യാറായി. അപ്പോൾ സമുദ്രദേവനായ വരുണൻ വന്ന് ഭഗവാനോട് മാപ്പപേക്ഷിച്ചു. സമുദ്രത്തിൽ വിശ്വകർമ്മാവിന്റെ മകനായ നളന്റെ നേതൃത്വത്തിൽ പാലം കെട്ടണമെന്ന് വരുണൻ നിർദ്ദേശിച്ചു. ആ പാലത്തെ സാഗരം താങ്ങു

മെന്നുമുള്ള വാഗ്ദാനം വരുണൻ നല്കി. വരുണൻ വിടവാങ്ങിയശേഷം സുഗ്രീവനോടും, ലക്ഷ്മണനോടും വാനരസഹായത്തോടു കൂടി ഉടൻ തന്നെ പാലം പണിയാൻ രാമൻ ആജ്ഞാപിച്ചു. വാനരന്മാർ പർവ്വതങ്ങളും, മഹാവൃക്ഷങ്ങളും അടർത്തിയെടുത്തു കൊണ്ടു വന്നു. അത്യുഗ്രമായ ഒരു പാലം പണിഞ്ഞുതുടങ്ങി.

സംസാരസാഗരത്തിനുള്ളിലെ ലങ്കയിൽപ്പെട്ടിരിയ്ക്കുന്ന സാധകനെ രക്ഷിയ്ക്കുവാൻ ഈശ്വരൻ നടത്തുന്ന സേതുബന്ധനമാണ് ഇത്. ഗുരുവായ ഹനുമാനും, വാനരന്മാരായ ആദ്ധ്യാത്മിക ചിന്തകളും, ലക്ഷ്യബോധമായ ലക്ഷമണനും ഈശ്വര ചൈതന്യമായ രാമനെ നമ്മുടെ ശരീരവും മനസ്സും ചേർന്ന സീതയെ രക്ഷിയ്ക്കാനായെത്തിയ്ക്കുന്നതിനാണ് ഈ സേതുബന്ധനം നടത്തുന്നത്. മറ്റൊരു രീതിയിൽപ്പറഞ്ഞാൽ സാധകന്റെ സാധനതന്നെയാണ് ഈ സേതുബന്ധനവും സാഗരലംഘനവും.



**സേതുബന്ധനത്തിൽ പങ്കെടുത്ത ഒരു അണ്ണാറക്കണ്ണന്റെ കഥ പ്രസിദ്ധമാണല്ലോ? അണ്ണാറക്കണ്ണനും പ്രതീകമാണൊ?**

തീർച്ചയായും രാമായണം, പ്രതീകങ്ങളാകുന്ന അനേകം ദിവ്യശരങ്ങളുടെ ആവനാഴിയാണ്. സേതുബന്ധനം നടക്കുന്ന കാലം. വാനരന്മാർ വലിയ വലിയ പാറകൾകൊണ്ട് കടലിലിടുന്നു. വലിയ മരങ്ങൾ പിഴുതുകൊണ്ട് തടയിടുന്നു. മണ്ണും പാറയും മരങ്ങളുമെല്ലാം കടലിൽ നിറയുന്നു. ശ്രീരാമനും, സുഗ്രീവനും മറ്റും ഈ യജ്ഞത്തിന് നേതൃത്വം നല്കുന്നു. അപ്പോൾ ഒരു അണ്ണാറക്കണ്ണൻ അവിടെയെത്തി അവനും ഈ യജ്ഞത്തിൽ പങ്കെടുക്കാൻ ആഗ്രഹിച്ചു. പക്ഷെ വളരെ ദുർബലനായ അവനു എന്തുചെയ്യാൻ കഴിയും? ഒടുവിൽ അവനൊരു ബുദ്ധിതോന്നി. അവൻ മണലിൽ പോയിക്കിടന്ന് ഉരുണ്ടു. അപ്പോൾ മേലിലെല്ലാം മണൽ പറ്റി. അവൻ ഓടികടലിലെത്തി. ആ കൊച്ചു ശരീരത്തിലെ മണൽ മുഴുവൻ കടൽവെള്ളത്തിൽ വീണു. അവൻ പിന്നേയും ഓടിപ്പോയി മണലിലുരുണ്ടു. ആ മണലുമായ് കടലിലെത്തി കുളിച്ചു. ഇങ്ങനെ ആ അണ്ണാറക്കണ്ണൻ അന്തിയോളം പണിചെയ്തു. വാനരന്മാർ ഈ അണ്ണാറക്കണ്ണന്റെ ത്യാഗബുദ്ധി കണ്ട് അത്ഭുതപ്പെട്ടു. അവർ

ശ്രീരാമദേവനോട് ഈ അത്ഭുതസംഭവത്തെക്കുറിച്ച് പറഞ്ഞു. ശ്രീരാമൻ ആ അണ്ണാറക്കണ്ണനെ വിളിച്ച് അഭിനന്ദിച്ചു. സ്നേഹപൂർവ്വം അവന്റെ ശരീരം തലോടി അനുഗ്രഹിച്ചു. ഇന്ന് അണ്ണാറക്കണ്ണന്റെ മെയ്യിൽ കാണുന്ന വരകൾ ശ്രീരാമന്റെ കൈവിരൽ പാടുകളാണെന്നാണ് വിശ്വാസം.

സാധനയിൽ ആരും മുമ്പനെന്നോ പിമ്പനെന്നോയില്ല. യാതൊരു കാരണവശാലും ഞാൻ വലിയവനാണെന്ന ഭാവം സാധകനിൽ ഉദിയ്ക്കാതിരിയ്ക്കാൻ സാധകൻ ശ്രദ്ധിയ്ക്കണം. സാമ്പത്തിക നിലയോ, മതമോ, ജാതിയോ, പാണ്ഡിത്യമൊന്നു ഒന്നും സാധകന് പ്രശ്നമല്ല. സാധകൻ എല്ലാവരോടും എളിമയോടെ മാത്രമെ പെരുമാറാവൂ. പ്രകൃതിയിൽ ഒരു പുല്ലിനുപോലും അതിന്റേതായ പ്രധാന്യമുണ്ട്. മുറ്റത്തെ ഒരു പുല്ലിന്റെ ജലത്തിനായുള്ള പ്രാർത്ഥന കേൾക്കുന്ന ഭഗവാൻ കടലിലെ വെള്ളം സൂര്യകിരണങ്ങളാൽ തിളപ്പിച്ച് നീരാവിയാക്കുന്നു. ആ നീരാവി കാർമേഘമാകുന്നു. അത് കാറ്റിന്റെ ശക്തിയിൽപ്പെട്ട് ആകാശത്തിലൂടെ സഞ്ചരിച്ചു വന്ന് ആ പുല്ലിന്റെ ദാഹം തീർക്കുവാൻ മഴയായി പെയ്യുന്നു. ഒരു കൊച്ചു പുല്ലിന്റെ പ്രാർത്ഥനക്കുപോലും ഈ ശക്തിയുണ്ട്. ഈ സത്യം വാല്മീകി നമുക്ക് മനസ്സിലാക്കി തരുന്നു, അണ്ണാറക്കണ്ണനിലൂടെ.

സാത്വിക ഭാവമായ വിഭീഷണൻ ഈശ്വര ചൈതന്യമാകുന്ന രാമനിൽ പൂർണ്ണമായി അഭയം പ്രാപിയ്ക്കുമ്പോൾ തീർച്ചയായും മോക്ഷം ലഭിയ്ക്കണം. രാമൻ വിഭീഷണനെ ലങ്കയുടെ അധിപനായി അഭിഷേകം ചെയ്യുന്നതിൽ നിന്ന് നമുക്ക് സാധകന്റെ ജീവിതഭാവം സാത്വികമായി എന്നു അനുമാനിയ്ക്കാം. പക്ഷെ രാവണനേയും കുംഭകർണ്ണനേയും മറ്റു രാക്ഷസന്മാരേയും നശിപ്പിച്ച് സീതയെ വീണ്ടെടുത്ത് രാമനിൽ ലയിപ്പിയ്ക്കുകയെന്ന ഏറ്റവും പ്രധാനപ്പെട്ട കർമ്മം ബാക്കികിടക്കുന്നു.

"ഭഗവാനിൽ സ്വയം സമർപ്പിച്ച തനിയ്ക്കെന്തിനീ പരീക്ഷണങ്ങളും, ദുഃഖങ്ങളും തീവ്ര സാധനയുമൊക്കെ?" സാധനയെ ഗൗരവമായിയെടുത്തിട്ടുള്ള ഒരു സാധകന് തന്റെ സാധനായാത്രയിലൂടെ ഇടയ്ക്കു വച്ചു മനസ്സിനെ തീവ്രമായി അലട്ടുന്ന ഒരു ചോദ്യമാണിത്. ഭഗവാന് ഒന്നോടെ തന്റെ ലൗകിക വാസനകളൊക്കെ അവസാനിപ്പിച്ച് തന്നെ ഒറ്റയടിയ്ക്കു മോക്ഷത്തിലെത്തിച്ചു കൂടെ? ഈ ചോദ്യത്തിനുത്തരമാണ് സാഗരത്തെ വറ്റിയ്ക്കാനുള്ള ശ്രമത്തിൽ നിന്ന് ശ്രീരാമൻ പിന്തിരിയുന്ന രംഗം. ഭഗവാന് അസാദ്ധ്യമായിട്ടൊന്നുമില്ല. പക്ഷെ സാധകൻ പൂർവ്വജന്മങ്ങളിൽ നിന്നും, ഈ ജന്മത്തിൽ നിന്നുമൊക്കെയായി ആർജ്ജിച്ച കർമ്മസാഗരത്തെ

ഒറ്റയടിയ്ക്കു അവസാനിപ്പിയ്ക്കാൻ ഭഗവാൻ ഇച്ഛിയ്ക്കില്ല. എങ്ങിനെയാണോ മായയിൽ ക്രമാനുക്രമമായി മുങ്ങിയത്, അതുപോലെ പടിപടിയായി മായയിൽ നിന്ന് മനസ്സിനെ മോചിപ്പിയ്ക്കുന്നതാണ് ഈശ്വരഹിതം. ബ്രഹ്മാവ് സൃഷ്ടിച്ച ഈ പ്രപഞ്ചത്തിന്റെ മായാ ബന്ധനത്തിൽ നിന്ന് അദ്ദേഹത്തിന്റെ മകനായ നളൻ സൃഷ്ടിയ്ക്കുന്ന പാലത്തിലൂടെ സഞ്ചരിച്ച്, ശ്രീരാമൻ(ഈശ്വര ചൈതന്യം), സദ് വിചാരങ്ങളും, ശീലങ്ങളുമാകുന്ന വാനരശ്രേഷ്ഠന്മാരോടൊപ്പം ലൗകിക സമുദ്രം കടന്ന് വരണം. രാവണനേയും മറ്റും നശിപ്പിച്ച് മനസ്സും ശരീരവുമാകുന്ന സീതയെ വീണ്ടെടുക്കണം. ആ പാലത്തിന്റെ കല്ലുകളെ താങ്ങുന്നത് സംസാരസാഗരമാണ്. ദൈവാനുഗ്രഹമുണ്ടെങ്കിൽ, നമ്മുടെ കർമ്മങ്ങൾ നാം ചെയ്തു പോകുമ്പോൾ നമ്മൾ ആ സാഗരത്തിൽപ്പെട്ടു പോകാതിരിയിക്കുവാൻ ആ സാഗരം തന്നെ നമ്മെ കാത്തുകൊള്ളും. കാരണം ഈ മായാ സാഗരവും ഈശ്വരന്റെ സൃഷ്ടിയല്ലാതെ മറ്റൊന്നല്ലല്ലോ. എത്ര മഹത്തരം ഈ സൃഷ്ടിയുടെ രഹസ്യ ങ്ങൾ!



## ശുകൻ എന്തിന്റെ പ്രതീകമാണ് ?

രാവണൻ നിയോഗിച്ചതനുസരിച്ച് ശുകൻ എന്ന അസുരൻ ശ്രീരാമസമക്ഷം ദൂതനായിയെത്തി. അവന്റെ യഥാർത്ഥ ഉദ്ദേശം രാമന്റെ സൈന്യത്തെക്കുറിച്ചുള്ള ഒരു നേർക്കാഴ്ചയുടെ വിവരണം രാവണനു നല്കുകയെന്നതായിരുന്നു. വാനരന്മാർ അവനെ പിടികൂടി ഉപദ്രവിയ്ക്കാൻ ശ്രമിച്ചു. പക്ഷെ രാമൻ അവരെ തടഞ്ഞു. സീതയെ മടക്കിത്തന്ന് സ്വന്തം തടി രക്ഷിയ്ക്കുവാൻ രാമൻ രാവണന് അന്ത്യശാസനം നല്കി. രാമന്റെ മഹത്വം കണ്ട് ശുകൻ രാമഭക്തനായി മാറി. ശുകൻ സൈന്യത്തിന്റെ വ്യാപ്തിയെക്കുറിച്ച് രാവണനെ പറഞ്ഞ് ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചു. പക്ഷെ രാവണൻ ശുകന്റെ വെളിപ്പെടുത്തലുകളെ പുച്ഛിച്ചു തള്ളി.

ശുകനിലൂടെ നാം മനസ്സിലാക്കുന്നത് പ്രതിപക്ഷ ബഹുമാനം എന്ന ഉത്തമ ഗുണമാണ്. എത്ര ശത്രുവായാലും അവന്റെ തിന്മകളെ നഖശിഖാന്തം എതിർക്കുമ്പോഴും അവനെ വ്യക്തിപരമായി

വിരോധിയ്ക്കാത്ത രാമന്റെ മനസ്സും താൻ ചെയ്യുന്ന തെറ്റിനെക്കുറിച്ച് ഒരിയ്ക്കലും ബോധമില്ലാത്ത ശത്രുവിനോടുള്ള പകയുമായി നടക്കുന്ന രാവണനനും, നമ്മെ ഒരു കാര്യം പഠിപ്പിയ്ക്കുന്നു. വാശിയും, വൈരാഗ്യവും സാധനയുടെ പാതയിൽ വിടരുന്ന പൂക്കളല്ല. വിഷക്കനികളാണ്. അത് ഒരു സാധകൻ ഒരിയ്ക്കലും രുചിച്ചു പോലും നോക്കരുത്. രാമന്റെ ഈ മഹത്വമാണല്ലോ ശുകനെ ഹഠാദാകർഷിയ്ക്കുന്നത്.



## യുദ്ധം, മഹായുദ്ധം ഒരു പ്രതീകം?

സാധകൻ മനസ്സിലാക്കേണ്ട വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ് ഈ രാമരാവണയുദ്ധത്തിലൂടെ വാല്മീകി വരച്ചു കാട്ടുന്നത്. എത്ര ഭക്തി യുണ്ടായാലും സാധനാ തീവ്രതയുണ്ടായാലും സാധനയെന്നത് ഒരു മഹാ യുദ്ധമാണ്. ജീവാത്മാവിന്റെ ശരീരത്തേയും മനസ്സിനേയും രാവണനായ രജസ്സ് തട്ടിക്കൊണ്ടുപോയി ലങ്കയിൽ തടവിലാക്കിയിരിയ്ക്കുന്നതിൽ നിന്ന് അതിനെ മോചിപ്പിയ്ക്കണമെങ്കിൽ സാധകന്റെ സദ്ഭാവങ്ങൾ ദുഷ്ടഭാവ ങ്ങളാകുന്ന രാക്ഷസന്മാരോട് ഘോരയുദ്ധം തന്നെ ചെയ്യണം ഈ രാക്ഷ സന്മാർ ചില്ലറക്കാരല്ല.

രാവണൻ, പ്രഹസ്തൻ തുടങ്ങിയ മുഖ്യ രാക്ഷസന്മാരെ വിളിപ്പിച്ച് അവരെ വാനരന്മാരോട് യുദ്ധത്തിനായി നിയോഗിച്ചു. രാക്ഷസർ ഭേരീമൃദംഗപ്രണവാനകരാദി വാദ്യഘോഷങ്ങളോടു കൂടി പോത്ത്, ഒട്ടകം, കഴുത, സിംഹം തുടങ്ങിയ വാഹനങ്ങളിൽ കയറി ഖഡ്ഗം, ശൂലം, ധനുസ്സ്, പാശം, യഷ്ടി, തോമരം, ശക്തി തുടങ്ങിയ അസ്ത്രശസ്ത്രങ്ങളും ധരിച്ച് രാവണപുത്രനായ ഇന്ദ്രജിത്തിന്റെ നേതൃത്വത്തിൽ ലങ്കയിലെ ഓരോ ഗോപുരവാതുക്കലും എത്തി.

ഭഗവാൻ രാമചന്ദ്രൻ നേരത്തേതന്നെ വാനരന്മാർക്ക് നിർദ്ദേശങ്ങൾ കൊടുത്തുകഴിഞ്ഞിരുന്നു. അതുകൊണ്ട് അവർ പർവ്വതശിഖരങ്ങളും വൃക്ഷങ്ങളും പിഴുതെടുത്തുകൊണ്ട് യുദ്ധത്തിനായി തയ്യാറായിരുന്നു. രാവണസേനയെ കാണവേ അവർ ലങ്കയെ ആക്രമിക്കുകയായി. അവ രിൽ ചിലർ ആയിരം യൂഥപതികളും, കോടിയൂഥപതികളും, ചിലർ

ശതകോടിയൂഥപതികളുമായിരുന്നു. അവർ തുള്ളിച്ചാടിയും, ഗർജ്ജിച്ചും വൃക്ഷങ്ങൾ, പർവ്വതശിഖരങ്ങൾ തുടങ്ങിയവ പൊക്കിപ്പിടിച്ചും, കൈചുരുട്ടി ആക്രോശിച്ചും, ലങ്കാനഗരത്തെ വളഞ്ഞു. "മഹാശക്തധരനായ രാമൻ ജയിയ്ക്കട്ടെ". "വീരനായ ലക്ഷ്മണൻ ജയിയ്ക്കട്ടെ". "രഘുനാഥന്റെ സംരക്ഷണയിൽ സുഗ്രീവൻ ജയിയ്ക്കട്ടെ". ഇത്തരം ജയഘോഷത്തോടെ അവർ ശത്രുക്കളോട് ഏറ്റുമുട്ടി. ഹനുമാൻ, അംഗദൻ, കുമുദൻ, നീലൻ, നളൻ, ശരഭൻ, മൈന്ദൻ, ദ്വിവിദൻ, ജാംബവാൻ, ദധിമുഖൻ, കേസരി, താരൻ തുടങ്ങി ശക്തരായ വാനരന്മാരും യൂഥപതികളും ആവേശത്തിമർപ്പോടെ ലങ്കയിലെ എല്ലാ വാതിലുകളെയും വളഞ്ഞു. മഹാശരീരികളായ വാനരന്മാർ വൃക്ഷങ്ങളും പർവ്വതശിഖരങ്ങളും കൊണ്ടും നഖവും പല്ലും ഉപയോഗിച്ചും രാക്ഷസരെ കൊന്നൊടുക്കാൻ തുടങ്ങി.

തന്റെ സേന നഷ്ടപ്പെട്ടതായി കണ്ടിട്ട് ബ്രഹ്മാവിൽ നിന്നും വരം നേടിയ ഐശ്വര്യവാനും, ദുഷ്ടനുമായ ഇന്ദ്രജിത്ത് അന്തർധാനം ചെയ്തു. അസ്ത്രാഭ്യാസത്തിൽ അതിനിപുണനായ അവൻ ആകാശത്തിൽ പൊന്തിനിന്നുകൊണ്ട്, ബ്രഹ്മാസ്ത്രത്താൽ വാനരസേനയെ അമർച്ചവരുത്തിക്കൊണ്ട് എങ്ങും അനേകതരം അസ്ത്രങ്ങൾ വർഷിയ്ക്കാൻ തുടങ്ങി. ഈ യുദ്ധത്തിൽ ഇന്ദ്രജിത്തിന്റെ ബ്രഹ്മാസ്ത്രത്താൽ രാഘവന്മാരും, വാനരസേനയും, മുച്ചൂടും നഷ്ടപ്പെട്ടതുകണ്ട് ദേവന്മാരും, മറ്റുള്ളവരും ഇതികർത്തവ്യാമൂഢരായി നിന്നു. ആ സമയം അവിടെയത്തിയ മാരുതിയും, വിഭീഷ്ണനും പോർക്കളത്തിൽ രക്തത്തിൽക്കുതിർന്ന്, കണ്ണുതുറക്കാനാവാതെ മോഹംതീർന്ന ജാംബവാനെ കാണുന്നു. ജാംബവാൻ വിഭീഷ്ണനോട് ചോദിച്ചു. "ഹനുമാൻ ജീവിച്ചിരിപ്പുണ്ടോ? ഉണ്ടെങ്കിൽ എല്ലാവരും ജീവിച്ചിരിപ്പുണ്ട്. ഹനുമാൻ മരിച്ചെന്നാൽ എല്ലാവരും മരിച്ചു". ഇത് കേട്ട് "താൻ മരിച്ചിട്ടില്ലാ"യെന്ന് ഹനുമാൻ പറഞ്ഞു. ഉടൻ ജാംബവാന്റെ ആജ്ഞ അനുസരിച്ച് ഹിമാലയത്തിലെ ദ്രോണാചലത്തിലേയ്ക്ക് ദിവ്യമായ മരുന്നുകൾ കൊണ്ടുവരാൻ മാരുതി പറന്നുയർന്നു. പിന്നെ ദ്രോണാചലത്തിലെത്തി മരുന്നു കാണാഞ്ഞിട്ട് ദ്രോണാചലവും പിടിച്ചുയർത്തി തിരികെപ്പറന്നു. ഔഷധത്തിന്റെ കാറ്റേറ്റ് വാനരന്മാരും, രാഘവന്മാരും ഉണർന്നെഴുന്നേറ്റു.



**രാമായണയുദ്ധത്തിൽ ലക്ഷ്മണൻ വീണ്ടും നിലംപതിച്ച് മരണത്തിന്റെ വക്കുവരെ എത്തുന്ന ഒരു സംഭവമുണ്ടല്ലോ; അല്ലേ?**

പിന്നീട് നടന്ന യുദ്ധത്തിൽ ലക്ഷ്മണൻ അതിതീവ്രമായ വൈരാഗ്യത്തോടുകൂടി ഇന്ദ്രജിത്തിനെ നേരിട്ടു. ലക്ഷ്മണന്റെ തീവ്രമായ ആക്രമണത്തെ ചെറുത്തു നില്ക്കാനാവാതെ, ഇന്ദ്രജിത്ത് ലങ്കയിലേക്ക് കടന്നു. ഉടൻതന്നെ രാവണൻ, തന്റെ വിശ്വപ്രസിദ്ധമായ തേരിൽ സർവ്വ ആയുധസന്നാഹങ്ങളോടും കൂടി യുദ്ധത്തിനെത്തി അയാൾ തന്റെ സർപ്പസദൃശമായ ബാണങ്ങൾ കൊണ്ട് ആയിരക്കണക്കിന് വാനരന്മാരെ തറ പറ്റിച്ചു. സുഗ്രീവനേയും അസ്ത്രം എയ്തു വീഴ്ത്തി. രാവണൻ ആയുധമേന്തി നില്ക്കുന്ന വിഭീഷണനെക്കണ്ടു. അതിഘോരമായ ശക്തിയെന്ന ആയുധം പ്രയോഗിച്ചു. വിഭീഷണന് താങ്ങാനാകാത്ത ആ ആയുധത്തെ ലക്ഷ്മണൻ മുന്നോട്ടു കയറി തടുത്തു. ആ ആയുധം ലക്ഷ്മണന്റെ ശരീരത്തിലേയ്ക്കു തറച്ചു കയറി. ലക്ഷ്മണൻ ബോധം കെട്ടു. ലക്ഷ്മണന്റെ ശരീരമെടുത്തു ലങ്കയിലേയ്ക്കു കടക്കാൻ രാവണൻ ശ്രമിച്ചു. തന്റെ സഹോദരിയായ ശൂർപ്പണഖയ്ക്ക് ലക്ഷ്മണനെ സമ്മാനിയ്ക്കണം അതായിരുന്നു രാവണന്റെ ഉദ്ദേശം. പക്ഷെ ഹനുമാന്റെ ഘോരമായ ആക്രമണത്താൽ രാവണൻ തളർന്നു പോയി. അവസാനം രാമൻ അഗ്നിയെപ്പോലെ ജ്വലിച്ചു വശായി മറ്റുള്ളവരോട് പറഞ്ഞു: കണ്ടോളൂ! എന്റെ കരകൗശലം. ഒരു നിമിഷത്തിനുള്ളിൽ ഈ ദുഷ്ടനെ ബ്രഹ്മാസ്ത്രം കൊണ്ട് ഭസ്മമാക്കുന്നുണ്ട്. എന്നിട്ട് ഹനുമാന്റെ ചുമലിൽ കയറിയിരുന്ന് രാമൻ അതിഘോരമായി യുദ്ധം ചെയ്തു. രാവണന്റെ രഥവും, കൊടിമരവും, കുതിരകളും, വില്ലും അമ്പും എല്ലാം രാമൻ തകർത്തു. രാവണൻ വാളുമായിച്ചാടിയിറങ്ങി. ആ വാളിനേയും രാമൻ തകർത്തെറിഞ്ഞു. ഇതികർത്തവ്യതാമൂഢനായി നില്ക്കുന്ന രാവണനെ കണ്ടു രാമൻ പറഞ്ഞു.

"ഹേ രാവണ പ്രഭോ. ലോകം മുഴുവൻ വില്ലാളി വീരനെന്നും, യോദ്ധാക്കളിൽ വച്ച് യോദ്ധാവെന്നും പുകഴ്ത്തുന്ന അങ്ങാണോ ഇങ്ങനെ പുലിയെക്കണ്ട എലിയെപ്പോലെ പതറി നില്ക്കുന്നത് ? അല്ല. ഇതല്ല എനിയ്ക്കുവേണ്ട യുദ്ധം. അങ്ങ് വിവശനായിരിയ്ക്കുന്നു. ഭയചകിതനായിരിയ്ക്കുന്നു. പോകൂ. തിരിച്ച് ലങ്കയിൽ ചെന്നു വിശ്രമിയ്ക്കൂ. നാളെ നമുക്ക് യുദ്ധം തുടരാം."

രാവണൻ ഇതുകേട്ട് തലതാഴ്ത്തി തിരികെ മടങ്ങി. രാമൻ ലക്ഷ്മണന്റെ അരികിലെത്തി. ലക്ഷ്മണൻ ബോധശൂന്യനായി കിടക്കുന്നതു കണ്ട് അദ്ദേഹം അതീവ ദുഃഖിതനായി.

ശ്രീരാമചന്ദ്രൻ ദുഃഖത്തോടെ ഹനുമാനോടു പറഞ്ഞു: "ഹനുമാൻ! നീ വേഗം ക്ഷീരസാഗരത്തിലേയ്ക്കു പോകൂ. അവിടെ ദ്രോണാചലം എന്ന പർവ്വതമുണ്ട്. അതിന്മേൽ പലപ്രകാരത്തിലുള്ള ഔഷധങ്ങൾ വളരുന്നുണ്ട്. മഹാമതി! നീ വേഗം പോയി പർവ്വതത്തെത്തന്നെ കൊണ്ടു പോരുക. ഇതു കാരണം നിന്റെ കീർത്തി സ്ഥിരമായിരിയ്ക്കും." ഹനുമാൻ ഉടൻതന്നെ പുറപ്പെട്ടു.

ഹനുമാൻ കൊണ്ടു വന്ന ദ്രോണാചലത്തിൽ നിന്ന് മരുന്നെടുത്ത് ലക്ഷ്മണനെ വൈദ്യനായ സുഷേണൻ ചികിത്സിച്ചു. ലക്ഷ്മണൻ അബോധാവസ്ഥയിൽ നിന്നുണർന്നു. ഹനുമാൻ ആ പർവ്വതത്തെ വീണ്ടും പൂർവ്വസ്ഥാനത്ത് കൊണ്ടു പോയി വച്ചിട്ട് തിരികെ വന്നു. വാനരന്മാർ യുദ്ധം വീണ്ടും ആരംഭിച്ചു. ലക്ഷ്യബോധം വീണ്ടും ഉണർന്ന് പ്രവർത്തിയ്ക്കുമ്പോൾ സാധകന്റെ സാധനയ്ക്കു ആക്കം കൂടും.



**ഹനുമാൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ എല്ലാവരും ജീവിച്ചിരിപ്പുണ്ട് എന്ന് ജാംബവാൻ പറഞ്ഞതിന്റെ പ്രതീകാത്മകമായ അർത്ഥമെന്താണ്?**

ഹനുമാൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ എല്ലാവരും ജീവിച്ചിരിപ്പുണ്ട്. ഹനുമാൻ മരിച്ചാൽ എല്ലാവരും മരിച്ചുവെന്ന് ജാംബവാൻ പറയുന്നത് ഏറ്റവും അർത്ഥപൂർണ്ണമാണ്. ഏതു ഗുണമുണ്ടായാലാണോ, സാധകന് മറ്റൊരു ഗുണമില്ലെങ്കിലും സാധനയിൽ വിജയിക്കാനാകുന്നത്, ആ ഗുണമാണ് ഗുരുത്വം. ഏതു ഗുണത്തിന്റെ അഭാവത്തിലാണോ, മറ്റേത് ഗുണമുണ്ടെങ്കിലും സാധനയിൽ വിജയം വരിയ്ക്കാൻ ഒരു സാധകന് സാധ്യമാവാത്തത് അതാണ് ഗുരുത്വം എന്ന ഗുണം. സംസ്ക്കാരവും പാരമ്പര്യവുമായ ജാംബവാൻ ഈ സത്യം വെളിപ്പെടുത്തുന്നു. ഉയർന്ന സംസ്ക്കാരവും പാരമ്പര്യവുമാണ് ഒരാളിൽ ഗുരുത്വമെന്ന ഗുണത്തെ നിലനിറുത്തുന്നത്.

സാധകന്റെ സാധനായുദ്ധത്തിൽ സാധകന്റെ സഹായത്തിനെത്തുന്നത് ഗുരുത്വം എന്ന ശക്തി തന്നെയാണ് ഇന്ദ്രജിത്ത് ലൗകിക ജീവിതത്തിന്റെ വിസ്മയങ്ങളുടെ പ്രതീകമാണ്. അതിന്റെ ശക്തികൊണ്ട് ലക്ഷ്യബോധമായ ലക്ഷ്മണൻ പോലും പ്രവർത്തനശേഷിയില്ലാത്ത അവസ്ഥയിലായേയ്ക്കാം ലൗകിക ജീവിതം ഒരു പാടു നേട്ടങ്ങൾ സാധകന്റെ മുമ്പിൽ നിരത്തും. പണം കൊണ്ടും പ്രസിദ്ധി കൊണ്ടും, മറ്റും കിട്ടുന്ന മഹാനേട്ടങ്ങൾ. അധികാരംകൊണ്ട് ലഭിയ്ക്കാവുന്ന പ്രാധാന്യം. ഇങ്ങനെ പലതും. എന്നാൽ അവയൊന്നും ആത്യന്തിക സുഖങ്ങളല്ല. ഈ സത്യം സാധകൻ മനസ്സിലാക്കണം. അല്പനേരം സുഖംതരികയും പിന്നെ നിരാശയിൽ മുക്കുകയും ചെയ്യുന്ന ലൗകിക സുഖങ്ങളുടെ സൗന്ദര്യവും മയിലാട്ടവും കണ്ട് കണ്ണുമഞ്ചി, സാധകൻ സാധനയുടെ പാതവിട്ട് പോകരുത്. പണവും, പ്രസിദ്ധിയും അധികാരവും കാണിയ്ക്കുന്ന ഇന്ദ്രജാലങ്ങളുടെ പ്രഹരംകൊണ്ടു ലക്ഷ്യബോധം പ്രജ്ഞയറ്റു വീണാൽ ആ ലക്ഷ്യബോധത്തെ ചൈതന്യത്തിലേയ്ക്കു തിരിച്ചു കൊണ്ടു വരാൻ ഹനുമാനെന്ന ഗുരുത്വത്തിനുമാത്രമെ സാദ്ധ്യമാകു. "ഗുരുബ്രഹ്മ ഗുരുവിഷ്ണു ഗുരുർദേവോ മഹേശ്വരാ" എന്ന് വിലപിച്ച് ഗുരുവിന്റെ പാദങ്ങളിൽ കണ്ണീരുകൊണ്ടു നിത്യവും കഴുകുന്നവനേ ഈ യുദ്ധത്തിൽ ജയിയ്ക്കാനാകു.



## എന്താണ് കാലനേമിയുടെ പ്രസക്തി

ബോധം മറഞ്ഞു കിടക്കുന്ന ലക്ഷ്മണനെ ഉണർത്താനായി ഔഷധത്തിനുപോകുന്ന ഹനുമാനെ തടയാനായി രാവണൻ കാലനേമിയെന്ന അസുരനെ നിയോഗിച്ചു. മാരീചനെപ്പോലെ തന്നെ രാമഭക്തനായ ഒരു അസുരനായിരുന്നു കാലനേമി. രാവണന്റെ കൈ കൊണ്ടു മരിയ്ക്കുന്നതിനേക്കാൾ നല്ലത് രാമന്റേയോ രാമഭക്തന്റേയോ കൈകൊണ്ട് മരിയ്ക്കുകയാണ് നല്ലത് എന്നു മനസ്സിലാക്കിയ കാലനേമി ഒരു മുനിവേഷം ധരിച്ച് മായ കൊണ്ട് ഒരു ആശ്രമം സ്ഥാപിച്ച് ഹിമാലയത്തിൽ കാത്തിരുന്നു.

ദ്രോണാചലത്തിലേയ്ക്കു പോകുന്ന വഴി ഇത്ര മനോഹരമായ ഒരു ആശ്രമമുണ്ടെന്ന് അറിഞ്ഞിരുന്നില്ലല്ലോ എന്ന് ചിന്തിച്ച് ഹനുമാൻ ആ ആശ്രമത്തിലേക്ക് കയറി. ഹനുമാന്റെ യാത്രയുടെ വേഗത കുറയ്ക്കുവാനായിരുന്നു മഹാമാന്ത്രികനായ കാലനേമിയുടെ ശ്രമം. ഹനുമാനെ സൽക്കാരസുഖങ്ങൾ കൊണ്ട് കാലനേമി പ്രീതിപ്പെടുത്തി. തന്റെ ഉദ്ദേശമെന്തെന്ന് ഹനുമാൻ വെളിപ്പെടുത്തിയപ്പോൾ ശ്രീരാമചന്ദ്രന്റെ അനുഗ്രഹം കൊണ്ട് ലക്ഷ്മണൻ ബോധക്കേട് വിട്ട് ഉണർന്നതായി ജ്ഞാനദൃഷ്ടി കൊണ്ട് താൻ മനസ്സിലാക്കിയെന്നും ഹനുമാൻ ഇനി വിശ്രമിച്ച് സ്വസ്ഥമായി പോകണമെന്നും കാലനേമി പറഞ്ഞു. ദാഹത്തിന് കമണ്ഡലുവിലെ വെള്ളം കുടിയ്ക്കാമെന്ന് കാലനേമി പറഞ്ഞപ്പോൾ തന്റെ ദേഹത്തിന് അത്രയൊന്നും പോരായെന്ന് ഹനുമാൻ പറഞ്ഞു. കാലനേമിയുടെ നിർദ്ദേശപ്രകാരം ദാഹം തീർക്കാൻ അടുത്തു ഒരു തടാകത്തിലേയ്ക്കു ഹനുമാൻ ചെന്നു. ദാഹം തീർത്തു ചെല്ലുമ്പോൾ ദിവ്യമായ ചില മന്ത്രങ്ങൾ താൻ ഉപദേശിച്ചു തരാമെന്ന് കാലനേമി വാക്കുകൊടുത്തിരുന്നു. ഹനുമാൻ ആ തടാകത്തിലിറങ്ങിയപ്പോൾ മായാവിയായ ഒരു ഘോരമകരം അദ്ദേഹത്തെ ആക്രമിച്ചു. ഹനുമാൻ ഒറ്റയടിയ്ക്ക് ആ മായാവിയെ കൊന്നു. അതിൽ നിന്ന് ധന്യമാലി എന്ന അപ്സരസ്സുയർന്നു. ഒരു മുനിയുടെ ശാപത്താൽ താൻ മകരമത്സ്യമായിപ്പോയ കഥ അവൾ ഹനുമാനോട് പറഞ്ഞു. കാലനേമിയെന്ന അസുരനാണ് ആശ്രമം കെട്ടി മുനി ചമഞ്ഞിരിയ്ക്കുന്നതെന്നും മനപ്പൂർവ്വം ഹനുമാന്റെ സമയം അപഹരിയ്ക്കാനാണ് കാലനേമി രാവണന്റെ നിർദ്ദേശപ്രകാരം അവിടെ വേഷം കെട്ടിയിരിയ്ക്കുന്നതെന്നുമുള്ള സത്യം അവൾ ഹനുമാനോട് വെളിവാക്കി. കാലനേമിയുടെ ആശ്രമത്തിലെത്തി ഹനുമാൻ ആ അസുരന്റെ കഥ കഴിച്ചു. പിന്നെ ദ്രോണാചലത്തിലെത്തി മരുന്ന് തിരഞ്ഞു കാണാഞ്ഞിട്ട് ദ്രോണാചലവും പിടിച്ചുയർത്തി തിരികെ പറന്നു. ഔഷധത്തിന്റെ കാറ്റേറ്റു ലക്ഷ്മണൻ ഉണർന്നെണീറ്റു.

സാധനയിൽ വിജയിയ്ക്കണമെങ്കിൽ കഠിനാദ്ധ്വാനം ആവശ്യമാണ്. മായയിൽ നിന്ന് മനസ്സിനെ തിരികെക്കൊണ്ടു വരാൻ സാധകൻ ശ്രമിയ്ക്കുമ്പോൾ കാലബോധം ഉണ്ടാവണം. വൃഥാ മതപരമായ ചടങ്ങുകളിലും ആദ്ധ്യാത്മിക സാധനയുടെ സുഖങ്ങളിലുമൊക്കെ സുഖിച്ചു സമയം കളയരുത്. ആശ്രമ ജീവിതം തരുന്ന സുരക്ഷിതത്വവും

ശാന്തതയും പ്രാധാന്യവുമൊക്കെ തലയ്ക്കു പിടിച്ച് സാധകൻ മത്തനാകാം. അതു സാധനയിൽ കാലതാമസമുണ്ടാക്കും. യാതൊരു സാധനയുമനുഷ്ഠിയ്ക്കാതെ മഹാമുനിയെന്ന വ്യാജേന പാലും പഴവും കഴിച്ച് സുഖലോലുപന്മാരായി സാധനാ ജീവിതം നയിയ്ക്കുന്ന കപടമുനിമാർ ധാരാളമുണ്ട് ഈ ലോകത്തിൽ. സുഖലോലുപത്വമാണ് സാധനയെന്ന് അവർ അവരുടെ ശിഷ്യരെ സ്വന്തം ജീവിതം കൊണ്ട് പഠിപ്പിയ്ക്കും. മനുഷ്യർക്കൊ ലോകത്തിനൊ യാതൊരുപകാരവും ചെയ്യാതെ യാതൊരു സാധനയുമനിഷ്ഠിയ്ക്കാതെ മഹാത്മാവ് ചമഞ്ഞിരുന്ന് ജനങ്ങളെ പറ്റിയ്ക്കുന്ന ഈ അലസൻമാരെ സാധകൻ തിരിച്ചറിയണം. ഒരു തടാകത്തിലെ ജലം മുഴുവനും വറ്റിച്ചുകുടിയ്ക്കുവാനുള്ള ദാഹമുള്ള സാധകർക്ക്, ഇവർക്ക് നല്കുവാനുള്ളത് ഒരു കമണ്ഡലു വെള്ളം മാത്രമാണ്. നാം ഗുരുക്കന്മാരെ സമീപിക്കുന്നതു രോഗം ഭേദമാക്കാനോ, ജോലി കിട്ടാനോ, കുട്ടികൾ ജനിയ്ക്കാനോ, കടത്തിൽ നിന്ന് മോചനം നേടാനോ ആയിരിക്കരുത്. അത്തരം കാര്യങ്ങൾക്കു വേണ്ടി ഗുരുക്കന്മാരെ സമീപിയ്ക്കുന്നവർക്ക് ഒരു കമണ്ഡലു വെള്ളം മതിയാകും ആത്മീയ ദാഹം തീർക്കാൻ. അവർക്ക് അത്രയ്ക്ക് ദാഹമേയുള്ളു എന്നാൽ ഒരു യഥാർത്ഥ സാധകന് ഒരു തടാകം വെള്ളം വേണം. ഈ ആദ്ധ്യാത്മിക തരികിട കൾ കണ്ടാലൊന്നും തൃപ്തിയാകുന്ന ഒരു മനസ്സല്ല അവർക്കുള്ളത്. കപടവേഷം കെട്ടുന്ന ഗുരുക്കന്മാർക്ക് ആദ്ധ്യാത്മികതയുടെ തത്ത്വങ്ങളോ പ്രയോഗങ്ങളോ വശമില്ല. അവരൊട്ട് സാധന ചെയ്തിട്ടുമില്ല. കാവിയും രുദ്രാക്ഷവുമണിഞ്ഞു മറ്റുള്ളവരെനോക്കി അനുഗ്രഹമുദ്രകൾ കാട്ടിയിരിയ്ക്കുന്ന ഇത്തരക്കാരുടെ അനുഗ്രഹത്തിനായി പോയാൽ സാധകർ അവർ വീഴുന്ന കുഴിയേക്കാൾ വലിയ കുഴിയിൽ പോയി പതിയ്ക്കും. സ്വാമിവിവേകാന്ദൻ ആദ്ധ്യാത്മിക വേദിയെക്കുറിച്ച് പറഞ്ഞ ഒരു വാചകം ഇവിടെ സ്മരണീയമാണ്. അദ്ദേഹം പറഞ്ഞു. 'ആദ്ധ്യാത്മിക വേദിയിൽ നാം മഹാത്മാക്കൾ എന്നു കരുതന്നവരിൽ അമ്പതു ശതമാനം കാപട്യക്കാരാണ്. ബാക്കിയുള്ളതിൽ നാൽപത്തിയഞ്ചു ശതമാനം മാനസിക രോഗികൾ. വെറും അഞ്ചു ശതമാനമേ യഥാർത്ഥ മഹത്വമുള്ളവർ ഉള്ളു'.

കാലനേമിയെന്ന കഥാപാത്രത്തിലൂടെ വാല്മീകി അതാണ് നമ്മോട് പറയുന്നത്. കാലനേമി ഹനുമാനെ വശീകരിച്ച് മകരമത്സ്യമുള്ള തടാകത്തിലെത്തിയ്ക്കുന്നതും ഹനുമാൻ ആ മത്സ്യത്തിന്റെ വായിൽപ്പെട്ടു പോകുന്നതും ഒടുവിൽ അതിൽനിന്ന് രക്ഷപ്പെടുന്നതും നമ്മൾ

മനസ്സിരുത്തി മനസ്സിലാക്കണം. ഇത്തരം കാലനേമികളുടെ കയ്യിൽ പെട്ട് വെറുതെ കാലം കളഞ്ഞാൽ (കാലനേമി-കാലത്തിന്റെ അച്ചുതണ്ട്) ജീവിത പരാജയമാകുന്ന മകരമത്സ്യത്തിന്റെ വായിൽ പോയി വീഴും. ഈ മകര മത്സ്യം യഥാർത്ഥത്തിൽ ധന്യമാലി എന്ന ദേവതയായിരുന്നുവല്ലോ. ധന്യ തയെ മാലയാക്കിയണിഞ്ഞവളാണ് ധന്യമാലി. ജീവിത പരാജയത്തെ വിജയമാക്കി മാറ്റി ആ ധന്യതയുടെ മാല അണിയുവാൻ സാധകന് കഴി യണം. കാലനേമിയെ അടിച്ചു തകർക്കാൻ സാധകന് കഴിഞ്ഞാൽ ലക്ഷ്യ ബോധത്തിനെ ചൈതന്യത്തിലേയ്ക്കു തിരിച്ചു കൊണ്ടുവരാൻ സാധകന് കഴിയും.

ദ്രോണമെന്ന പദത്തിന്റെ അർത്ഥം യജ്ഞപാത്രമെന്നാണ്. ദ്രോണാ ചലത്തിൽ നിന്ന് ഹനുമാൻ മരുന്ന് കൊണ്ടു വന്നുവെന്നത് വൈദിക കർമ്മ ങ്ങളുടെ പ്രതീകമാണ്. നമ്മുടെ ലക്ഷ്യബോധം മറയുമ്പോൾ, ആ ബോധത്തെ ചൈതന്യപൂർണ്ണമാക്കാൻ സാധനയുടെ ഭാഗമായ വൈദിക കർമ്മങ്ങളെ പൂർവ്വാധികം ഭക്തിയോടും ശ്രദ്ധയോടും ചെയ്യാൻ സാധകൻ ശ്രമിയ്ക്കണം.



## കുംഭകർണ്ണവധത്തിന്റെ പ്രസക്തി?

രാവണൻ തന്റെ അനുജനായ കുംഭകർണ്ണനെ വിളിച്ചുണർത്തി യുദ്ധ ത്തിനായി പറഞ്ഞയച്ചു. അവർണ്ണനീയമായ ശക്തിയോട് കൂടി കുംഭകർണ്ണൻ വാനരന്മാരെ തകർത്തു തരിപ്പണമാക്കിക്കൊണ്ടു മുന്നേറി. ശ്രീരാമന്റെ അരികിലേയ്ക്കവൻ കൊലവിളിയോടെ ആർത്തലച്ചു വന്നു. രാമൻ വായവ്യാസ്ത്രം കൊണ്ടവന്റെ വലതു കൈ ഛേദിച്ചെറിഞ്ഞു. അപ്പോൾ അവൻ ഇടതു കൈ കൊണ്ട് ആക്രമിച്ചു. ഐന്ദ്രാസ്ത്രം കൊണ്ട് രാമൻ അതു മുറിച്ചെറിഞ്ഞു. പിന്നീട് വീണ്ടും മുന്നോട്ട് നീങ്ങിയ കുംഭകർണ്ണന്റെ കാലുകളെ രാമൻ അർദ്ധചന്ദ്രാസ്ത്രം കൊണ്ടു മുറിച്ചു. അപ്പോൾ കുംഭകർണ്ണൻ വായും പിളർത്തി നിരങ്ങി മുന്നോട്ടു നീങ്ങി. രാമൻ ഐന്ദ്രബാണം കൊണ്ടു കുംഭകർണ്ണന്റെ ശിരസ്സറുത്തു. വെട്ടിയിട്ട മലപോലെ കുംഭകർണ്ണൻ നിലത്തു വീണു.

തമസ്സിന്റെ പ്രതീകമായ കുംഭകർണ്ണന്റെ വധം സാധനയുടെ ഏറ്റവും പ്രധാനപ്പെട്ട ഒരു ഭാഗമാണ്. സാധനാരംഭത്തിൽ തന്നെ സാധകനു നേരിടേണ്ടി വരുന്ന ഒരു രാക്ഷസനാണ് കുംഭകർണ്ണൻ. അലസതയാണ് കുംഭകർണ്ണന്റെ മുഖമുദ്ര. നിദ്ര, മദ്യം, മയക്കു മരുന്ന്, അസൂയ കുടുംബമാഹാത്മ്യം പറച്ചിൽ, ജാതിപ്പെരുമ, മറ്റുള്ളവരെ നിരുത്സാഹപ്പെടുത്തൽ തുടങ്ങിയ സ്വഭാവഗുണങ്ങളൊക്കെ കുംഭകർണ്ണന്റെ വകുപ്പിലെ സംഗതികളാണ്. സാധകൻ അതിരാവിലെ എണീറ്റു സാധന ചെയ്യാൻ തുടങ്ങുന്നതു തൊട്ട് കുംഭകർണ്ണൻ തന്റെ ആക്രമണം തുടങ്ങും. കിടക്കയിൽ നിന്നെണീയ്ക്കുമ്പോൾ. "വീണ്ടും ഒന്നു കൂടി കിടന്നിട്ടെണീയ്ക്കാം" എന്ന് സാധകനോട് ഉള്ളിലിരുന്ന് കുംഭകർണ്ണൻ മന്ത്രിയ്ക്കും. അവന് കീഴ്പ്പെട്ടുപോയാൽ പിന്നെ കൂടുതൽ കൂടുതൽ ഉറങ്ങാനുള്ള പ്രവണതയാകും. മദ്യം, മയക്കുമരുന്ന് തുടങ്ങിയ നാശത്തിന്റെ ഇടനാഴികളിലേയ്ക്കു സാധകൻ ഒരിയ്ക്കലും കാല് വയ്ക്കരുത്. അതു കഴിയ്ക്കാൻ പ്രേരിപ്പിയ്ക്കുന്നവരെ ഒരു മുളകൊണ്ടു പോലും തൊടരുത്. നൂറുകണക്കിന് സാധകരെ ദുരന്തത്തിന്റെ കയത്തിലേയ്ക്കു വലിച്ചിഴച്ചു കൊണ്ടുപോയ മായാദുരന്തങ്ങളാണ് മദ്യവും മയക്കുമരുന്നും. ജഡയും താടിയും നീട്ടി കഞ്ചാവടിച്ചിരിയ്ക്കുന്ന സന്യാസിമാരെ ഹിമാലയത്തിൽ വരെ കാണാം 'ശിവമൂലി' യെന്നാണവർ കഞ്ചാവിനെ വിളിയ്ക്കുന്നത്. സത്യത്തിൽ അതവരുടെ ശവമൂലിയാണത്. നമ്മുടെ നാട്ടിൽ ഇപ്പോഴും ഇറച്ചിയും മദ്യവുമൊക്കെ നേദിക്കുന്ന ക്ഷേത്രങ്ങളും, ആശ്രമങ്ങളുമുണ്ട്. അതൊക്കെ തമസ്സിൽ നിന്നും മോചിപ്പിയ്ക്കാൻ കഴിയാത്ത ദുർബലമനസ്സിന്റെ വിളയാട്ടം മാത്രമാണ്.

പടിപടിയായി നമ്മിലേയ്ക്കടുക്കുവാനും നാമറിയാതെ നമ്മളെ അടിമയാക്കുവാനും കുംഭകർണ്ണനു കഴിയും. ഒരു കൈ വെട്ടിയാൽ മറ്റെ കൈകൊണ്ടു പിടിയ്ക്കും. ആ കൈ വെട്ടിയാൽ കാലുകൊണ്ട് ചവിട്ടും ഒരു കാൽ വെട്ടിയാൽ മറ്റെ കാല് ആയുധമാക്കും. അതും പോയാൽ വാപിളർന്നു നിരങ്ങി നിരങ്ങി വരും. അതാണ് കുംഭകർണ്ണന്റെ ശൈലി. നിരന്തരമായ ധ്യാനവും പ്രാണായാമവും, യോഗാസന പരിശീലനവുമൊക്കെക്കൊണ്ട് കുംഭകർണ്ണനെ കീഴടക്കാം. രാമൻ പ്രയോഗിയ്ക്കുന്ന വായവ്യാസ്ത്രപ്രയോഗം പ്രാണായാമത്തിന്റെ പ്രതീകവും, ഐന്ദ്രബാണപ്രയോഗം ഇന്ദ്രീയ നിഗ്രഹത്തെയും പ്രതിനിധാനം ചെയ്യുന്നു.



## മേഘനാദവധത്തിന്റെ പ്രതീകാത്മകമായ അർത്ഥം?

സഹോദരൻ കുംഭകർണ്ണന്റെ മരണം രാവണനെ ദുഃഖത്തിലാഴ്ത്തി. തന്റെ അഹങ്കാരം കൊണ്ടു താൻ പടുത്തുയർത്തിയ സാമ്രാജ്യത്തിന്റെ അടിത്തറയാകെ ഇളകിക്കഴിഞ്ഞുവെന്നയാൾ മനസ്സിലാക്കി. അച്ഛന്റെ ദുഃഖം കണ്ട് ഇന്ദ്രജിത്ത് "രാമലക്ഷ്മണന്മാരെ വധിയ്ക്കാതെ താനിനി ലങ്കയിലേയ്ക്കില്ല" എന്ന് പ്രതിജ്ഞ ചെയ്തുകൊണ്ട് തപസ്സിനായി നികുംഭിലയിലേക്ക് പോയി. രാക്ഷസന്മാരെ രാമൻ വധിയ്ക്കാതിരിയ്ക്കാനുള്ള ശക്തി നേടുകയെന്നതായിരുന്നു ഉദ്ദേശം. ഇക്കാര്യമറിഞ്ഞു ശ്രീരാമൻ ലക്ഷ്മണനോട് വാനരസംഘത്തേയും വിഭീഷണനേയും കൂട്ടി നികുംഭിലയിലേയ്ക്കു പോകുവാൻ ആജ്ഞാപിച്ചു. അവർ അവിടെയെത്തി നികുംഭില കാക്കുന്ന രാക്ഷസന്മാരോട് യുദ്ധം ചെയ്തു. ഒടുവിൽ തപസ്സുമുടക്കി ഇന്ദ്രജിത്തിന് പുറത്തു വരേണ്ടി വന്നു. ലക്ഷ്മണനുമായ് ഇന്ദ്രജിത്ത് ഘോരയുദ്ധം ചെയ്തു. ഇന്ദ്രജാലയുദ്ധം കൊണ്ടു ഇന്ദ്രജിത്ത് തന്റെ വൻപരാക്രമം കാട്ടി. പക്ഷെ ഒടുവിൽ ലക്ഷ്മണന്റെ ബാണമേറ്റ് ഇന്ദ്രജിത്ത് തലയറ്റു വീണു. വാനരന്മാർ വിജയാഹ്ലാദത്തോടെ ലക്ഷ്മണനെ തോളിലേറ്റി രാമനുസമീപം എത്തിച്ചു. രാമൻ ആഹ്ലാദത്തോടെ അഭിമാനത്തോടെ തന്റെ അനുജനെ ആലിംഗനം ചെയ്തു.

സാധകന്റെ ജീവിതത്തിൽ അയാൾ വളരെ കരുതലോടെ ഇരിയ്ക്കേണ്ട ഒരു കാര്യമാണ് ഇന്ദ്രജാലങ്ങളും സിദ്ധികളും കാട്ടി മറ്റുള്ളവരെ പറ്റിച്ച് പ്രാധാന്യം നേടാനായുള്ള ഭ്രമം. പല നല്ല സാധകരും മാർഗ്ഗത്തിൽ നിന്ന് തെറ്റിപ്പോകുന്നത് ഈ സ്ഥലത്താണ്. അതീന്ദ്രിയമായ ശക്തികൾ തനിയ്ക്കുണ്ടെന്ന ഭാവത്തിൽ മറ്റുള്ളവരുടെ ഭൂതവർത്തമാന ഭാവി കാലങ്ങളെപ്പറ്റി പ്രവചനങ്ങൾ നടത്തുക, സിദ്ധികൾ കാണിയ്ക്കുക, ചിത്രങ്ങളിൽ നിന്ന് ഭസ്മവും തേനും വരുത്തുക, ജോത്സ്യം, കൈനോട്ടം, വാസ്തുവിദ്യ, മഷിനോട്ടം മന്ത്രവാദം തുടങ്ങിയ ഗൂഢവിദ്യകളിൽ പ്രാവീണ്യം നേടി ജനശ്രദ്ധയാകർഷിയ്ക്കാനുള്ള ശ്രമം നടത്തുക. ഇതൊക്കെ ഇന്ദ്രജിത്തിന്റെ ശക്തികൊണ്ടുണ്ടാകുന്ന സാധനാരോഗങ്ങളാണ്. രാക്ഷസൻമാരുടെ ക്ഷേത്രമാണ് നികുംഭില. നികുംഭില

എന്ന അസുരശക്തിയെ രാക്ഷസൻമാരും രാക്ഷസിമാരും ഇവിടെ ആരാധിച്ചിരുന്നു. ദുർമന്ത്രവാദങ്ങളുടേയും ഇന്ദ്രജാലങ്ങളുടേയും ഒരു ക്ഷേത്രമായിരുന്നു അത്. സാധകൻ ഇത്തരം ഗൂഢതന്ത്രങ്ങളിൽ ചെന്ന് വീണ് സ്വയം നശിയ്ക്കരുത്. ഗൂഢശാസ്ത്രങ്ങൾ, സാധകന്റെ മുന്നിൽ മായ ഒരുക്കുന്ന ചതിക്കുഴികളാണ്. ഒരു യഥാർത്ഥ സാധകന് ഒരിയ്ക്കലും ഇത്തരം കാര്യങ്ങളിൽ ശ്രദ്ധയും വിശ്വാസവും വച്ചു പുലർത്താൻ സാധ്യമല്ല.

ജ്യോതിഷം ഒരു ഭൗതിക ശാസ്ത്രം മാത്രമാണ്. ഒരു ശരിയായ സാധകൻ ഈ ശാസ്ത്രത്തിൽ കണ്ടമാനം ഭ്രമിയ്ക്കരുത്. ഗ്രഹങ്ങളും നക്ഷത്രങ്ങളുമാണ് മനുഷ്യജീവിതത്തിന്റെ ഗതി നിശ്ചയിയ്ക്കുന്നതെന്ന വിശ്വാസം, സ്റ്റിയറിങ്ങിന്റെ തിരിച്ചലിനെ അടിസ്ഥാനമാക്കിയാണ് ഒരു കാറ് സഞ്ചരിയ്ക്കുന്നത് എന്നു പറയുന്നതുപോലെ അർത്ഥ സത്യമാണ്. ആ സ്റ്റിയറിങ്ങ് അതിന്റെ ഇച്ഛയിൽ തിരിയുകയില്ല. അതിന് സ്വയം അനങ്ങാൻ പോലും സാധിയ്ക്കില്ല. അതിൽ ഒരു സാരഥിയുടെ കൈകൾ വേണം. അതുപോലെ തന്നെ മനുഷ്യ ജീവിതത്തിന്റെ ചലനങ്ങളെയും, ഗതിയേയും നിയന്ത്രിയ്ക്കുന്നതു ഗ്രഹങ്ങളോ നക്ഷത്രങ്ങളൊ അല്ല. അതു നിയന്ത്രിയ്ക്കുന്നത് യഥാർത്ഥത്തിൽ ദൈവത്തിന്റെ കരങ്ങളാണ്. ആ ഇച്ഛാശക്തിയെ പൂജിയ്ക്കുന്നവർക്ക് ഒരു ഗ്രഹനിലയും ബാധകമല്ല. ജന്മനക്ഷത്രവും ബാധകമല്ല. ഒരു ശനി ദശയും കേതു ദശയും അവരെ തൊടുകയില്ല. അതുകൊണ്ട് തന്നെ ജ്യോത്സ്യത്തിനും ജ്യോത്സ്യന്മാർക്കും പിന്നിൽ അലയേണ്ട കാര്യവും സാധകർക്കില്ല. എന്നാൽ അതിഗഹനമായ ഒരു ശാസ്ത്രമാണിതെന്ന കാര്യം നാം എപ്പോഴും ഓർമ്മിയ്ക്കണം. ഭൗതിക ജീവികൾക്ക് ഒരുപക്ഷെ ജ്യോതിഷം കൊണ്ട് ഒരു അളവ് വരെ ഫലമുണ്ടായേയ്ക്കാം. ഗണിത ശാസ്ത്രത്തിൽ നല്ല അറിവും പ്രായോഗിക ജീവിതപരിചയവും മനുഷ്യ ജീവിതത്തിന്റെ വിവിധ വശങ്ങളെക്കുറിച്ചുള്ള വിശദമായ നിരീക്ഷണവും ജീവകാരുണ്യവും തികച്ചും അച്ചടക്കമുള്ള ജീവിതചര്യയും ഉയർന്ന സദാചാര നിഷ്ഠയും സംസ്കൃത പരിജ്ഞാനവും ഒത്തുചേർന്ന ഒരുവന് മാത്രമേ ജ്യോതിശാസ്ത്രം പഠിക്കാനുള്ള പ്രാഥമിക അവകാശംപോലും ഉള്ളൂ. അത്രയ്ക്ക് ആഴവും പരപ്പും ഉണ്ട് ജോതിഷത്തിലെ ശാസ്ത്ര ഗ്രന്ഥങ്ങൾക്ക്. ഇന്ന് എസ്.എസ്.എൽ.സി. പരീക്ഷ നേരേചൊവ്വെ ജയിച്ചിട്ടില്ലാത്ത ആളുകൾ പോലും ആധികാരികതയോടെ ഈ ശാസ്ത്രം കൈകാര്യം ചെയ്യുന്നത് നിർഭാഗ്യകരം തന്നെ.

ജാതകം നോക്കി വിവാഹം കഴിയ്ക്കുന്ന രീതി പോലും നമ്മുടെ പൂർവ്വികരുടെ സംസ്ക്കാരത്തിനു തന്നെ എതിരാണ്. ശ്രീരാമനും സീതയും വിവാഹം കഴിച്ചത് ജാതകം നോക്കിയിട്ടല്ല. ശ്രീകൃഷ്ണന്റെ ഒരു വിവാഹവും ജാതകപ്പൊരുത്തം നോക്കിയല്ല നടന്നത്. പാണ്ഡവരുടെ വിവാഹവും അങ്ങിനെയല്ല നടന്നത്. എന്നുവേണ്ട നമ്മുടെ മഹർഷിമാരിലൊരാൾപ്പോലും ജാതകം നോക്കി വിവാഹം കഴിയ്ക്കണമെന്ന് പറഞ്ഞിട്ടില്ല. ജാതകപ്പൊരുത്തത്തിനും, രാശിചക്രത്തിനുമൊന്നും ഒരതിർത്തിയ്ക്കപ്പുറം അവർ വില വച്ചിരുന്നില്ല. ഒരു മഹർഷിയും കവടി നിരത്തി ഉപജീവനം നടത്തിയിട്ടുമില്ല. ജ്യോതിഷം പണമുണ്ടാക്കാനും മറ്റുള്ളവരിൽ അധികാരം സ്ഥാപിയ്ക്കാനുമുള്ള ഒരു മാർഗ്ഗമായിക്കണ്ട ചില കുബുദ്ധികൾ പിന്നീട് ഈ ശാസ്ത്രത്തിൽ പുതുതായി ചില ഗ്രന്ഥങ്ങളും സൃഷ്ടിച്ചു. ഇതിൽ പല ഗ്രന്ഥങ്ങളും ഉണ്ടായിട്ട് രണ്ടു നൂറ്റാണ്ടുകൾ പോലുമായിട്ടില്ല എന്നത് രസകരമായ കാര്യമാണ്. ഇത്തരത്തിൽ പിന്നീട് എഴുതിച്ചേർക്കപ്പെട്ട ഗ്രന്ഥങ്ങൾ ഏറ്റവും കൂടുതൽ പ്രചരിക്കുന്നത് മലയാളികൾക്കിടയിലാണെന്ന കാര്യവും എടുത്തുപറയേണ്ടിയിരിക്കുന്നു. വൈശ്യ സംസ്ക്കാരത്തിന്റെ തിരയിളക്കത്തിൽ ആത്മവിശ്വാസവും ആദ്ധ്യാത്മിക പൈതൃകവും നഷ്ടപ്പെട്ട് വെറും നോട്ടു കെട്ടുകൾ മാത്രം സഞ്ചിയിലുണ്ടെന്ന് അഭിമാനിയ്ക്കാൻ വകയുള്ള തലമുറകൾ കടന്നു വന്നപ്പോൾ 'കവടിആട്ടക്കാർ' പെറ്റു പെരുകി. അവർ ജനങ്ങളുടെ ജീവിതത്തെ കശക്കിഞെരിച്ചു. ഭക്തിയും ജ്ഞാനവും ജീവിത ലാളിത്യവും സത്യധർമ്മാദികളും ഒത്തുച്ചേർന്ന ജ്യോതിഷികൾ അപ്രസ്തരായി. വേഷംകെട്ടുകാർ വേദി കൈയ്യടക്കി. സാധകൻ തന്റെ ഇഷ്ടദേവതയെ, സങ്കല്പിച്ച് പരിശുദ്ധമനസ്സോടെ ഒരു തീരുമാനമെടുത്താൽ അതായിരിയ്ക്കും ശരി. സാധകൻ ഒരു കാര്യം അറിയണം. സാധകനെക്കാളും സാധകന്റെ കാര്യത്തിൽ ഈശ്വരനാണ് ഉത്തരവാദിത്വം.

സാധനയുടെ നിലവാരം തകരുമ്പോൾ ഇന്ദ്രജിത്തിന്റെ മായാ പ്രയോഗം സാധകനെ തകർക്കും. അപ്പോൾ തുണയായി എത്തേണ്ടത് ലക്ഷ്യബോധമാണ്. ഗുരുവിന്റെ അനുഗ്രഹം കൊണ്ട്, തളർന്നുപോയ ലക്ഷ്യബോധത്തെ ഉത്തേജിപ്പിച്ച് ഇന്ദ്രജിത്തിനെ വകവരുത്തണം. ശരിയായ ലക്ഷ്യബോധമുള്ള ഒരു സാധകൻ അവതാരവേഷം കെട്ടിയാടാനും, സിദ്ധി പ്രകടനത്തിനും, മഷിനോട്ടം നടത്താനും ഒരിയ്ക്കലും തുനിയുകയില്ല.

ഇന്ദ്രജിത്തിന്റെ വധം രാവണനെ പരിഭ്രാന്തനാക്കി. അദ്ദേഹം ഗുരുവായ ശുക്രാചാര്യരുടെ ഉപദേശ പ്രകാരം പാതാള സദൃശ്യമായ ഒരു ഗുഹ തയ്യാറാക്കി അതിൽ ഹോമം തുടങ്ങി. ഹോമാഗ്നിയിൽ നിന്ന് പൊങ്ങി വരുന്ന സ്വർണ്ണതേരും കുതിരകളും ലഭിച്ചാൽ തനിയ്ക്കു യുദ്ധത്തിൽ ജയിയ്ക്കാൻ കഴിയുമെന്നായിരുന്നു രാവണന്റെ മോഹം. കടുത്ത ആഭിചാര ക്രിയകൾ രാവണൻ നടത്തി. ആ ഹോമത്തിന്റെ പുക പൊങ്ങുന്നതു കണ്ട് ആഭിചാരക്രിയകൾ രാവണൻ നടത്തുകയാണെന്ന് വിഭീഷണൻ മനസ്സിലാക്കി. അദ്ദേഹം ശ്രീരാമന്റെ അനുവാദത്തോടെ വാനരന്മാരെ കൂട്ടി ഹോമ സ്ഥലത്തേയ്ക്കു പോയി. വാനരന്മാർ ആ ഹോമം മുടക്കി. രാവണന്റെ വ്രതത്തിന് ഭംഗമായി. രാവണൻ ക്രുദ്ധനായി സ്വയം യുദ്ധത്തിനിറങ്ങി.



## രാവണന്റെ ഹോമം എന്തിന്റെ പ്രതീകമാണ്

രാവണന്റെ ഹോമം ആഭിചാര ക്രിയകളുടെ പ്രതീകമാണ്. ആഭിചാരം ദുർമന്ത്രവാദം ഇതൊക്കെ ആദ്ധ്യാത്മിക ജീവിതത്തിലെ വില കുറഞ്ഞ ഏർപ്പാടുകളാണ്. മറ്റുള്ളവരെ വേദനിപ്പിയ്ക്കാനോ, കൊല്ലുവാനോ, ദ്രോഹിക്കുവാനോ വേണ്ടി ചെയ്യുന്ന മന്ത്രതന്ത്രങ്ങൾ, അതു ചെയ്യുന്ന സാധകന്റെ ആദ്ധ്യാത്മിക വളർച്ചയെ തകർത്തു തരിപ്പണമാക്കും. മൃഗബലി, പക്ഷിബലി, ആത്മപീഢനം തുടങ്ങിയ താമസ പൂജകൾ ഒരു ശരിയായ സാധകൻ ഒരിയ്ക്കലും ചെയ്യാൻ പാടില്ലാത്ത കാര്യങ്ങളാണ്. നൂറുകണക്കിന് സാധകർ ഈയാംപാറ്റകളെപ്പോലെ കൊഴിഞ്ഞു വീണു പോകുന്ന ഒരു സ്ഥലമാണിത്. ഇക്കൂട്ടത്തിൽ പെട്ട മറ്റൊരു മന്ത്രപ്രയോഗമാണ് വശ്യം. എതിർലിംഗത്തെ ആകർഷിയ്ക്കാൻ വേണ്ടി ചെയ്യുന്ന ഇത്തരം തന്ത്രവിദ്യകൾ ഒടുവിൽ സാധകന്റെ സർവ്വനാശത്തിലേയ്ക്കു സാധകനെ കൊണ്ടു ചെന്നെത്തിയ്ക്കും. തന്ത്രത്തിന്റെ പേരിൽ മദ്യം, മൈഥുനം തുടങ്ങിയ ഭൗതിക വിഭ്രാന്തികളിലേക്ക് സാധകനെ ആകർഷിക്കാൻ ശ്രമിക്കുന്ന ദുഷ്ട ശക്തികളെ കുറിച്ചും സാധകൻ ജാഗ്രത പാലിക്കണം. ഇരുമ്പ് സ്വർണ്ണമാക്കാനുള്ള ഇന്ദ്രജാലം

പറിയ്ക്കാൻ പോയി ആദ്ധ്യാത്മിക ജീവിതത്തിൽ കുഴഞ്ഞു വീണുമരിച്ച സാധകന്മാരും കുറവല്ല.

രാവണൻ തന്റെ സർവ്വ ശൗര്യപരാക്രമങ്ങളോടും കൂടി തന്റെ അന്ത്യയുദ്ധം തുടങ്ങാൻ തീരുമാനിച്ചു. രാവണന്റെ ഭാര്യ മണ്ഡോദരി രാവണനോട് യുദ്ധം നിറുത്തി സീതയെ രാമന് നല്കാൻ ഉപദേശിച്ചു. എന്നാൽ രാവണൻ അപ്പോഴും അതിനുതയ്യാറായില്ല. വിചിത്രമായിരുന്നു രാവണന്റെ കാഴ്ചപ്പാട്. രാമനെ താൻ വധിച്ചാൽപിന്നെ ലോകത്തിലൊന്നിനേയും തനിയ്ക്കു ഭയപ്പെടേണ്ട. ഇനി അഥവാ രാമൻ തന്നെ വധിച്ചാൽ താൻ വൈകുണ്ഡത്തിലെത്തും.

രണ്ടു രീതിയിലും തനിയ്ക്ക് പേടിയ്ക്കാനൊന്നുമില്ല. മണ്ഡോദരിയുടെ അഭിപ്രായങ്ങൾളെ സ്ത്രീസഹജമായ ഭീതിയെന്നു പറഞ്ഞു രാവണൻ തള്ളിക്കളഞ്ഞു.

മന്ദോദരി (മണ്ഡോദരി) മനസ്സാക്ഷിയുടെപ്രതീകമാണ്. തിന്മയുടെ വഴിയിൽ സഞ്ചരിയ്ക്കുമ്പോൾ നമ്മുടെ മനസ്സാക്ഷി നമ്മെ വിലക്കും. പക്ഷെ മദം മൂക്കറ്റം കയറി നില്ക്കുന്ന മനസ്സുകൾക്കത് കേൾക്കുവാനാവില്ല. രാവണന്റെ സ്വാർത്ഥതയിൽ നിന്നാണ് അയാളുടെ യുക്തിയുണ്ടാവുന്നത്. അയാൾ അയാളെക്കുറിച്ചു മാത്രമെ ചിന്തിയ്ക്കുന്നുള്ളൂ. തന്റെ മക്കൾക്കും ഭാര്യയ്ക്കും അനുയായികൾക്കും ആശ്രിതർക്കും എന്തും സംഭവിച്ചാലും തനിയ്ക്കതൊന്നും പ്രശ്നമല്ല. ഒന്നുകിൽ തനിയ്ക്കു മോക്ഷം. അല്ലെങ്കിൽ നിതാന്ത മഹിമ. തനിയ്ക്കുവേണ്ടി പടപൊരുതുന്നവരുടെ വേദന! ദുഃഖം! നഷ്ടം! ഇതൊന്നും അയാളുടെ ചിന്താമണ്ഡലത്തിൽ പോലുമില്ല. ഒരു വിലകുറഞ്ഞരാഷ്ട്രീയക്കാരനാണ് രാവണൻ. കൊഴിഞ്ഞു വീഴുന്ന അണികളുടെ അസ്ഥികൾ പെറുക്കിയെടുത്ത് തനിയ്ക്കു കയറാൻ ഗോവണിയുണ്ടാക്കുന്നവൻ.

ഘോരമായ രാമരാവണയുദ്ധം ആരംഭിച്ചു. രണ്ടുപേരും ഒന്നിനൊന്നായി പൊരുതിയെങ്കിലും സത്യത്തിന്റേയും ധർമ്മത്തിന്റേയും നീതിയുടേയും തേരിൽ നിന്നു പോരാടുന്ന രാമന് ആ യുദ്ധത്തിൽ മേൽക്കോയ്മ ആദ്യമേ തന്നെയുണ്ടായിരുന്നു. എങ്കിലും അതിഭീകരമായ ഒരു യുദ്ധം തന്നെയായിരുന്നു അത്. ഒടുവിൽ ശ്രീരാമൻ ഐന്ദ്രാസ്ത്രം എയ്തു രാവണന്റെ തലകൾ ഓരോന്നായായി അറുത്തിട്ടു. വിചിത്രമെന്നു പറയട്ടെ താഴെ വീഴുന്ന ഓരോ തലയ്ക്കും പകരം ഒരു പുതിയ തല കിളിച്ചു വന്നു. ഇതിന്റെ കാരണം അറിയാതെ രാമൻ വിഷമിച്ചു. അപ്പോൾ

ബ്രഹ്മാവിന്റെ വരം കൊണ്ടാണ് ഇത് സാദ്ധ്യമാകുന്നതെന്ന് വിഭീഷണൻ രാമനെ അറിയിച്ചു

വിഭീഷണൻ തുടർന്നു. "ഇവന്റെ തലയും കൈയും വീണ്ടും കിളിർത്തുവരും. കാരണം ഇവന്റെ നാഭിയിൽ കുണ്ഡലാകാരത്തിൽ അമൃതുണ്ട് അതിനെ അവിടുന്നു ആഗ്നേയാസ്ത്രത്താൽ ഉണക്കണം!" രാമൻ അങ്ങനെ ചെയ്തു. അതോടെ രാവണൻ ശക്തിഹീനനായി. തുടർന്ന് രാമൻ ചീറിപ്പായുന്ന നാഗത്തെപ്പോലുള്ള ഒരു ബാണമെടുത്തു. അതിന്റെ പാർശ്വങ്ങളിൽ വായുവിന്റേയും, മുനയിൽ സൂര്യന്റേയും, അഗ്നിയുടേയും, ഗുരുത്വത്തിന്റേയും, അഷ്ടദിക്ക് പാലകന്മാരുടേയും ശക്തികളെ ആവാഹിച്ചു നിർത്തി. രാമബാണം രാവണന്റെ ഹൃദയത്തെ ലക്ഷ്യമാക്കി മുന്നോട്ടു കുതിച്ചു. അതു തറച്ച് രാവണൻ വെട്ടിയിട്ട കൊടിമരം പോലെ നിലത്തു വീണു മൃത്യുവിനെ പ്രാപിച്ചു. സമസ്ത ദേവന്മാരും, ദിവ്യപുരുഷന്മാരും വാനിൽ നിരന്ന് നിന്ന് പൂമഴ വർഷിച്ചു. എല്ലാവരും ആനന്ദനൃത്തം ചെയ്തു. ലോകം സമാധാനമെന്തെന്നറിഞ്ഞു.



## രാവണന്റെ അന്ത്യം എന്തിന്റെ പ്രതീകമാണ്?

മായയുടെ രാജസഭാവത്തെ യുദ്ധത്തിലൂടെ തോല്പിയ്ക്കുന്നതാണ് ഒരു സാധകന്റെ ആത്യന്തികമായ ക്ഷത്രിയ ധർമ്മം. ഈ യുദ്ധം ഒരിക്കലും എളുപ്പമല്ല. ഒരു തല നഷ്ടപ്പെട്ടാൽ അതിന്റെ സ്ഥാനത്തു മറ്റൊരു തലയും, ഒരു കൈ പോയാൽ അതിന് പകരം മറ്റൊരു കൈയും പൊന്തി വരുന്ന ഒരു ശരീരമാണ് രജസ്സിനുള്ളത്. ഒരു മോഹത്തെ ജയിയ്ക്കുമ്പോൾ മറ്റൊരു മോഹം. ഒരു വാസനയെ ജയിയ്ക്കുമ്പോൾ മറ്റൊരു വാസന. മായയുടെ സൃഷ്ടിയായ രാജസഭാവം പലതരത്തിലും സാധകനെ കീഴ്പ്പെടുത്താൻ നോക്കും. സർപ്പത്തെപ്പോലെയുള്ള കുണ്ഡിലിനിശക്തിയുടെ പ്രതീകമാണ് ശ്രീരാമന്റെ ബാണം. വായുവിന്റെ മുന യോഗാഭ്യാസത്തെ കുറിയ്ക്കുന്നു. സൂര്യൻ ആദ്ധ്യാത്മിക ജ്ഞാനത്തേയും, അഗ്നി വൈരാഗ്യത്തേയും, ഗുരുത്വം ഗുരുഭക്തിയേയും, അഷ്ടദിക്ക് പാലകന്മാർ സർവ്വതും അടച്ചുള്ള ധ്യാനത്തിനേയും പ്രതിനിധീകരിയ്ക്കുന്നു. അങ്ങനെ

ഇതെല്ലാം ചേർന്നുള്ള സാധനയാണ് രാമബാണം. രാവണന്റെ നാഭിയിലെ കുണ്ഡലാകാരത്തിലെ അമൃത് ഭൗതികമായ യശസ്സിനുവേണ്ടിയുള്ള മാനുഷികാഭിലാഷത്തെ കാണിയ്ക്കുന്നു. തന്റെ ഭൗതികമായ നേട്ടങ്ങൾ തനിക്ക് അമരത്ത്വം നേടിത്തരും എന്ന മിഥ്യാബോധത്തിൽ താൻ ചെയ്യുന്ന തെറ്റുകളെ ന്യായീകരിയ്ക്കാൻ സാധകൻ ശ്രമിക്കരുത്. ഈ ഭൂമിയിലെ ഏതു നേട്ടവും അനിത്യവും വിലകുറഞ്ഞതുമാണെന്ന സത്യം സാധകൻ സദാ നെഞ്ചിലേറ്റി ലാളിയ്ക്കണം.

രാവണൻ മരിച്ചു വീണപ്പോൾ രാമൻ രഥത്തിൽ നിന്നിറങ്ങി. രാവണന്റെ ജഡത്തിന്റെ മുമ്പിൽ സാഷ്ടാംഗപ്രണാമംചെയ്തു. ഇത് കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. ഇത്രയും ദുഷ്ടനായ രാവണനെ നിഗ്രഹിച്ച ശേഷം അയാളോട് ഇത്രകണ്ട ബഹുമാനം കാട്ടുന്നതെങ്ങനെയെന്ന് മറ്റുള്ളവർ ചോദിച്ചപ്പോൾ രാമൻ പറഞ്ഞു "ഇത്ര ഗംഭീരനായ ഒരു വീരനെ ഈ ഭൂമി ഇന്നോളം താങ്ങിയിട്ടില്ല. ആ ധീരതയെ ബഹുമാനിച്ചേ തീരു."

രാവണന്റെ മരണം കഴിഞ്ഞപ്പോൾ ശ്രീരാമൻ ലോകം കണ്ടിട്ടുള്ളതിൽ വെച്ച് ഏറ്റവും മഹത്തായ ശവസംസ്ക്കാരകർമ്മം നടത്തുന്നതിന് ഉത്തരവിട്ടു. രാവണന്റെ അന്ത്യയാത്രയ്ക്കു മുന്നിൽ സർവ്വ ബഹുമാനങ്ങളും അർപ്പിച്ചു കൊണ്ട് രാമൻ നടന്നു. മായയുടെ ഭാവങ്ങളെ ഭയത്തോടും പുച്ഛത്തോടുമല്ല ധീരതയോടെയാണ് നാം കാണേണ്ടത്. മായയില്ലെങ്കിൽ മോക്ഷവുമില്ലയെന്ന സത്യം നാം മനസ്സിലാക്കണം. അതു കൊണ്ടു തന്നെ മായയെ സാധകൻ വെറുക്കുകയോ തന്റെ ആത്യന്തിക പ്രതിയോഗിയായി കരുതുകയൊ അരുത്. ശ്രീരാമൻ രാവണന്റെ ശവഘോഷയാത്രയ്ക്കു കൊടുക്കുന്ന പ്രാധാന്യം ചിന്തനീയമാണ്.



## എന്താണ് അഗ്നിപരീക്ഷണത്തിന്റെ അർത്ഥം ?

ശ്രീരാമചന്ദ്രന്റെ നിർദ്ദേശപ്രകാരം സീതയെ വിഭീഷണനും, വാനരന്മാരും അദ്ദേഹത്തിന്റെ മുന്നിലേയ്ക്കു കൊണ്ടു വന്നു. ലങ്കയിൽ ഇത്രയും കാലം താമസിച്ചതുക്കൊണ്ട് സീതയുടെ പരിശുദ്ധിയിൽ ലോകർക്ക് സംശയം ഉണ്ടാകുമെന്നും അഗ്നിയിൽ പ്രവേശിച്ച് സീത തന്റെ




പരിശുദ്ധി തെളിയിയ്ക്കണമെന്നും ശ്രീരാമൻ നിർദ്ദേശിച്ചു. അങ്ങനെ സീതയ്ക്ക് അഗ്നി പ്രവേശനം എന്ന ഘോരപരീക്ഷണത്തിന് വിധേയയാകേണ്ടി വന്നു. അഗ്നിയിൽ നിന്നും യാതൊരു കേടുപാടുമില്ലാതെ സീത പുറത്തു വന്നു.

ഒരു യോഗി എത്ര ആദ്ധ്യാത്മിക സാധനയിൽ വിജയിച്ചുവെന്നു വന്നാലും അയാൾക്ക് അയാളുടെ ശരീരത്തോടും മനസ്സിനോടുമുള്ള ബന്ധം നിലനിന്നുവെന്നുവരാം. ആ ബന്ധത്തിൽ നിന്നുള്ള മോചനം അതിതീവ്രവൈരാഗ്യവും അതികഠിന സാധനയുമുള്ള ഒരു യോഗിയ്ക്കേ ലഭിയ്ക്കുകയുള്ളൂ. പ്രപഞ്ചത്തിലെത്തിയ എല്ലാ മഹാത്മാക്കൾക്കും ഒടുവിൽ ഇത്തരത്തിൽ ശരീരത്തിനോടും മനസ്സിനോടുമുള്ള ബന്ധമെത്രയുണ്ടെന്ന ഒരു പരീക്ഷണം നേരിടേണ്ടതായിട്ട് വന്നിട്ടുണ്ട്. ശ്രീരാമനും ശ്രീകൃഷ്ണനും, ബുദ്ധനും, ക്രിസ്തുദേവനും നബിദേവനും ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും, രമണമഹർഷിയ്ക്കും, ചട്ടമ്പിസ്വാമിയ്ക്കും, ശ്രീനാരായണഗുരുവിനും, ശ്രീനീലകണ്ഠ ഗുരുപാദർക്കും, സ്വാമി സത്യാനന്ദ സരസ്വതിയ്ക്കും എല്ലാം ഈ ഘട്ടം കടന്നു പോകേണ്ടതായി വന്നിട്ടുണ്ട്. ശ്രീകൃഷ്ണൻ സ്വർഗ്ഗാരോഹണ സമയത്ത് അമ്പ്കൊണ്ട് പിടയുന്നതും, ശ്രീരാമൻ ജലസമാധിയിൽ അനുഭവിക്കുന്ന വേദനയും, ക്രിസ്തുവിന്റെ അന്തിമ പീഡനങ്ങളും, ശ്രീരാമകൃഷ്ണന്റേയും രമണമഹർഷിയുടേയും മറ്റ് മഹാത്മാക്കളുടേയും അന്ത്യകാലത്തുള്ള രോഗംകൊണ്ടുള്ള കഷ്ടപ്പാടുകളും ശരീരത്തോടുള്ള ആത്മാവിന്റെ ബന്ധത്തിൽ നിന്ന് ആത്മാവ് പൂർണ്ണമായി മോചനം നേടിയോ ഇല്ലയോ എന്ന പരീക്ഷണങ്ങളാണ്. തന്നെ അമ്പെയ്ത വേടനെ അനുഗ്രഹിക്കുന്ന ശ്രീകൃഷണനും, തന്നെ കുരുശിലേറ്റിയവർക്ക് വേണ്ടി പ്രാർത്ഥിക്കുന്ന ക്രിസ്തുദേവനും, തങ്ങളുടെ മാരകരോഗങ്ങളെ അല്പം പോലും വകവയ്ക്കാതെ അന്ത്യനിമിഷംവരെ ലോകസേവനം ചെയ്ത ശ്രീരാമകൃഷ്ണനും രമണമഹർഷിയും ഈ അഗ്നിപരീക്ഷണത്തിൽ ഗംഭീരവിജയം നേടിയ ആത്മാക്കളാണ്. വിദ്യാധിരാജ ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും ശ്രീ നീലകണ്ഠഗുരുപാദരും സ്വാമി സത്യാനന്ദസരസ്വതികളുമെല്ലാം, എങ്ങനെ ഒരു യോഗി ഈ അഗ്നി പരീക്ഷണത്തെ തരണം ചെയ്യുന്നു എന്നതിൻെറ മഹനീയ ഉദാഹരണങ്ങളാണ്.

അഗ്നിയിൽ നിന്ന് പരിപൂർണ്ണമുക്തയായി സീത പുറത്തുവന്നതു പോലെ ശരീരത്തോടും മനസ്സിനോടുമുള്ള സർവ്വബന്ധങ്ങളും വിച്ഛേദിച്ച്

യോഗി തന്റെ സമാധിപൂകുന്നതിനുമുമ്പായി പൂർണ്ണ നിസ്സംഗഭാവത്തിലെ ത്തണം. ശരീരവും മനസ്സും നല്കുന്ന സർവ്വവേദനകൾക്കും സുഖ ങ്ങൾക്കും അപ്പുറമെത്തി താൻ ജീവാത്മാവാണെന്നും തന്റെ പ്രണയഭാജനം പരമാത്മാവായ ഭഗവാനാണെന്നുമുള്ള ആത്യന്തിക സത്യം സാധകൻ അറിയണം. വിഭീഷണൻ ലങ്കയുടെ കിരീടവും ചെങ്കോലും ശ്രീരാമന്റെ പാദങ്ങളിൽവെച്ച് 'അങ്ങ് ഈ ലങ്കയുടെ സിംഹാസന ത്തിലിരുന്ന് ലോകം ഭരിക്കണം' എന്ന് അഭ്യർത്ഥിച്ചു. എന്നാൽ ശ്രീരാമൻ ആ അഭ്യർത്ഥനയെ തിരസ്ക്കരിച്ചു. വിഭീഷ്ണനെ രാജാവായി അഭിഷേകം ചെയ്തു. പുഷ്പകവിമാനത്തിൽ കയറി ശ്രീരാമനും, സീതയും, ലക്ഷ്മണനും, വിഭീഷണനും, വാനരൻമാരും അയോദ്ധ്യയിലേയ്ക്ക് പറന്നു. വിമാനം കിഷ്കിന്ധയുടെ മുകളിൽ എത്തിയപ്പോൾ സീത, വിമാനം നിലത്തിറക്കാൻ ശ്രീരാമനോട് ആവശ്യപ്പെട്ടു. ഏറെ നാളായി തങ്ങളുടെ ഭർത്താക്കൻമാരെ പിരിഞ്ഞിരിക്കുന്ന വാനരസ്ത്രീകളോട് വിമാനത്തിൽ കയറാൻ സീത ആവശ്യപ്പെട്ടു. അങ്ങനെ അവരും ശ്രീരാമനോടൊപ്പം അയോദ്ധ്യയിലേക്ക് പോയി. സാധകന് ഏറ്റവും അത്യാവശ്യമാണ് മറ്റുള്ളവരോടുള്ള കാരുണ്യം എന്ന വസ്തുതയിലേക്ക് ഇതിലൂടെ വാല്മീകി വിരൽ ചൂണ്ടുന്നു. ആദ്ധ്യാത്മിക സാധനായുദ്ധ ത്തിൽ സാധകന് ഉണ്ടാകുന്ന ജയം ആ സാധകന്റെ വ്യക്തിപരമായ സമ്പാ ദ്യമല്ല. താൻ ആർജ്ജിച്ച എല്ലാ ആദ്ധ്യാത്മിക ചൈതന്യവും തന്റെ വഴി യിൽ വരുന്ന മറ്റ് സാധകർക്കായി പകർന്ന് കൊടുത്തിട്ട് വേണം ഒരു മഹാത്മാവ് സമാധി പൂകുവാൻ.

നന്ദിഗ്രാമത്തിൽ തീവ്ര തപസ്സനുഷ്ഠിച്ചിരുന്ന ഭരതൻ, രാമൻ വനവാസത്തിന് പോയിട്ട്, പതിന്നാലു വർഷം കഴിയുന്ന ദിവസമാണെ ന്നറിഞ്ഞ് അഗ്നി കൂട്ടി ശരീരം കളയുവാൻ തീരുമാനിച്ചു. അഗ്നികുണ്ഡ മൊരുക്കി ഭരതൻ തയ്യാറായപ്പോൾ ഹനുമാൻ ശ്രീരാമദൂതുമായെത്തി, ഭരതനെ ആശ്വസിപ്പിച്ചു. പിന്നീട് ശ്രീരാമനും സീതയും വാനരസംഘവും വിഭീഷണനുമൊക്കെയായി നന്ദിഗ്രാമത്തിലെത്തി. ഭരതൻ ശ്രീരാമനെക്കണ്ട് ആനന്ദനൃത്തം ചെയ്തു. തന്റെ സർവ്വ അധികാരങ്ങളും കർമ്മങ്ങളും തപോഫലവും ഭരതൻ ശ്രീരാമന്റെ പാദങ്ങളിൽ അടിയറ വച്ചു. ഈശ്വര സാധനയുടെ പാതയിൽ സാധകൻ ഒരിയ്ക്കലും നിരാശബോധം എന്ന് ഒന്ന് ഉണ്ടാകരുത്. തീവ്രവും നിഷ്കളങ്കവുമായ സാധന സാധകനെ ഈശ്വരസാക്ഷാത്ക്കാരത്തിൽ കൊണ്ട് എത്തിക്കുക തന്നെ ചെയ്യും. ഇത്

നമുക്ക് മുൻപുണ്ടായിരുന്ന നമ്മുടെ ഗുരുക്കൻമാർ നമുക്ക് തന്നിരിക്കുന്ന ഉറപ്പാണത്. നന്ദിഗ്രാമത്തിലെത്തി, ഹനുമാൻ ഭരതനെ രാമൻ വന്നെത്തുമെന്നുമുള്ള വാർത്ത അറിയിയ്ക്കുന്നതിന്റെ പൊരുൾ ഇതാണ്.

ഒരു സാധകന്റെ കർമ്മങ്ങൾ സാധകൻ അനുഷ്ഠിച്ചുകൊണ്ടേയിരിയ്ക്കണം. പക്ഷെ അതൊന്നും തനിയ്ക്കുവേണ്ടിയല്ലെന്നും, തന്റേതല്ലെന്നും, അതിന്റെ ഫലങ്ങളോടൊന്നും തനിയ്ക്കു യാതൊരു ആസക്തിയും ഉണ്ടാവരുതെന്നുമുള്ള പൂർണ്ണബോധം സാധകൻ നിലനിറുത്തണം. ഒടുവിൽ സമാധിയിലെത്തുമ്പോൾ കഴിഞ്ഞ ജൻമങ്ങളിൽ നിന്ന് ആർജ്ജിച്ചതും ഈ ജൻമത്തിൽ നിന്ന് ലഭിച്ചതുമായ എല്ലാ കർമ്മങ്ങളും സാധകനെ വിട്ടു പോകും. പിന്നെ പൂർണ്ണ സച്ചിദാനന്ദത്തിൽ ലയിച്ചമരാം.

ശ്രീരാമൻ ആദ്യം പോയത് കൈകേയിയെ കാണുവാനാണ്. എല്ലാവരും തരംതാണവളെന്നു കരുതി തള്ളിക്കളഞ്ഞ കൈകേയിയെ കണ്ട് രാമൻ സാഷ്ടാഗം നമസ്ക്കരിച്ചു.

"എന്റെ ബാണങ്ങളുടെ എല്ലാ ശക്തിയും അമ്മയുടെ ഹൃദയത്തിൽ നിന്നു വന്ന വേദനയിൽ കുതിർന്ന പ്രാർത്ഥനയാണ്" എന്ന് രാമൻ നിറഞ്ഞ കണ്ണുകളുമായി നില്ക്കുന്ന കൈകേയിയോടു പറഞ്ഞു. കൈകേയി രാമനെ കെട്ടി പുണർന്നു. ധ്യാനം, ജപം, കീർത്തനം, യോഗം, തീർത്ഥയാത്ര എന്നിങ്ങനെയുള്ള സാധനാ സങ്കേതങ്ങൾ പോലെ തന്നെ പ്രധാനപ്പെട്ട ഒരു കാര്യമാണ് സ്വന്തം ജീവിതത്തെ കൈകാര്യം ചെയ്യാനുള്ള സാധകന്റെ കഴിവ്. അതു സാധകൻ മനസ്സിലാക്കണം. ലക്ഷ്യവും മാർഗ്ഗവും ഒന്നുപോലെ പ്രധാനപ്പെട്ടതാണ് സാധകന്. അവ രണ്ടും തികച്ചും പരിശുദ്ധമായിരിയ്ക്കണം. എങ്കിലേ സാധകന് സാധനയിൽ ആത്യന്തിക വിജയം നേടുവാൻ കഴിയു.

## ശ്രീരാമ പട്ടാഭിഷേകമാണ് അന്ത്യരംഗം അതിന്റെ അർത്ഥം?

ശ്രീരാമനെന്ന പരമാത്മാവിനോടൊപ്പം സീതയെന്ന ശരീരമനന്ദയവും ഹനുമാനെന്ന ഗുരുഭക്തിയും വാനരന്മാരെന്ന സദ്കർമ്മങ്ങളും

ലക്ഷ്മണനെന്ന ലക്ഷ്യബോധവും ശത്രുഘ്നനെന്ന ശത്രുരഹിതഭാവവും ഭരതനെന്ന ഭരണ നൈപുണ്യവും വിഭീഷണൻ എന്ന സാത്ത്വിക ഭാവവും ഒത്തു ചേർന്ന അഭിഷേകമെന്ന സമാധി ലഹരിയുടെ അമൃതാനന്ദത്തിൽ മുങ്ങിയമരുന്ന അത്യന്തം അത്ഭുതകരവും ആനന്ദപ്രദവുമായ ഈ രംഗം സാധകൻ തന്റെ സാധനാ ജീവിതത്തിൽ ആത്യന്തിക വിജയം നേടുന്ന അപൂർവ്വ നിമിഷത്തിന്റെ പ്രതീകമാണ്. അതാണ് ശ്രീരാമ പട്ടാഭിഷേകത്തിന്റെ രഹസ്യം.

ഇങ്ങനെ, ഒരു രത്നാകരനെന്ന കൊള്ളക്കാരനിൽ നിന്ന് തുടങ്ങി ഒടുവിൽ ജീവാത്മാ പരമാത്മാദ്വൈത ഭാവത്തെ പടിപടിയായി തള്ളിക്കളഞ്ഞ് 'അഹം ബ്രഹ്മാസ്മി' എന്ന ആത്യന്തികവും അസുലഭവുമായ കൈവല്യ പദവിയിലെത്തിയ വാല്മീകിയുടെ ആത്മകഥയാണ് രാമായണം. ആ ഗ്രന്ഥം നിത്യവും പഠിയ്ക്കുകയും പാരായണം ചെയ്യുകയും പ്രതീകാത്മകമായ അർത്ഥം മനസ്സിലാക്കി അവയെ മുൻനിറുത്തി തീവ്ര സാധന അനുഷ്ഠിയ്ക്കുകയും ചെയ്യുന്ന സാധകൻ തീർച്ചയായും ബ്രഹ്മപദത്തിലെത്തുക തന്നെ ചെയ്യും..

ഓം നമശ്ശിവായ ഗുരവേ
സച്ചിദാനന്ദ മൂർത്തയേ
നിഷ്പ്രപഞ്ചായ ശാന്തായ
ശ്രീ നീലകണ്ഠായ തേ നമ:
സ്വാമി സത്യാനന്ദായതേ നമ:

ആ മന്ത്രം ഉച്ചരിച്ചുകൊണ്ട് സ്വാമി കൈകൂപ്പി തൊഴുതു. പിന്നെ അദ്ദേഹം ഭക്തിനിർഭരമായ കുറെ ഭക്തിഗാനങ്ങൾ പാടി. എല്ലാവരോടും ഏറ്റുപാടാൻ അദ്ദേഹം നിർദ്ദേശിച്ചു. ഭക്തിയുടെ പാരാവാരം ഉയർന്നു പൊങ്ങി. അതിൽ മുഴുകി എല്ലാവരും.

# സപ്താഹം സമാപിയ്ക്കുന്നു




സ്വാമി തന്റെ പ്രഭാഷണ പരമ്പര അവസാനിപ്പിച്ച ദിവസം സാധകർക്കു വേണ്ടി വിഭൂതി മന്ത്രം നല്കി. നിത്യവും ജപിക്കേണ്ട സ്വകാര്യ മന്ത്രമാണത്. ഓരോരുത്തരുടേയും നെറ്റിയിൽ ഭസ്മമണിയിച്ചിട്ട് ചെവിയിൽ മന്ത്രിയ്ക്കുന്നതാണ് ആ മന്ത്രം. ഞാനും പോയി ക്യൂവിൽ നിന്നു. എന്തു മന്ത്രമായിരിയ്ക്കും സ്വാമി നല്കുന്നത്? ഒരാളുടെ ചെവിയിൽ മൂന്ന് പ്രാവശ്യമേ സ്വാമി പറയു. അതിനകം അതു പഠിച്ചെടുത്തുകൊള്ളണം. എനിയ്ക്കതിനു കഴിയുമോ?

"ദൈവമേ വളരെ പ്രയാസമുള്ള മന്ത്രമൊന്നുമായിരിയ്ക്കരുതേ" ഞാൻ പ്രാർത്ഥിച്ചു. പിന്നെ എനിയ്ക്കു ഒരു കുസൃതി തോന്നി.

"ദേവീ... ഇന്നോളം സ്വാമി ആർക്കും കൊടുത്തിട്ടില്ലാത്ത മന്ത്രമായിരിയ്ക്കണേ എനിയ്ക്കു തരുന്നത്. ഞാൻ സ്വാമിയുടെ ഒരു സ്പെഷ്യൽ ശിഷ്യയല്ലെ? അപ്പോൾ എനിയ്ക്കൊരു സ്പെഷ്യൽ മന്ത്രം തരണ്ടേ?"

എന്റെ പ്രാർത്ഥന കേട്ട് എനിയ്ക്കു തന്നെ ദേഷ്യം വന്നു. എന്റെ

മനസ്സെന്നെ ശാസിച്ചു. "നീ എങ്ങനെ സ്വാമിയുടെ സ്പെഷ്യൽ ശിഷ്യയാകും?" അദ്ദേഹത്തിന് എല്ലാവരും ഒരു പോലെയല്ലേയുള്ളൂ. ഒരാഴ്ച നിന്നോടൊപ്പം നിന്റെ വീട്ടിൽ താമസിച്ചതു കൊണ്ടാണൊ സ്വാമിയ്ക്ക് നീ എന്തോ സ്പെഷ്യലാണെന്ന് നീ പറയുന്നത്? ഇത്തരത്തിൽ എന്റെ ഉള്ളിൽ നിന്ന് എന്റെ മനസ്സാക്ഷിയെന്നെ ശാസിച്ചു. സത്യത്തിൽ സ്വാമി ഞങ്ങളുടെ വീട്ടിൽ വന്നു താമസിയ്ക്കാൻ പോകുന്നുവെന്നറിഞ്ഞപ്പോൾ ഞാൻ ഏറ്റവും സന്തോഷിച്ചത് എനിയ്ക്കു സ്വാമിയോട് എന്റെ കാര്യങ്ങളും മറ്റും സ്വകാര്യമായി പറയാനുള്ള അവസരം കിട്ടുമല്ലോയെന്ന് ചിന്തിച്ചിട്ടാണ്. പക്ഷെ അങ്ങിനെ ഒരു അവസരവും എനിയ്ക്കു ഈ ദിവസങ്ങൾക്കിടയിൽ കിട്ടിയില്ല എന്നതാണ് സത്യം. എപ്പോഴും സ്വാമിയോടൊപ്പം ജിജ്ഞാസുക്കളും ഭക്തജനങ്ങളും കാണും. ഒരു സ്വകാര്യ നിമിഷംപോലും എനിയ്ക്കു കിട്ടിയില്ല. അത് ശരി തന്നെ. പക്ഷെ എനിയ്ക്കു സ്വാമിയെ അടുത്തു നിന്ന് കാണാൻപറ്റി. ഒരുപാട് കാര്യങ്ങൾ പഠിയ്ക്കാൻ പറ്റി. സ്വാമിമാരെ പുച്ഛത്തിൽ കണ്ടിരുന്ന പലയാളുകളും പതുക്കെ പതുക്കെ സ്വാമിയുടെ ആരാധകരായി മാറുന്നതു കാണാൻ പറ്റി. അതിനെല്ലാമപ്പുറം എന്റെ പുത്രനെ വല്ലപ്പോഴുമാണെങ്കിലും സ്വാമി കയ്യിലെടുത്തു ലാളിയ്ക്കുന്നത് എനിയ്ക്കു കാണാൻ കഴിഞ്ഞു. അവന്റെ ഗുരുവായും അച്ഛനായും ഒരാൾ അവന്റെ മുന്നിലുണ്ട് എന്നൊരു വിശ്വാസം ആ ദിവസങ്ങൾക്കിടയിൽ അവനിൽ ഉണ്ടായി. അതായിരുന്നു എന്റെ ഏറ്റവും വലിയ സംതൃപ്തി. ഇനി അവൻ ജീവിതത്തിലൊരിയ്ക്കലും തെറ്റായ മാർഗ്ഗത്തിലൂടെ സഞ്ചരിയ്ക്കില്ല. എനിയ്ക്കത് ഉറപ്പായി. ആ കൊച്ചു കൈകൾ കൂപ്പി അവൻ ഇടയ്ക്കി ടയ്ക്കു സ്വാമിയെ, സ്വാമി അറിയാതെ തൊഴുതു നില്ക്കുന്നത് കണ്ട് എന്റെ കണ്ണു നിറഞ്ഞു പോകുമായിരുന്നു. എന്റെ മകന് കൊടുക്കാവുന്ന ഏറ്റവും വിലപിടിപ്പുള്ള സമ്മാനം ഞാൻ അവന് തേടിക്കൊണ്ടു വന്നു കൊടുത്തിരിക്കുന്നു. ഒരു ഗുരുവിനെ! ഇതിൽ പരം എനിക്കെന്തുവേണം?

ഇതൊക്കെയാണെങ്കിലും ഞാൻ ക്യൂവിലൂടെ സ്വാമിയുടെ അരികിലേയ്ക്കു നീങ്ങുമ്പോൾ എന്റെ മനസ്സു പറഞ്ഞു. "പ്ലീസ്. സ്വാമി എനിയ്ക്കു തരുന്ന മന്ത്രം എനിയ്ക്കു മാത്രമുള്ളതായിരിയ്ക്കണേ. മറ്റാർക്കും കൊടുക്കാത്തതായിരിയ്ക്കണേ. എന്റെ സ്വാമിയല്ലെ. പ്ലീസ്" ഞാൻ സ്വാമിയുടെ മുമ്പിലെത്തി നമസ്ക്കരിച്ചു. സ്വാമി ഒരു അതീന്ദ്രീയവസ്ഥയിലാണ് വിഭൂതി ഇട്ടുകൊണ്ടിരിയ്ക്കുന്നത്. എന്റെ നെറ്റിയിൽ വിഭൂതിയണിയിച്ചിട്ട് സ്വാമി

എന്റെ കാതിൽ മന്ത്രിച്ചു.

"ഓ മദർ ഓഫ് ദി അബ്സോല്യൂട്ട് യൂണിവേഴ്സ് ഐ ലൗവ് യു. ഐ അഡോർ യു. ഐ ലൗവ് യു. ഐ അഡോർ യു."

ഞാൻ ഞെട്ടിപ്പോയി. ഇതെന്താ ഇംഗ്ലീഷ് മന്ത്രമൊ ? മന്ത്രജപം ഇംഗ്ലീഷിലാകാമോ ? സ്വാമി ഇനി കളി പറയുകയാണോ ? ഇല്ല! മുഖത്ത് അങ്ങേയറ്റം ഗൗരവഭാവം തന്നെ. സ്വാമി മൂന്ന് പ്രാവശ്യം അത് ഉച്ചരിച്ചു. അതു ഹൃദ്യസ്ഥമാക്കാൻ എനിയ്ക്കു പ്രയാസമുണ്ടായില്ല. പിന്നെ അടുത്ത ആളുടെ ഊഴമായി. ഞാൻ മുമ്പോട്ടു നീങ്ങി. വിഭൂതി മന്ത്രം മനസ്സിൽ ഒരു പൂനിലാവായി നിറയുന്നതുപോലെ. ഞാനൊരു ആനന്ദാതിരേക നിമിഷത്തിൽ മുങ്ങിമറയുകയായിരുന്നു.

അത്താഴവും കഴിഞ്ഞ് സ്വാമി യാത്ര പറഞ്ഞിറങ്ങി. കാറിലേയ്ക്കു കയറുമ്പോൾ കമ്മറ്റിക്കാരും നാട്ടുകാരുമൊക്കെ തൊഴുതു നില്ക്കുന്നുണ്ടായിരുന്നു. ആ ഒരാഴ്ചത്തെ സ്വാമിയുടെ പ്രഭാഷണങ്ങൾ കൊണ്ട് എല്ലാവരുടെയും ഹൃദയത്തിൽ നിറഞ്ഞു കവിഞ്ഞ് കിടന്നിരുന്ന ഭക്തിയുടെ ദിവ്യസുഗന്ധം എന്റെ വീടാകെ നിറയുന്നതായി എനിക്ക് തോന്നി. തങ്കപ്പൻ നായരും, നാണപ്പൻ സാറും, മറ്റുകമ്മറ്റി അംഗങ്ങളുമൊക്കെ തൊഴുതു നില്ക്കുന്നവരുടെ കൂട്ടത്തിൽ മുൻപന്തിയിൽ തന്നെ ഉണ്ടായിരുന്നു. നിത്യവും സായാഹ്നങ്ങളിൽ മദ്യപിച്ചിരുന്ന ഒരു സംഘം ചെറുപ്പക്കാർ സ്വാമിയുടെ സദ്സംഗങ്ങൾ കേട്ട് മദ്യം നിർത്തി ഭക്തരായി തീർന്നിരുന്നു. അവർ അവിടെ തൊഴുകൈകളും നിറകൺകളുമായി വന്നു നിന്നിരുന്നു. എല്ലാവരും സ്വാമിയുടെ കാല് തൊട്ടു വന്ദിച്ചു. ഒടുവിൽ ഞാനും മോനും ചെന്ന് സ്വാമിയുടെ കാലിൽ തൊട്ടു വന്ദിച്ചു. എന്റെ കണ്ണുകൾ നിറഞ്ഞു തുളുമ്പുന്നത് സ്വാമി കണ്ടിരിയ്ക്കണം. ഞാൻ തൊഴുതെണീറ്റപ്പോൾ സ്വാമി എന്നെ ഉറ്റു നോക്കി. ആ കണ്ണുകളിൽ സ്നേഹത്തിന്റെ കർപ്പൂരദീപം ജ്വലിച്ചു നില്പുണ്ടായിരുന്നു. സ്വാമി പറഞ്ഞു.

"നീ മറക്കരുത് ഞാൻ തന്ന മന്ത്രം മറക്കുമോ ?"

"ഇല്ല" ഞാൻ പുഞ്ചിരിച്ചു. "ഒരിയ്ക്കലും മറക്കില്ല".

"അത് എന്റെ സ്വന്തം വിഭൂതി മന്ത്രമാണ്. അതാണ് ഞാൻ നിനക്കു നല്കിയത്."

ഞാൻ തരിച്ചു നിന്നു പോയി. ഒരു ഗുരു തന്റെ വിഭൂതി മന്ത്രം തന്റെ ശിഷ്യയ്ക്കു നല്കുക. ഇതിൽ കൂടുതൽ ജീവിതത്തിൽ എന്തു വേണം?

ഞാൻ എന്റെ കണ്ണുകൾക്കൊണ്ട് സ്വാമിയെ കോരിയെടുത്തു.

"താങ്ക് യു സ്വാമി. താങ്കയൂ സോമച്ച്" ഞാൻ വിതുമ്പി.

എന്റെ ഹൃദയം ഒരു സാഗരമായി അല തല്ലി. ആ കണ്ണുകളിൽ ഞാൻ കൃതജ്ഞതാപൂർവ്വം നോക്കി. അതുവരെ ഞാൻ കാണാത്ത ഒരു ഭാവം ആ കണ്ണിൽ! ഞാൻ ഞെട്ടിപ്പോയി! ഗൂഢപ്രേമത്തിന്റെ ലാഞ്ജന യുണ്ടോ അതിൽ? ങേ!

അതോ എനിയ്ക്കങ്ങിനെ തോന്നിയതാണോ?

സ്വാമി കാറിൽ കയറി കൈകൾ വീശി. കാറ് യാത്രയായി. പ്രതീക്ഷ് എന്നെ പറ്റിച്ചേർന്ന് നിന്നുകൊണ്ട് 'റ്റാ റ്റാ' പറഞ്ഞു. ഞാനവനെ ചേർത്തുപ്പിടിച്ചു. അവന്റെ കണ്ണിൽ നിന്നൊഴുകി വന്ന കണ്ണീർത്തുള്ളികൾ എന്റെ വിരലുകളെ നനച്ചു. എനിയ്ക്കവനോട് അസൂയ തോന്നി. എത്ര നിഷ്കളങ്കമാണവന്റെ ഗുരുഭക്തി! ഈ പ്രായത്തിൽ. ഇത്തരത്തിലൊരു ഗുരുഭക്തി ഉണ്ടാക്കിയെടുക്കാൻ കഴിഞ്ഞ അവൻ എത്ര ഭാഗ്യവാനാണ് ഒരു പക്ഷെ കഴിഞ്ഞ ജന്മത്തിൽ വളരെ നല്ലവണ്ണം സാധന ചെയ്ത ഒരു ആത്മാവായിരിയ്ക്കുമവൻ! ദൈവമേ അങ്ങനെയായിരിയ്ക്കണേ. അവ നെയെടുത്ത് ഞാൻ വീട്ടിനുള്ളിലെത്തി പൂജാമുറിയുടെ മുമ്പിൽ ചെന്നു നിന്നു. "എന്റെ ദേവീ ഈ കുഞ്ഞിനെ ഒരു സാധാരണക്കാരനാക്കല്ലേ! അവനെ ഒരു ആദ്ധ്യാത്മിക ചൈതന്യമാക്കിത്തീർക്കണേ!" ഞാൻ അകമഴിഞ്ഞു പ്രാർത്ഥിച്ചു.



 

